ലോകരാഷ്ട്രങ്ങൾ — ഇരുപത്തിയൊന്ന്

# ചൈന

ഒരു ബുക്ക്ക്ലബ്ബ് പ്രസിദ്ധീകരണം

ബുക്ക്ക്ലബ്ബ് നാലാംവർഷം



**ഡോ. കെ. വേലായുധൻനായർ**

1928-ൽ തിരുവനന്തപുരത്തു ജനിച്ചു. സ്കൂൾവിദ്യാഭ്യാസം കൊല്ലം ക്രേവൻ ഇംഗ്ലീഷ് സ്കൂളിലും വഞ്ചിയൂർ എസ്. എം. വി. സ്കൂളിലുമായിരുന്നു. തിരുവനന്തപുരം യൂണിവേഴ്സിറ്റി കോളേജിൽനിന്നു് തത്വശാസ്ത്രം ഐച്ഛികവിഷയമായെടുത്തു് 1952-ൽ ഒന്നാംക്ലാസ്സിൽ ഒന്നാം റാങ്കോടുകൂടി എം. എ ജയിച്ചു. ഏഴുവർഷത്തിലധികംകാലം കേരളകൗമുദിയുടെ സഹപത്രാധിപരായി പ്രവർത്തിച്ചിരുന്നു. യൂണിവേഴ്സിറ്റി കോളേജിൽ രണ്ടുവർഷം അദ്ധ്യാപകനും മൂന്നുവർഷം ഇന്ത്യാഗവൺമെന്റ് സീനിയർ ഹ്യുമാനിറ്റീസ് ഡേ[illegible]ളറുമായിരുന്നു. 1968-ൽ വൊക്കേഷണൽ സൈക്കോളജിയിൽ പിഎച്ച്. ഡി. കരസ്ഥമാക്കി. വൊക്കേഷണൽ ഗൈഡൻസിനെപ്പറ്റി ഇംഗ്ലീഷിൽ രചിച്ച ഗ്രന്ഥത്തിനു് വൊക്കേഷണൽ ഗൈഡൻസിന്റെ സാർവ്വദേശീയ അതോറിട്ടിയായ പ്രൊ. വില്യംസണിൽനിന്നു് പ്രശംസ ലഭിച്ചിട്ടുണ്ടു്. 1957 മുതൽ 1969 വരെ ഡൽഹിയിലെ കേന്ദ്രഗവൺമെന്റ് ഗൈഡൻസ് ബ്യൂറോയിൽ സൈക്കോളജിസ്റ്റ്, കൗൺസലർ എന്നീ നിലകളിലും എൻ. സി. ഇ. ആർ. ടി.യിൽ ലെക്ചറർ ആയും സേവനമനുഷ്ഠിച്ചു. 1969 മുതൽ കേരള ഭാഷാ ഇൻസ്റ്റിറ്റ്യൂട്ടിൽ റിസർച്ച് ഓഫീസറാണു്. ഇപ്പോൾ ഇൻസ്റ്റിറ്റ്യൂട്ടിന്റെ സാമൂഹ്യശാസ്ത്ര വിഭാഗത്തിൽ സീനിയർ റിസർച്ച് ഓഫീസറും ആ വിഭാഗത്തിന്റെ മേധാവിയും. തത്വശാസ്ത്രം, മനശ്ശാസ്ത്രം, വിദ്യാഭ്യാസം, രാഷ്ട്രമീമാംസ എന്നീ വിഷയങ്ങളിൽ ഇംഗ്ലീഷിലും മലയാളത്തിലും നിരവധി ലേഖനങ്ങളും വിവർത്തനങ്ങളും പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്. ഭാര്യ സുഗതകുമാരി. മകൾ ലക്ഷ്മി ബി. എ. വിദ്യാർത്ഥിനിയാണു്.

# ചൈന

ഗ്രന്ഥകർത്താ
ഡോ. കെ. വേലായുധൻനായർ

ജനറൽ എഡിററർ
എൻ. വി. കൃഷ്ണവാരിയർ

ഡി.സി.ബുക്സ് dcb കോട്ടയം
1978

Rs 6/-
National Library, Calcutta.
Delivery of Book Act, 1954
29 NOV 1978

SHELF LISTED

Mal
915.1
Ve 1454c



(Malayalam)
Lokarashtrangal-Book 21
(Nations of the World)
China
by Dr. K. Velayudhan Nair

General Editor:
N. V. Krishna Warrier
Cover & illustration: Asok
Rights reserved
First Published November 1978
Printed at D. C. Press, Kottayam
Published by
D. C. Books Kottayam-686 001 India




A BOOK CLUB Edition

Rs. 6.00

S No. 173 dcb-158 Bp. 11.3-4000-1078

# അവതാരിക

ഇന്ത്യയും ചൈനയും തമ്മിൽ പല കാര്യങ്ങളിലും ഗണ്യമായ സാമ്യമുണ്ടു്. ലോകത്തിലെ ഏററവും പഴയ രണ്ടു നാഗരികതകൾ ജനിച്ചു വളർന്നതു് ഈ രണ്ടു മഹാരാജ്യങ്ങളിലാണു്. മററു പല പഴയ നാഗരികതകളും ഏതാനും പുരാതത്വവസ്തുക്കൾ മാത്രം അവശേഷിപ്പിച്ച് സഹസ്രാബ്ദങ്ങൾക്കുമുമ്പു മൺമറഞ്ഞുപോയപ്പോൾ, ഇന്ത്യയിലെയും ചൈനയിലെയും നാഗരികതകൾ ഏതാണ്ടു് പതിനെട്ടാം നൂററാണ്ടിന്റെ ആരംഭംവരെ അതുല്യമായ പ്രഭാവത്തോടെ നിലനിന്നു. മതം, തത്വചിന്ത, സാഹിത്യം, കലകൾ എന്നിവയ്ക്കു മാത്രമല്ല, ഭൗതികങ്ങളായ ശാസ്ത്രങ്ങൾക്കും സാങ്കേതികവിദ്യകൾക്കും ഈ രണ്ടു നാഗരികതകൾ നൽകിയ സംഭാവനകൾ എണ്ണമററവയാണു്. ആധുനിക ലോകവിജ്ഞാനത്തിന്റെ അടിത്തറ പാകിയ കൈകൾ ഈ രണ്ടു രാജ്യങ്ങളുടേതാണെന്നു പറഞ്ഞാൽ അതു് ഒട്ടും അതിശയോക്തിയാവുകയില്ല.

എന്നിട്ടും യന്ത്രവൽക്കൃതമായ പാശ്ചാത്യവ്യാവസായിക സഭ്യതയ്ക്കു മുമ്പിൽ ഈ രണ്ടു രാജ്യങ്ങൾക്കും മുട്ടുമടക്കേണ്ടിവന്നു. എങ്കിലും രണ്ടു നൂററാണ്ടുകൾക്കകം രണ്ടു രാജ്യങ്ങളും വിദേശീയർ അടിച്ചേല്പിച്ച പരാധീനതയിൽനിന്നു മോചനം നേടുകയും സ്വതന്ത്രമായ സാമ്പത്തികവികസനത്തിന്റെ പാതയിൽ കാലൂന്നുകയും ചെയ്തു.

സ്വാതന്ത്ര്യത്തിന്റെ ആദിമവത്സരങ്ങളിൽ ഏറെക്കുറെ 'റൊമാൻറിക്' എന്നു വിളിക്കാവുന്ന ആദരാഭിനന്ദനസമ്മിശ്രമായ സൗഹാർദ്ദബന്ധമാണു് ഇന്ത്യയും ചൈനയും തമ്മിൽ നിലനിന്നുവന്നതു്. പക്ഷേ, ഭൂപ്രകൃതിയും ചരിത്രപശ്ചാത്തലവും ഈ രണ്ടു രാജ്യങ്ങൾക്കിടയിൽ സൗഹാർദ്ദത്തെക്കാളേറെ മാത്സര്യത്തിനാണു് കളമൊരുക്കിയിട്ടുള്ളതെന്നു് താമസിയാതെ വ്യക്തമായി. തൊട്ടടുത്ത രാജ്യം ശത്രുവും അതിനപ്പുറത്തെ രാജ്യം മിത്രവുമാവുകയെന്നതാണു് സ്വാഭാവികമെന്നു് സഹസ്രാബ്ദങ്ങൾക്കുമുമ്പു് അർത്ഥശാസ്ത്രകാരനായ കൗടല്യൻ പ്രസ്താവിച്ചിട്ടുള്ളതു് ഇന്നും സത്യംതന്നെയാണു്.

ചൈനയ്ക്കും ഇന്ത്യയ്ക്കുമിടയിൽ ദീർഘമായ അതിർത്തിയുണ്ടു്. ഈ അതിർത്തി ഇന്ത്യയിലെ ബ്രിട്ടീഷ് ഭരണാധികാരികൾ ഭൂപടത്തിൽ രേഖപ്പെടുത്തുകയും, അന്നത്തെ ചൈനീസ് ഗവണ്മെൻറിന്റെ പ്രതിനിധി അംഗീകരിക്കുകയും ചെയ്തിട്ടുണ്ടെങ്കിലും, അതു് അപ്പാടെ വകവച്ചുതരുവാൻ ജനകീയചൈന തയ്യാറല്ല. ഇന്ത്യയുടെ ഒരു സ്റ്റേററായ കാശ്മീരിലെ ലദ്ദാഖിൽ വളരെ വലിയ ഒരു ഭാഗം ചൈന കൈയേറുകയും, അവിടെ സൈനികപ്രാധാന്യമുള്ള റോഡു

കളുംമററും നിർമ്മിക്കുകയും ചെയ്തിട്ടുണ്ട്. അടുത്തകാലത്തു് ഉദ്ഘാടനംചെയ്ത കാറക്കോറം റോഡ് ഈ കൂട്ടത്തിൽ പ്രസ്താവയോഗ്യമായ ഒരു റോഡ്ശൃംഖലയുടെ മുഖ്യഭാഗമാകുന്നു.

ലഡാക്കിൽപ്പെട്ട അക്സായ് ചിൻ എന്ന പ്രദേശത്തു് ചൈനക്കാർ ഒരു റോഡുണ്ടാക്കിയതിനെത്തുടർന്നാണ് ഇന്ത്യയും ചൈനയുംതമ്മിൽ നേരിട്ട് സൈനികമായ ഏററുമുട്ടലുണ്ടായതു്. ഈ ഏററുമുട്ടലിൽ പരാജയം ഇന്ത്യക്കായിരുന്നു. എങ്കിലും ഹിമാലയത്തിനിപ്പുറത്തേക്കു കടന്നെത്തിയ ചൈനപ്പടകൾ വന്നപോലെ തിരിച്ചുപോവുകയാണുണ്ടായതു്. അതേസമയം ലഡാക്കിൽ വളരെ വിസ്തൃതമായ പ്രദേശം അവർ തുടർന്നു കൈയിൽ വയ്ക്കുകയുംചെയ്തു. ഇപ്പോഴും ഈ കൈയേററം തുടരുകയാണ്.

റഷ്യയും ചൈനയുംതമ്മിലുള്ള അഭിപ്രായവ്യത്യാസം തുറന്ന സംഘട്ടനമായി മാറിയപ്പോൾ, ഇന്ത്യയും ചൈനയുംതമ്മിലുള്ള ബന്ധത്തിൽ അതു പ്രതിഫലിക്കാതിരുന്നില്ല. റഷ്യയോടുള്ള ഇന്ത്യയുടെ സൗഹാർദ്ദം ചൈനയ്ക്കു് ഇഷ്ടമാവുകയില്ലല്ലോ. ഇന്ത്യയ്ക്കെതിരായി പാകിസ്ഥാനു് ആയുധസഹായം നൽകാൻ ചൈന മടിച്ചില്ല. ഇന്ത്യയിൽനിന്നു വിട്ടുമാറി ഒരു സ്വതന്ത്ര നാഗാലാൻഡ് സ്ഥാപിക്കാൻ ശ്രമിക്കുന്ന നാഗകലാപകാരികൾക്കു പരിശീലനവും ആയുധവും ചൈനയിൽനിന്നാണ് ലഭിക്കുന്നതെന്നു കരുതപ്പെടുന്നു. ചൈനയും ഇന്ത്യയുംതമ്മിൽ നേരിട്ടുള്ള സായുധസംഘട്ടനം ഒഴിവാക്കാൻ കഴിഞ്ഞാൽതന്നെ, പൂർണ്ണമായ സൗഹാർദ്ദവും സഹകരണവും ഈ രണ്ടു രാജ്യങ്ങൾക്കിടയിൽ അടുത്തകാലത്തെങ്ങും ഉണ്ടാവാൻ പ്രയാസമാണ്.

വിദേശീയസ്വാധീനം വലിച്ചെറിഞ്ഞു് അതിവേഗത്തിൽ വികസിക്കുവാനാഗ്രഹിക്കുന്ന ഇന്ത്യയും ചൈനയും അത്യന്തം വ്യത്യസ്തങ്ങളായ മാർഗ്ഗങ്ങളാണ് ലക്ഷ്യപ്രാപ്തിക്കുവേണ്ടി അംഗീകരിച്ചിട്ടുള്ളതു്. ഇന്ത്യയുടേതു് ബൂഷ്വാജനാധിപത്യത്തിന്റെ മാർഗ്ഗവും ചൈനയുടേതു് മാവോയിസ്റ്റ് കമ്യൂണിസത്തിന്റെ മാർഗ്ഗവുമാകുന്നു. ഇതിലേതു മാർഗ്ഗമാണ് ഫലപ്രാപ്തിയിലെത്തുക എന്നു് ലോകത്തിന്റെ പല ഭാഗങ്ങളിലുമുള്ള പിൻനിലരാജ്യങ്ങൾ ഉററുനോക്കുന്നുണ്ട്.

ജനതയുടെ ദാരിദ്ര്യവും കഷ്ടപ്പാടും ഒഴിവാക്കുന്നതിൽ ഇന്ത്യക്കു വിജയം കൈവന്നാൽ അതു് ലോകജനാധിപത്യപ്രസ്ഥാനത്തെ ശക്തിപ്പെടുത്താതിരിക്കുകയില്ല. ചൈന ത്വരിതഗതിയിൽ വികസനമാർഗ്ഗത്തിലൂടെ മുന്നേറുന്നപക്ഷം കമ്യൂണിസത്തിന്റെ, പ്രത്യേകിച്ചും മാവോയിസത്തിന്റെ, ആകർഷണത്തെ തടഞ്ഞുനിർത്താൻ പല പിൻനിലരാജ്യങ്ങളിലെയും ജനതകൾക്കു കഴിഞ്ഞില്ലെന്നുവരും.

അതേതായാലും, ഇന്ത്യയുടെ ഭാവിയുമായി ചൈനയുടെ ഭാഗ്യം കെട്ടുപിണഞ്ഞു കിടക്കുന്നു എന്നതിനു് യാതൊരു സംശയവു

മില്ല. വിദ്വേഷത്തിന്റെയോ ആരാധനയുടെയോ തിമിരം ബാധിക്കാതെ, ചൈനയിലെ സംഭവവികാസങ്ങൾ അന്നന്ന് വസ്തുനിഷ്ഠമായി മനസ്സിലാക്കി വിലയിരുത്തുന്ന 'ചൈനനോട്ട'ക്കാരുടെ ഒരു വലിയ സംഘംതന്നെ ഇന്ത്യയിൽ, അതിനാൽ, ഉണ്ടാകേണ്ടതാണ്. നിർഭാഗ്യവശാൽ ചൈനീസ് കാര്യങ്ങളിൽ അവഗാഹമുള്ളവർ ഇന്ത്യയിൽ വളരെ കുറവാകുന്നു. ചൈനീസ് ഭാഷയുടെ ദുർഗ്രഹതയും, ചൈനയും ഇന്ത്യയുംതമ്മിൽ വ്യാപാരം, വാർത്താവിനിമയം, ഗതാഗതം എന്നിവയുടെ വൈരള്യവും ഇതിനു കാരണമായിരിക്കാം. അതേതായാലും അന്ധമായ ആരാധനയോ അന്ധമായ വിദ്വേഷമോ ആണ് ഇന്ത്യക്കാരിൽ പലർക്കും ചൈനയോടുള്ളത്. കുറച്ചൊക്കെ വിവരമുണ്ടെന്നു കരുതപ്പെടുന്നവർപോലും സോവിയറ്റ് റഷ്യയുടെയോ അമേരിക്കയുടെയോ കണ്ണുകൾകൊണ്ടാണ്, സ്വന്തം കണ്ണുകൾ കൊണ്ടല്ല, ചൈനയെ നോക്കിക്കാണുന്നത്.

ഈ പരിതഃസ്ഥിതിയിൽ ചൈനയെപ്പററി ധാരാളം സ്വതന്ത്രഗ്രന്ഥങ്ങൾ ഭാരതീയഭാഷകളിൽ ഉണ്ടാവേണ്ടതു് ആവശ്യമാകുന്നു.

ചൈനയെപ്പററി സാമാന്യമായി മനസ്സിലാക്കാൻ ഒരു പ്രാഥമിക പാഠപുസ്തകമായി ഈ ഗ്രന്ഥം ഉപകരിക്കും. വളരെയധികം ആധാരഗ്രന്ഥങ്ങൾ നോക്കിയാണ് ഡോ. കെ. വേലായുധൻനായർ ഈ ഗ്രന്ഥം തയ്യാറാക്കിയിട്ടുള്ളതു്. വസ്തുനിഷ്ഠത രക്ഷിക്കുവാൻ ഇതിൽ അദ്ദേഹം പരമാവധി ശ്രമിച്ചിട്ടുണ്ട്.

'ലോകരാഷ്ട്രങ്ങൾ' എന്ന ഈ പരമ്പരയ്ക്ക് എത്രയും സ്നേഹപൂർണ്ണമായ സ്വീകരണമാണ് കേരളത്തിലെ വായനക്കാരിൽനിന്നു് ഇതുവരെ ലഭിച്ചുപോന്നിട്ടുള്ളതു്. അവരുടെ പ്രതീക്ഷകളെ ചൈനയെക്കുറിച്ചുള്ള ഈ ചെറുപുസ്തകം വഞ്ചിക്കുകയില്ലെന്നു് ഞങ്ങൾക്കു് ഉത്തമവിശ്വാസമുണ്ടു്.

തിരുവനന്തപുരം
1 നവംബർ, 1978

എൻ. വി. കൃഷ്ണവാരിയർ
ജനറൽ എഡിററർ

# പ്രസാധകക്കുറിപ്പ്

ജനസംഖ്യയിൽ ഒന്നാം സ്ഥാനത്തും വിസ്തൃതിയിൽ മൂന്നാം സ്ഥാനത്തും നില്ക്കുന്ന ലോകരാഷ്ട്രമാണു് ചൈന. വളരെ പഴക്കമുള്ള ഒരു നാഗരികത അവിടെ ജനിച്ചു വളർന്നു. ചരിത്രാതീതകാലംമുതൽ ചൈനയിൽ ജനവാസമുണ്ടായിരുന്നു. അഞ്ചുലക്ഷത്തിലേറെ വർഷങ്ങൾക്കുമുമ്പു് ജീവിച്ചിരുന്ന പീക്കിംഗ് മനുഷ്യനാണു് ഇന്നത്തെ ചൈനക്കാരന്റെ ആദിപിതാവെന്നു നരവംശശാസ്ത്രജ്ഞന്മാർ കരുതുന്നു.

ഇന്ത്യയും ചൈനയും തമ്മിലുള്ള ബന്ധത്തിനു് സഹസ്രാബ്ദങ്ങളുടെ പഴക്കമുണ്ടു്. ഇന്ത്യയിൽ സിന്ധുനദീതടസംസ്കാരം ഉദയംചെയ്ത കാലത്തു് ചൈനയിലും നാഗരികജീവിതം ആരംഭിച്ചിരുന്നു. ഇന്ത്യയിൽ ഉത്ഭവിച്ച ബുദ്ധമതം ക്രമേണ ചൈനയിലേക്കും വ്യാപിച്ചു. ക്രിസ്ത്വബ്ദത്തിന്റെ ആദിശതകങ്ങളിൽ ഇന്ത്യയും ചീനയും തമ്മിൽ സാംസ്കാരികബന്ധങ്ങളും വ്യാപാരബന്ധങ്ങളും നിലനിന്നിരുന്നു.

ആധുനിക കാലഘട്ടം ഇന്ത്യാ–ചൈനാ ബന്ധത്തിൽ പുതിയ ഗതിവിഗതികൾ കാഴ്ചവയ്ക്കുന്നു.

ചൈന കമ്മ്യൂണിസ്റ്റു രാജ്യമായതിനുശേഷമുണ്ടായ പരിവർത്തനങ്ങളും 1962–ൽ ഇന്ത്യയുടെമേൽ ചൈന നടത്തിയ ആക്രമണവും അതിന്റെ പ്രത്യാഘാതങ്ങളുമൊക്കെ നമുക്കു് പ്രത്യേക താത്പര്യമുള്ള സംഭവങ്ങളാണു്. ചൈനയെ സംബന്ധിച്ചു് അവശ്യം അറിഞ്ഞിരിക്കേണ്ട വസ്തുതകളെല്ലാം ഉൾക്കൊള്ളിച്ചു് ഡോ. കെ. വേലായുധൻനായർ തയ്യാറാക്കിയ ഈ ഗ്രന്ഥം ലോകരാഷ്ട്രങ്ങൾ എന്ന പരമ്പരയിലെ ഇരുപത്തൊന്നാം പുസ്തകമായി പ്രസിദ്ധപ്പെടുത്താൻ കഴിഞ്ഞതിൽ ഞങ്ങൾ സന്തോഷിക്കുന്നു.

കോട്ടയം
1 നവംബർ, 1978

記餞雞集機脊

喞喞雞、雞喞喞!
幾機擠擠集機脊。
機極疾、雞餞極。
雞冀己技擊及鯽。
機既濟蒺藜、
雞計疾機激幾鯽。
機疾極、鯽極瘠。
急急擠集磯級際。
繼鯽迹極寂寂。
繼即幾雞既饑即喞喞。

ഒരു ചൈനീസ് കവിത



ചൈനയിലെ വന്മതിൽ



പ്രകൃതി പുരുഷബന്ധം ചൈനീസ് സങ്കല്പത്തിൽ—15–16 നൂറ്റാണ്ടിൽ ചൗച്ച്യയെൻ പട്ടുതുണിയിൽ ചെയ്ത പെയിന്റിംഗ്



ആദ്യത്തെ കടലാസ് ചൈനയിലാണ് നിർമ്മിച്ചതു്.



മാവോയുടെ കൈപ്പട



അക്യൂപങ്ചർ— (സൂചികൾകൊണ്ടുള്ള ചൈനീസ് ചികിത്സാവിധി) ശരീരത്തിന്റെ മർമ്മഭാഗങ്ങൾ.



കൺഫ്യൂഷ്യസ്
(ബി. സി. 551—479)



നവവത്സരദിനം ചൈനയിൽ—സിംഹങ്ങളുടെയും വ്യാളങ്ങളുടെയും മുഖംമൂടികൾ ധരിച്ചുകൊണ്ടുള്ള നാടോടിനൃത്തം.



ചൈനയിലെ വിലക്കപ്പെട്ട നഗരം



സൺയാത്‌സെൻ



മാവോയും
ജവഹർലാൽ നെഹ്രുവും



മാവോ സേ തുങ്ങ്‌



ചൗ എൻ ലായി



ചിയാങ്ങ് കൈഷക്ക്



ചെയർമാൻ ഹ്വാകുവോഫെങ്ങ്

നാൽവർ ഗുഢസംഘം









വാങ്ങ് ഹുങ്ങ് വെൻ ചിയാങ്ങ് ചിങ്ങ് ചാങ്ങ് ചുൻ ചിയാവോ യ്യവോ വെൻ യവാൻ

# ആമുഖം

ലോകത്തിലെ ഏററവും പുരാതനമായ സാംസ്കാരികകേന്ദ്രമാണ് ചൈന. ലോകജനസംഖ്യയുടെ നാലിലൊന്ന് ഈ ഭൂവിഭാഗത്തിൽ വസിക്കുന്നു. മൂവായിരം വർഷത്തിന്റെ ചരിത്രമുള്ള ഈ മഹാരാജ്യം 1949-ൽ രണ്ടായിത്തീർന്നു. 'കമ്മ്യൂണിസ്റ്റ് ചൈന' എന്നറിയപ്പെടുന്ന 'പീപ്പിൾസ് റിപ്പബ്ലിക്ക് ഓഫ് ചൈനയും', 'നാഷണലിസ്റ്റ് ചൈന', അഥവാ, 'തെയ്‌വാൻ' എന്നറിയപ്പെടുന്ന 'റിപ്പബ്ലിക്ക് ഓഫ് ചൈന'യുമാണ് അവ.

വളരെ പണ്ടു മുതല്ക്കുതന്നെ ചൈനീസ് ആശയങ്ങളും ജീവിതസമ്പ്രദായങ്ങളും, ഭരണസ്ഥാപനങ്ങളും കൊറിയ, ജപ്പാൻ തുടങ്ങിയ അയൽ രാജ്യങ്ങളെ മാത്രമല്ല, വിദൂരസ്ഥങ്ങളായ പാശ്ചാത്യരാജ്യങ്ങളെയും സ്വാധീനിച്ചിരുന്നു. പതിനഞ്ചാം നൂററാണ്ടുമുതൽ പതിനെട്ടാം നൂററാണ്ടിന്റെ മദ്ധ്യംവരെ രാജ്യം ഭരിച്ചിരുന്ന മിങ്-ചിങ് ചക്രവർത്തിമാരുടെ കാലത്ത് ചൈന എല്ലാ വിധത്തിലും അഭിവൃദ്ധി പ്രാപിച്ചു. ലോകത്തിലെ മഹാസാമ്രാജ്യങ്ങളിലൊന്നായി അതു വർത്തിച്ചു. എന്നാൽ ഈ രാജവംശങ്ങൾക്കുശേഷം രാജ്യം അധഃപതനത്തിലേക്കു വഴുതിവീഴുകയാണുണ്ടായത്. ആഭ്യന്തരകലാപങ്ങളും പുറമേനിന്നുള്ള ആക്രമണങ്ങളും ഹേതുവായി ചൈനീസ് സാമ്രാജ്യം ക്രമേണ ക്ഷയോന്മുഖമായിത്തീർന്നു. 1911-'12-ലെ വിപ്ലവത്തോടുകൂടി സാമ്രാജ്യത്വം എന്നന്നേക്കുമായി അവസാനിക്കുകയും ചെയ്തു.

കടിഞ്ഞാണില്ലാത്ത സാമ്രാജ്യത്വപ്രവണതയുടെ അനിവാര്യമായ അനന്തരഫലമാണല്ലോ സാമൂഹ്യ-സാംസ്കാരികമണ്ഡലങ്ങളിലെ ആലസ്യവും അസ്വാസ്ഥ്യവും. ഒരു മഹാപരിവർത്തനത്തിലൂടെയല്ലാതെ സാമൂഹ്യാരോഗ്യം വീണ്ടെടുക്കുവാൻ സാദ്ധ്യമല്ലെന്ന ഘട്ടം വന്നപ്പോൾ വിപ്ലവം ഉണ്ടായി. ഡോ. സൺയാത്‌സെന്നിന്റെ നേതൃത്വത്തിലുള്ള ദേശീയവിപ്ലവപ്രസ്ഥാനം ശക്തമാവുകയും 1920-കളിലെ രാഷ്ട്രീയപ്രക്ഷോഭണങ്ങളുടെ ഫലസമാപ്തി കുറിച്ചുകൊണ്ട് നാങ്കിങ്ങിൽ ചിയാങ് കൈഷക്കിന്റെ കീഴിൽ ഒരു ദേശീയ ഗവണ്മെന്റ് രൂപമെടുക്കുകയുമുണ്ടായി. എന്നാൽ അധികം താമസിയാതെതന്നെ ഈ ഗവണ്മെന്റിനു് ഒട്ടുവളരെ പ്രശ്നങ്ങളെ നേരിടേണ്ടിവന്നു. ഒന്നാമത്, യുദ്ധപ്രഭുക്കൾ (സൈനികശക്തി സംഭരിച്ചിരുന്ന പ്രമാണിമാർ) തങ്ങളുടെ ആധിപത്യം ഉറപ്പിക്കുവാൻ രാജ്യത്തിന്റെ പല ഭാഗങ്ങളിലും തീവ്രശ്രമങ്ങൾ നടത്തിക്കൊണ്ടിരുന്നു. അവരെ ഒതുക്കുക സുകരമായിരുന്നില്ല. രണ്ടാമത്, ചൈനീസ് കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ വളർച്ചയും പ്രവർത്തനങ്ങളും സങ്കീർണ്ണപ്രശ്നങ്ങൾ സൃഷ്ടിച്ചിരുന്നു. അതും നാഷണലിസ്റ്റ് ഗവണ്മെന്റിനു് നിരന്തര

മായ തലവേദന ഉണ്ടാക്കി. സർവ്വോപരി, ജപ്പാന്റെ ഉത്തരചൈനയിലേക്കുള്ള നുഴഞ്ഞുകയറ്റത്തെ പിന്തിരിപ്പിക്കുക എന്ന ശ്രമകരമായ കൃത്യവും ഉണ്ടായിരുന്നു. 1937-ൽ ജപ്പാനുമായി യുദ്ധം ആരംഭിച്ചു. എട്ടു വർഷക്കാലം യുദ്ധം നീണ്ടുനിന്നു. ഒടുവിൽ അമേരിക്കൻ ഇടപെടൽമൂലം ജപ്പാൻ കീഴടങ്ങേണ്ടിവന്നുവെങ്കിലും, യുദ്ധം അവസാനിച്ചപ്പോഴേക്കും ചൈന സാമ്പത്തികമായും മറ്റെല്ലാവിധത്തിലും തകർന്നുകഴിഞ്ഞിരുന്നു.

ജപ്പാനുമായുള്ള യുദ്ധത്തിൽ നാഷണലിസ്റ്റ് ഗവണ്മെന്റുമായി സഹകരിച്ചു പ്രവർത്തിച്ചിരുന്ന കമ്മ്യൂണിസ്റ്റുകാർ ഒരു വൻശക്തിയായിത്തീർന്നിരുന്നു. 1946-ൽ ആഭ്യന്തരസമരമാരംഭിച്ചു. മൂന്നു വർഷത്തെ നിരന്തരമായ സമരത്തിനുശേഷം 1949-ൽ കമ്മ്യൂണിസ്റ്റുകാർ നാഷണലിസ്റ്റു തലസ്ഥാനമായ നാങ്കിങ് കീഴടക്കി. നാഷണലിസ്റ്റുകൾ അഭയംതേടിയിരുന്ന കാൻറൺ നഗരവും ചുങ്കിങ്ങും പിടിച്ചെടുത്തു. ചിയാങ് കൈഷക്ക് ഫോർമോസായിലേക്കു പലായനം ചെയ്തു. 1949 ഡിസംബർ 8-ാം തീയതി അവിടെ അദ്ദേഹം നാഷണലിസ്റ്റു ഗവണ്മെന്റു രൂപീകരിക്കുകയും തെയ്പേയെ നാഷണലിസ്റ്റു തലസ്ഥാനമായി പ്രഖ്യാപിക്കുകയും ചെയ്തു.

1949 ഒക്ടോബർ മാസത്തിൽ പീക്കിങ് തലസ്ഥാനമായി പീപ്പിൾസ് റിപ്പബ്ലിക്ക് ഓഫ് ചൈന രൂപീകൃതമായി. കമ്മ്യൂണിസ്റ്റ് പാർട്ടി നേതാവായ മാവോ സേ തുങ്ങിന്റെ നേതൃത്വത്തിൽ പീപ്പിൾസ് റിപ്പബ്ലിക്ക് സ്ഥാപിച്ചതു് ചൈനയുടെ ചരിത്രത്തിലെ ഒരു വഴിത്തിരിവായിരുന്നു. കാരണം, അതുവരെയുള്ള ഭരണകൂടങ്ങളെല്ലാംതന്നെ ചൈനയുടെ പൗരാണികസംസ്കാരത്തെ കാത്തുസൂക്ഷിക്കാനും അതിനെ പുനരുജ്ജീവിപ്പിക്കാനും ശ്രമിച്ചപ്പോൾ, കമ്മ്യൂണിസ്റ്റുഭരണം തങ്ങളുടെ ആദർശസംഹിതയനുസരണമായി ഒരു പുതിയ ജീവിതസംസ്കാരം കരുപ്പിടിക്കാനാണ് യത്നിച്ചതു്. ചൈന കമ്മ്യൂണിസ്റ്റ് നേതൃത്വത്തിൻകീഴിൽ കൈവരിച്ച നേട്ടങ്ങളുടെ ഒരേകദേശരൂപം തുടർന്നുള്ള പുറങ്ങളിൽനിന്നും ലഭിക്കും.

അതിപുരാതനകാലംമുതൽതന്നെ ഇന്ത്യയും ചൈനയും തമ്മിൽ വാണിജ്യ-സാംസ്കാരികബന്ധങ്ങൾ നിലനിന്നിരുന്നു. 1962-ൽ ചൈന ഇന്ത്യയെ ആക്രമിക്കുന്നതുവരെ ഈ സൗഹൃദബന്ധം ഉലച്ചിൽ തട്ടാതെ നിലനിന്നു. എന്നാൽ ഈ ആക്രമണത്തോടെ ചൈനയുമായുള്ള ഇന്ത്യയുടെ ബന്ധം വിച്ഛേദിക്കപ്പെടുകയും ഏതാണ്ട് ഒന്നര ദശാബ്ദക്കാലം ഇരുരാജ്യങ്ങളും ശത്രുതാമനോഭാവത്തിൽ കഴിയുകയും ചെയ്തു. പതിനഞ്ചു വർഷങ്ങൾക്കുശേഷം വിദേശബന്ധം ഈയിടെ പുനഃസ്ഥാപിതമായി. ഇന്ത്യയും ചൈനയുംതമ്മിൽ നിലവിലിരിക്കുന്ന പ്രശ്നങ്ങൾക്കു സമാധാനപരമായി പരിഹാരം കണ്ടെത്തുവാനും, പഴയ സാംസ്കാരികബന്ധം വീണ്ടും ഉറപ്പിക്കുവാനും ഇരുഗവണ്മെന്റുകളും ഇപ്പോൾ ശ്രമം നടത്തിവരികയാണ്.

# ചൈന





*പതാക:* അഞ്ചു നക്ഷത്രങ്ങളുള്ള ചെങ്കൊടി.

## ഭൂപ്രകൃതി, കാലാവസ്ഥ

പൂർവ്വേഷ്യയിൽ സ്ഥിതിചെയ്യുന്ന ലോകത്തിലെ ഏററവും ജനനിബിഡമായ രാജ്യമാണ് ചൈന. വിസ്തൃതിയെ സംബന്ധിച്ചിടത്തോളം ലോകരാജ്യങ്ങളിൽ അതിനു മൂന്നാം സ്ഥാനമാണുള്ളതു്. ചൈനയുടെ വടക്കും പടിഞ്ഞാറും അതിർത്തികാം സോവിയററുയൂണിയനും മംഗോളിയൻ റിപ്പബ്ലിക്കും ആകുന്നു. വടക്കുകിഴക്കൻ അതിർത്തിയിൽ കൊറിയയും കിഴക്കു് മഞ്ഞക്കടൽ, കിഴക്കൻ ചൈനക്കടൽ, തെക്കൻ ചൈനക്കടൽ എന്നിവയും കിടക്കുന്നു. വിയററ്നാം, ലാവോസ്, ബർമ്മ എന്നീ രാജ്യങ്ങളാണ് തെക്കുഭാഗത്തു്. തെക്കുപടിഞ്ഞാറു് ഇന്ത്യ, ഭൂട്ടാൻ, നേപ്പാൾ, പാക്കിസ്ഥാൻ, അഫ്ഗാനിസ്ഥാൻ എന്നിവയും സ്ഥിതിചെയ്യുന്നു. ടിബററ് ഉൾപ്പെടെ ചൈനയുടെ വിസ്തീർണ്ണം 95,61,000 ച. കിലോമീററർ ആണ്. ജനസംഖ്യ യു. എൻ. കണക്കുകളനുസരിച്ചു് 852.13 ദശലക്ഷം ആകുന്നു (1976).

ഭൂപ്രകൃതിയെ സംബന്ധിച്ചിടത്തോളം വൈവിദ്ധ്യവും സങ്കീർണ്ണതയും പുലർത്തുന്ന രാജ്യമാണ് ചൈന. പടിഞ്ഞാറു് ഉന്നതങ്ങളായ പർവ്വതങ്ങളും കിഴക്കോട്ടു വരുംതോറും പൊക്കംകുറഞ്ഞ കുന്നിൻപുറങ്ങളും കിഴക്കേ അതിർത്തിയിൽ സമുദ്രതീര സമതലങ്ങളും—അങ്ങനെയാണ് ഭൂമിയുടെ കിടപ്പു്. പടിഞ്ഞാറൻ പർവ്വതപ്രദേശങ്ങളു

National Library
Calcutta-27



Mal 915.1 Ve 1454 c

ടെ നാലിൽ മൂന്നുഭാഗവും സമുദ്രനിരപ്പിൽനിന്നു് പതിനായിരത്തിലേറെ അടി ഉയരത്തിലാണു് സ്ഥിതിചെയ്യുന്നതു്. ചൈനീസ് ഭൂവിഭാഗത്തെ നാലായി തിരിച്ചു പറയുകയാണെങ്കിൽ വടക്കുകിഴക്കു് അധികവും സമതലപ്രദേശങ്ങളും തെക്കുകിഴക്കു് കുന്നിൻപുറങ്ങൾ നിറഞ്ഞ ഇടുങ്ങിയ നദീതടപ്രദേശങ്ങളും, തെക്കുപടിഞ്ഞാറു് ഉന്നതപീഠസ്ഥലികളും വടക്കുപടിഞ്ഞാറു് പർവ്വതനിരകളും മരുപ്രദേശങ്ങളുമാണു്.

ചൈനീസ് ഭൂപ്രദേശത്തെ കാലാവസ്ഥയിൽ ഭിന്നത പുലർത്തുന്ന എട്ടു വിഭാഗങ്ങളായി തിരിക്കാം.

1) *ഉത്തരമഞ്ചൂറിയൻ പ്രദേശം:* നീണ്ട മഞ്ഞുകാലവും വളരെ ഹ്രസ്വമായ വേനല്ക്കാലവുമാണു് ഇവിടെ അനുഭവപ്പെടുന്നതു്. മഴ വളരെ കുറവാണു്—ആണ്ടിൽ ഏതാണ്ടു് 20 ഇഞ്ചു മാത്രം.

2) *പടിഞ്ഞാറൻ ചൈന:* മംഗോളിയയിലെന്നപോലെ വരണ്ട കാലാവസ്ഥയുള്ള പ്രദേശങ്ങളാണു് ഈ വിഭാഗത്തിൽ ഉൾപ്പെടുന്ന കൻസു, ഉത്തരഷെൻസി, ഉത്തരഷാൻസി, അകമംഗോളിയ എന്നിവിടങ്ങൾ. ഉത്തരമഞ്ചൂറിയൻ പ്രദേശങ്ങളിലുള്ളത്രപോലും മഴ ഇവിടെ പെയ്യാറില്ല. പലയിടങ്ങളിലും ആണ്ടിൽ പത്തിഞ്ചിൽ താഴെയാണു് വർഷപാതം.

3) *ഉത്തരചൈന:* ദക്ഷിണ മഞ്ചൂറിയൻതടം, ജെഹോൾ, തെയ്ഹാങ്ങ് പർവ്വതപ്രദേശങ്ങൾ, ലോസ് മലമ്പ്രദേശങ്ങൾ എന്നിവയടങ്ങിയ ഈ ഭൂവിഭാഗത്തിൽ ആണ്ടിൽ ആറുമാസം കൃഷിക്കു പറ്റിയ കാലാവസ്ഥയാണുള്ളതു്. മഴയും കൂടുതലുണ്ടു്.

4) *യാങ്ങ്സി താഴ്‌വര:* മധ്യചൈനയിലെ യാങ്ങ്സിതാഴ്‌വരപ്രദേശത്തു് ചൂടു കൂടുതലാണു്, തണുപ്പു കുറവും. ആണ്ടിൽ ഏതാണ്ടു് ഒൻപതു മാസക്കാലവും കൃഷിക്കു പറ്റിയതാണു്. 80 ഇഞ്ചുവരെ മഴ പെയ്യുന്നു.

5) *ദക്ഷിണചൈന:* തെക്കുകിഴക്കൻ സമുദ്രതീരപ്രദേശവും തെക്കൻ മലമ്പ്രദേശങ്ങളും ഉൾപ്പെട്ടതാണു് ഈ ഭൂവിഭാഗം. മഞ്ഞുകാലം ചെറുതാണു്. വേനല്ക്കാലം വളരെ ചൂടുള്ളതാകുന്നു. ആണ്ടുമുഴുവൻ കൃഷിചെയ്യാൻ കഴിയുംവിധത്തിലുള്ള കാലാവസ്ഥയാണിവിടെ. നീണ്ട വേനൽക്കാലമുള്ള ഈ പ്രദേശങ്ങളിൽ മേയ്മുതൽ ആഗസ്റ്റുവരെയുള്ള മാസങ്ങളിൽ കനത്ത മഴ പെയ്യുന്നു. തീരപ്രദേശത്തു് കൊടുങ്കാറ്റും പേമാരിയും ഉണ്ടാകാറുണ്ടു്.

6) *ഉൾനാടൻപ്രദേശം:* സെച്ച്വാൻ താഴ്‌വരയും ഉത്തരകീച്ചോവും ഉൾപ്പെട്ടതാണു് ഉൾനാടൻ പ്രദേശം. ദക്ഷിണചൈനയെ അപേക്ഷിച്ചു് മഴ കുറവാണെങ്കിലും എല്ലാക്കാലത്തും കൃഷിചെയ്യാൻ പറ്റിയ കാലാവസ്ഥതന്നെയാണു് ഇവിടെയും ഉള്ളതു്. മഞ്ഞുകാലം രൂക്ഷമാണെങ്കിലും ശിശിരകാലവിളകൾ നല്ലതുപോലെ ഉണ്ടാകുന്നു.

18785 dt 29.11.78
R.6/-

7) ***തെക്കുപടിഞ്ഞാറൻ ചൈന:*** ചൈനയിൽ ഏററവും നല്ല കാലാവസ്ഥ അനുഭവപ്പെടുന്നതു് ഇവിടെയാണു്. കടുത്ത ചൂടോ വലിയ തണുപ്പോ ഇല്ല. ആണ്ടു മുഴുവനും കൃഷിക്കു യോജിച്ച കാലാവസ്ഥയാണുള്ളതു്.

8) ***തെക്കൻ ഉഷ്ണമേഖലാപ്രദേശങ്ങൾ:*** ചൈനയുടെ തെക്കൻ തീരപ്രദേശങ്ങളും ഹൈയ്നാൻ ദ്വീപും ചേർന്നതാണു് ഈ മേഖല. ഉഷ്ണമേഖലാപ്രദേശങ്ങളുടെ കാലാവസ്ഥയാണു്. ചൂടു് കൂടുതൽ അനുഭവപ്പെടുന്നെങ്കിലും എല്ലാ മാസങ്ങളിലും കൂടിയോ കുറഞ്ഞോ മഴയും കാണും. മുഴുവൻ കാലവും കൃഷിക്കു പററിയതാണു് ഈ പ്രദേശങ്ങൾ. ഇരുപ്പൂ നെൽകൃഷി നടത്തുന്ന ചൈനയിലെ ഏക ഭൂപ്രദേശവും ഇതാകുന്നു.

കാലാവസ്ഥയെപ്പററി പൊതുവായി പറയുകയാണെങ്കിൽ കടുത്ത വേനൽക്കാലവും കൊടും മഞ്ഞുകാലവുമാണു് ചൈനയിൽ അനുഭവപ്പെടുക. ശീതോഷ്ണസ്ഥിതി നിയന്ത്രിക്കാൻ പററിയവിധത്തിൽ വേണ്ടത്ര ജലാശയങ്ങൾ ഇല്ല എന്നതാണു് ഈ കാലാവസ്ഥയ്ക്കു പ്രധാന കാരണം. സമുദ്രതീരപ്രദേശങ്ങളിൽ സുഖപ്രദമായ കാലാവസ്ഥയാണുള്ളതു്. ജനുവരിയിലെ ചൂടു് ഉത്തരചൈനയിൽ 20° ഫാറൻഹൈററും ദക്ഷിണചൈനയിൽ 60° ഫാറൻഹൈററും എന്നാണു് കണക്കാക്കപ്പെട്ടിട്ടുള്ളതു്. വർഷപാതം നേരത്തേ സൂചിപ്പിച്ചതുപോലെ വിവിധ പ്രദേശങ്ങളിൽ വ്യത്യസ്തരീതിയിലാണു്.

## പർവ്വതങ്ങൾ

മലകളും കുന്നുകളും നിറഞ്ഞ ഭൂവിഭാഗമാണു് ചൈന. പടിഞ്ഞാറൻ അതിർത്തിയിൽ അൾത്തായ്, തീൻഷാൻ, പാമീർ എന്നീ പർവ്വതനിരകളും കാറക്കോറവും ഹിമാലയപർവ്വതവും സ്ഥിതിചെയ്യുന്നു. ടിബററ്-നേപ്പാൾ അതിർത്തിയിലാണു് ലോകത്തിലേക്കു ഏററവും ഉയരമുള്ള എവറസ്റ്റുകൊടുമുടി (29028 അടി ഉയരം). ടിബററൻ പ്രദേശത്തുതന്നെയാണു് പ്രസിദ്ധമായ കുൻലൂൻ പർവ്വതനിരകൾ. പൂർവ്വപ്രദേശത്തെ പർവ്വതങ്ങൾ പൊക്കംകുറഞ്ഞവയാണു്. ചൈനയെ ഉത്തരചൈനയെന്നും ദക്ഷിണചൈനയെന്നും വേർതിരിക്കുന്ന ഡിൻലിങ്ങ് പർവ്വതനിര പ്രാധാന്യമർഹിക്കുന്നു. മഞ്ചൂറിയയ്ക്കും മംഗോളിയയ്ക്കുമിടയ്ക്കുള്ള ഖിൻഗൻ പർവ്വതങ്ങളും ഉത്തരചൈനാസമതലങ്ങൾക്കും യാങ്ങ്സി സമതലത്തിനും ഇടയ്ക്കുള്ള മധ്യപർവ്വതനിരകളും പ്രധാനപ്പെട്ട പർവ്വതനിരകളാകുന്നു. ചൈനയിലെ പർവ്വതങ്ങൾ മിക്കവാറും എല്ലാം തന്നെ പടിഞ്ഞാറുനിന്നു് കിഴക്കോട്ടു് നീണ്ടുകിടക്കുന്നു. സെച്ച്വാൻ താഴ്വരയുടെ കിഴക്കൻ അതിർത്തിയിലുള്ള വൃഷാൻ എന്ന പർവ്വതനിര മാത്രമാണു് ഇതിനൊരപവാദം.

# നദികളും തടാകങ്ങളും

ചൈനയിലെ നദികൾ പടിഞ്ഞാറു പർവ്വതങ്ങളിൽനിന്നുത്ഭവിച്ച് കിഴക്കോട്ട് ഒഴുകി ശാന്തസമുദ്രത്തിൽ ചേരുന്നു. വടക്കുകിഴക്കൻ സമതലപ്രദേശങ്ങളെ ഫലഭൂയിഷ്ഠമാക്കിക്കൊണ്ട് ആമൂർ, ലിയാവോ, ഹ്വായി, ഹ്വാങ്, യാങ്‌സി എന്നീ നദികളും തെക്കുകിഴക്കൻ പ്രദേശങ്ങളിലൂടെ സിക്കിയാങ്(പടിഞ്ഞാറൻ നദി), പീക്കിയാങ് (വടക്കൻ നദി), തങ്‌കിയാങ് (കിഴക്കൻ നദി) എന്നിവയും ഒഴുകുന്നു. വലുതും ചെറുതുമായ അനേകം നദികൾ ചൈനീസ് വൻകരയിലുണ്ടെങ്കിലും ഏററവും പ്രധാനപ്പെട്ടവ യാങ്‌സി, ഹ്വാങ്‌ഹോ (മഞ്ഞനദി) എന്നീ രണ്ടു നദികളാകുന്നു. മററു പല നദികളെയുംപോലെ ഇവയും പടിഞ്ഞാറൻ മലകളിൽനിന്നുത്ഭവിച്ച് മധ്യചൈനയിലൂടെ ഒഴുകി കിഴക്കു കടലിൽ വീഴുന്നു. പർവ്വതങ്ങളിലെ മഞ്ഞുരുകി ഒഴുകിവരുന്നതുകാരണം പലപ്പോഴും ഈ നദികളിൽ വെള്ളപ്പൊക്കമുണ്ടാകാറുണ്ട്. തന്മൂലം അത്യധികം നാശനഷ്ടങ്ങളും ഉണ്ടാകാറുണ്ട്.

ലോകത്തിലെ ഏററവും വലിയ നദികളിൽ മൂന്നാംസ്ഥാനമാണ് യാങ്‌സിക്കുള്ളത്. കൻലൂൻ പർവ്വതത്തിൽനിന്നുത്ഭവിക്കുന്ന ഈ നദി തുടക്കത്തിൽ ഉലാൻമുറാൻ എന്നും മലവാരം കഴിയുമ്പോൾ ചിൻഷാ അഥവാ സ്വർണ മണൽനദിയെന്നും, സമതലത്തിൽ താകിയാങ് അഥവാ മഹാനദിയെന്നും സമുദ്രത്തോടടുക്കുമ്പോൾമാത്രം യാങ്‌സിയെന്നും അറിയപ്പെടുന്നു. രണ്ടാമത്തെ വലിയ നദിയായ ഹ്വാങ്‌ഹോ അഥവാ മഞ്ഞനദി 'ചൈനയുടെ ദുഃഖം' എന്നു കുപ്രസിദ്ധി ആർജ്ജിച്ചതാണ്. മഞ്ഞനിറത്തിലുള്ള ചേറും ചെളിയും നിറഞ്ഞതായതുകൊണ്ടാണ് ഇതിനു മഞ്ഞനദിയെന്ന പേരു കിട്ടിയത്. ഈ നദി പലതവണ ഗതിമാറി ഒഴുകിയതുകാരണം വളരെയേറെ ആൾനാശവും വസ്തുനഷ്ടവും ഉണ്ടായിട്ടുണ്ട്. പത്തുലക്ഷത്തിലേറെ ആളുകൾ മരിച്ചിട്ടുണ്ടെന്നാണ് കണക്കാക്കിയിട്ടുള്ളത്. 'ചൈനയുടെ ദുഃഖം' എന്ന പേരുണ്ടാകാൻ കാരണമിതാണ്.

ചൈനയിൽ ഒട്ടനവധി തടാകങ്ങളുണ്ട്. ടിബററൻ പീഠഭൂമിയിൽമാത്രം വലുതും ചെറുതുമായി ആയിരത്തിലധികം തടാകങ്ങളുള്ളതായി കണക്കാക്കപ്പെടുന്നു. ചൈനയിലെ തടാകവിസ്തൃതിയുടെ മൂന്നിലൊന്നുഭാഗം ടിബററിലാണ്. ഇവിടെ ഇരുപത്തയ്യായിരത്തോളം ച. കിലോമീററർ ജലാശയമുണ്ട്. ടിബററു കഴിഞ്ഞാൽ പിന്നെ കൂടുതൽ തടാകങ്ങളുള്ളത് യാങ്‌സി താഴ്‌വരയിലാകുന്നു. ഇവയിൽ തങ്‌തിങ്, പോയാങ്, തയ്‌ഹു, ഹാങ്‌സേ തുടങ്ങിയ ശുദ്ധജലതടാകങ്ങൾ വളരെ പ്രസിദ്ധങ്ങളാണ്. യാങ്‌സി തടാകങ്ങൾ അധികം ആഴമുള്ളവയല്ല. യാങ്‌സി നദിയിലൂടെ ഒഴുകിവരുന്ന എക്കൽ ഇവയിൽ അടിഞ്ഞുകൂടുകയും നദിയിൽനിന്നു ലഭിക്കുന്ന വെള്ളം കുറഞ്ഞുവരികയുംചെയ്യുന്നതാണ് കാരണം.

# സസ്യങ്ങളും ജന്തുക്കളും

### വൃക്ഷങ്ങൾ, ചെടികൾ

ചൈനയിൽ ഭൂമിയുടെ അഞ്ചു ശതമാനം മാത്രമാണ് വനഭൂമിയായി ഇപ്പോൾ അവശേഷിച്ചിട്ടുള്ളൂ. ശതാബ്ദങ്ങളിലൂടെ യായാവര (നാടോടി)ജാതികൾ കൃഷിചെയ്യാനും മറ്റുമായി വനങ്ങളെ തീവച്ചു നശിപ്പിച്ചുപോന്നു. എങ്കിലും ഉത്തരമഞ്ചൂറിയയിലും പശ്ചിമ സെച്ച്വാനിലും മറ്റും ഘോരവനങ്ങൾ ഇപ്പോഴുമുണ്ട്. പക്ഷേ, ചൈനയുടെ ദക്ഷിണ പൂർവ ഭാഗങ്ങളിലാണ് പ്രധാനമായും ആദിമവൃക്ഷങ്ങളും ചെടികളും വളരുന്നത്.

ചൈനയുടെ വടക്കു കിഴക്കൻ പ്രവിശ്യകളിൽ പൂവരശ്, നാരകം, മേപ്പിൾ, കൊറിയൻ പൈൻ, ഓക്ക്, ഇരുമ്പകം, ബദാംമരം എന്നിവ വളരുന്നു. ഉത്തര പ്രവിശ്യകളിൽ ഇല കൊഴിയുന്ന മരങ്ങളാണ് കൂടുതൽ. പൈൻ, ദേവദാരു എന്നിവയും, അശോകം, ചൂരൽച്ചെടി തുടങ്ങിയവയും, കുറ്റിക്കാടുകളിൽ കാട്ടുറോസ്, വയമ്പ് എന്നിവയും കാണാം. യാങ്ട്സി താഴ്വരയിലെ വനങ്ങളിലാണ് ഏറ്റവും പഴമയുള്ള വൃക്ഷങ്ങളുള്ളത്. ആറുകോടി വർഷങ്ങൾക്കു മുമ്പുണ്ടായിരുന്ന തരുവർഗ്ഗങ്ങൾ ഇപ്പോഴും ഇവിടത്തെ വനങ്ങളിൽ നിലനിന്നുപോരുന്നു.

സൂചിയിലവൃക്ഷവർഗ്ഗത്തിൽപെട്ട മരങ്ങൾ, പ്രത്യേകിച്ചും പൈൻ, ഓക്ക് എന്നിവയും, മുള, കർപ്പൂരമരം, വെള്ളിലമരം, ഇരുമ്പകം തുടങ്ങിയവയും കാട്ടുറോസ്, അരളി, പലതരത്തിലുള്ള ക്രിസാന്തമം തുടങ്ങിയ പുഷ്പിക്കുന്ന ചെടികളും ചൈനീസ്കാടുകളിൽ സമൃദ്ധിയായി വളരുന്നുവെന്ന് സംശയമന്യേ പറയാം. സ്വവർണ്ണലാർച്ച്, ഫൂചൗ പൈൻ എന്നിവ ചൈനയിൽ മാത്രം കാണുന്ന വൃക്ഷങ്ങളാണ്. ചൈനയിൽ ഏതാണ്ട് പതിനയ്യായിരത്തിലധികം വിത്തുചെടികളുണ്ടെന്നാണ് കണക്കാക്കപ്പെട്ടിരിക്കുന്നത്.

### മൃഗങ്ങൾ, ജന്തുക്കൾ

പലതരം മൃഗങ്ങളും ജന്തുക്കളും പക്ഷികളും നിറഞ്ഞ നാടാണ് ചൈന. ഉത്തരചൈനയിലും പശ്ചിമചൈനയിലുമാണ് വലിയ കാട്ടുമൃഗങ്ങളുടെ ഏറിയകൂറും കാണപ്പെടുന്നത്. പുള്ളിപ്പുലി, ചെന്നായ്, കരടി, കാട്ടുപൂച്ച, കാട്ടുപന്നി, കാട്ടാട് കാട്ടുകഴുത എന്നിവയും വൻമാൻ, കരിമാൻ തുടങ്ങി പലതരത്തിലുള്ള മാനുകളും ഉത്തരഷാൻസിയിലെ പർവതപ്രദേശങ്ങളിലും മംഗോളിയയിലുമുണ്ട്. തെക്കൻ പ്രദേശങ്ങളിൽ കടുവയും വിവിധതരം കുരങ്ങുകളുമാണ് കൂടുതൽ. മഞ്ചൂറിയാ പ്രദേശത്ത് നീർനായ്, നീരണ്ണാൻ, നീർപ്പൂച്ച, കുറുക്കൻ, കീരി, പലയിനം അണ്ണാന്മാർ, മലയെലികൾ, കരടികൾ എന്നിവ ധാരാളമായി കാണപ്പെടുന്നു.

ടിബററൻ അതിർത്തിയിൽ കാട്ടുയാക്ക്, ചീററപ്പുലി, കാട്ടാട്, കാട്ടുപന്നി എന്നിവയുണ്ട്. എലികളും പെരുച്ചാഴികളും പല്ലികളും ഉടമ്പുകളും ഉറുമ്പുതീനികളും മുയലുകളും തുരപ്പൻ ജന്തുക്കളും എത്രതരത്തിലുണ്ടെന്നുള്ളതിനു കണക്കില്ല. മൂർഖൻപാമ്പുപോലെ വളരെ വിഷമുള്ളതും, അത്രതന്നെ വിഷമില്ലാത്തതുമായ അനേകം ജാതി പാമ്പുകളും ഉണ്ട്. യാങ്ങ്ടിസിനദീതടത്തിൽ ആമകളും പലതരം തവളകളും കാണപ്പെടുന്നു. നദികളിൽ ചീങ്കണ്ണി, മുതല തുടങ്ങിയവയും ഏറെയുണ്ട്.

മത്തി, ചാള, സ്രാവ്, അയില, തിരണ്ടിമീൻ, ഉലക്കമീൻ, കൊഞ്ച്, ബാസ്, ഈൽ തുടങ്ങി വലുതും ചെറുതുമായ കടൽമത്സ്യങ്ങളും ശുദ്ധജലമത്സ്യങ്ങളും വേണ്ടുവോളമുണ്ട് ചൈനയിൽ.

മററൊരു രാജ്യത്തും കാണാത്തത്ര പക്ഷികൾ ചൈനയിലുണ്ട്, കാട്ടുപക്ഷികളും പാട്ടുപക്ഷികളും. മുപ്പതുതരം താറാവുകൾ ഉൾപ്പെടെ 900 ജാതി പക്ഷികൾ ചൈനയിലുണ്ട്. പലതരം മൂങ്ങകൾ, കഴുകുകൾ, പ്രാപ്പിടിയന്മാർ, പരുന്തുകൾ, മരംകൊത്തികൾ, കാക്കകൾ എന്നിവയും, വാൻകോഴി, കാട്ടുകോഴി, കുളക്കോഴി, കാട, തിത്തിരിപ്പക്ഷി തുടങ്ങിയവയും സുലഭമാണ്. കരുവികളും പ്രാവുകളും അനേകതരമുണ്ട്. മററു പക്ഷികളുടെ കൂട്ടത്തിൽ വാത്തു്, വില്ലിക്കോഴി, ഞാറപ്പക്ഷികൾ, കൊററികൾ തുടങ്ങിയവ ഉൾപ്പെടുന്നു. മൈന, ബുൾബുൾ, വാനമ്പാടി മുതലായ പാടുന്ന പക്ഷികൾക്കു വളരെ പ്രസിദ്ധമാണ് ചൈനയിലെ കാടുകളും നാട്ടിൻപുറങ്ങളും.

വീട്ടുമൃഗങ്ങളിൽ കന്നുകാലികളും, വിവിധതരം ആടുകളും, പന്നികളും പ്രാധാന്യമർഹിക്കുന്നു. താറാവും കോഴിയും വളർത്തുപക്ഷികളാണ്. ഉഴാനും ഭാരംവലിക്കാനുമായി ഒട്ടകം, കഴുത, കുതിര, കാള തുടങ്ങിയ മൃഗങ്ങളെയും ചൈനക്കാർ വളർത്തുന്നു. ടിബററിൽ വളരെയധികം യാക്കുകളും (ചമരിക്കാളകൾ) ഉണ്ട്.

## ജനങ്ങൾ

### നരവംശ-ഭാഷാഗ്രൂപ്പുകൾ

പല നരവംശ സമൂഹങ്ങൾ ഉൾക്കൊള്ളുന്ന ഒരു രാജ്യമാണ് ചൈന. ഇതിലെ പ്രമുഖ ജനവംശത്തെ 'ഹാൻ ചൈനക്കാർ' എന്നു വിളിക്കുന്നു. ജനസംഖ്യയുടെ 94 ശതമാനവും ഇവരാകുന്നു. ബാക്കി 6 ശതമാനം വിവിധ സാംസ്കാരിക-ഭാഷാപരന്യൂനപക്ഷങ്ങളാണ്. സാക്ഷാൽ ചൈനയിലും (China Proper) മഞ്ചൂറിയയിലുമാണ് ഹാൻചൈനക്കാർ വസിക്കുന്നതു്. ന്യൂനപക്ഷങ്ങൾ ഏറിയകൂറും ചൈനയുടെ അതിർത്തിപ്രദേശങ്ങളിലും.

ചൈനക്കാരെയും ന്യൂനപക്ഷങ്ങളെയും രണ്ടു പ്രധാന ഭാഷാഗോത്രങ്ങളിൽ പെടുത്താം. 'ടിബറേറാ-ചൈനീസ്' ഭാഷാഗോത്രവും

അംട്ടായിക്ക് ഭാഷാഗോത്രവുമാണവ. ആദ്യത്തേതാണ് വലുതും പ്രധാനപ്പെട്ടതും. അതിനു് ചൈനീസ്-തായ്, ടിബറേറാ—ബർമ്മൻ, മിയാവോ-യാവോ എന്നീ മൂന്നു ശാഖകളുണ്ട്.

1) *ചൈനീസ്-തായ്:* ഹാൻ ചൈനക്കാരുടെ ഭാഷ ചൈനീസ്-തായ് വിഭാഗത്തിൽ പെട്ടതാണ്. ഈ ഭാഷയിൽ തന്നെ ഏതാണ്ട് എട്ടോളം ഉപഭാഷകളുമുണ്ട്. അതിൽ ഏററവും പ്രധാനപ്പെട്ടതു് മൻഡാരിൻ ആകുന്നു. ഔദ്യോഗികഭാഷയും മൻഡാരിൻതന്നെ. ഉത്തര മൻഡാരിൻ, പശ്ചിമ മൻഡാരിൻ, ദക്ഷിണ മൻഡാരിൻ എന്നു് ഈ ഭാഷ മൂന്നു തരത്തിലുണ്ട്. വടക്കൻ ചൈനയിലും, വടക്കുപടിഞ്ഞാറൻ ചൈനയിലും മഞ്ചൂറിയയിലും പീക്കിങ് മൻഡാരിൻ ഉപഭാഷയാണ് സംസാരിക്കുന്നതു്. . സെച്ച്വാനിലും തെക്കുപടിഞ്ഞാറൻ ചൈനയിലും ചെങ്ങ്തുവെന്ന മൻഡാരിൻ ഉപഭാഷ സംസാരിക്കപ്പെടുന്നു. അൻഹ്വി, ഉത്തര കിയാങ്സു എന്നിവിടങ്ങളിൽ നാങ്കിങ് മൻഡാരിനെന്ന ദക്ഷിണ ഉപഭാഷയാണ് നിലവിലുള്ളതു്.

മൻഡാരിനോടു ബന്ധമുള്ള മററു രണ്ടുപഭാഷകളാണ് ഹുനാൻ, ഹ്വിചൗ എന്നിവ. ദക്ഷിണ ഹുനാനിലും, ദക്ഷിണ അൻഹ്വീയിലും യഥാക്രമം ഇവ സംസാരിക്കപ്പെടുന്നു. മൻഡാരിനുമായി അത്രതന്നെ ബന്ധമില്ലാത്ത അഞ്ചു് ഉപഭാഷകളാണ് ദക്ഷിണ കിയാങ്സുവിലും ചെക്കിയാങിലും സംസാരിക്കപ്പെടുന്ന വൂഭാഷയും, ഉത്തരഫ്യൂക്കിയനിലെ 'മിൻ' ഭാഷയും, ദക്ഷിണഫ്യൂക്കിയനിലെ അമോയ്-സ്വാട്ടോ ഭാഷയും, വടക്കുകിഴക്കൻ ക്വാങ്ടങ്ങിലെ ഹക്കാ ഭാഷയും പശ്ചിമ ക്വാങ്ടങ്, ദക്ഷിണ ക്വാങ്സി എന്നിവിടങ്ങളിലെ കാൻറണീസും. ഹാൻ ചൈനക്കാരെ കൂടാതെ ചൈനീസ് ഭാഷ സംസാരിക്കുന്ന രണ്ടു ന്യൂനപക്ഷങ്ങൾ ചൈനീസ്മുസ്ലീങ്ങളും മഞ്ചുക്കളുമാകുന്നു.

2) *ടിബറേറാ-ബർമ്മൻഭാഷ:* ഇതിനു മൂന്നു വിഭാഗങ്ങളുണ്ട്, ടിബററൻ, യീ, കച്ചിൻ എന്നിങ്ങനെ. ടിബററിലെ ആളുകൾ ടിബററൻഭാഷ സംസാരിക്കുന്നു. സിങ്ഹായ്, സെച്ച്വാൻ, യുന്നാൻ, കൻസു എന്നിവിടങ്ങളിലെ ചില പ്രദേശങ്ങളിലും ഈ ഭാഷ സംസാരിക്കപ്പെടുന്നു. യീ ഭാഷ യുന്നാൻ പ്രവിശ്യയിലാണു പ്രധാനമായും സംസാരിക്കപ്പെടുന്നതു്. ബർമ്മീസ് അതിർത്തിപ്രദേശങ്ങളിലെ ഭാഷയാണ് കച്ചിൻ.

3) *മിയാവോ-യാവോ;* ടിബറേറാ-ചൈനീസ് ഗോത്രത്തിലെ മൂന്നാമത്തെ വിഭാഗമായ മിയാവോ-യാവോ ദക്ഷിണചൈനയിൽ സംസാരിക്കപ്പെടുന്നു. മിയാവോജനത ക്വീച്ചൗ, ഹുനാൻ, ക്വാങ്ടങ്, യുന്നാൻ, സെച്ച്വാൻ എന്നീ പ്രവിശ്യകളിലും യാവോ ജനത ക്വാങ്സി-ക്വാങ്ടങ്-ഹുനാൻ അതിർത്തിപ്രദേശങ്ങളിലും വസിക്കുന്നു.

## അൾട്ടായിക്ക്ഗോത്രം

ടിബറ്റോ–ചൈനീസ്ഭാഷകൾ സംസാരിക്കുന്ന ന്യൂനപക്ഷങ്ങൾ തെക്കൻചൈനയിലും തെക്കുപടിഞ്ഞാറൻ ചൈനയിലും താമസിക്കുന്നു. അൾട്ടായിക്ക്ഭാഷ സംസാരിക്കുന്നവർ കൂടുതലായും വടക്കൻ ചൈനയിലും വടക്കുപടിഞ്ഞാറൻചൈനയിലുമാണ്. ഈ ഭാഷയ്ക്കും മൂന്നു ശാഖകളുണ്ട്—ടർക്കിക്ക്, മംഗോളിയൻ, മഞ്ചൂറിയൻ. ഇതിൽ മഞ്ചൂറിയൻ ഉപഭാഷ സംസാരിക്കുന്നവർ മററു രണ്ടു വിഭാഗങ്ങളെ അപേക്ഷിച്ചു കുറവാണ്. വടക്കുകിഴക്കൻ മഞ്ചൂറിയയിലും അകമംഗോളിയയുടെ വടക്കൻപ്രദേശങ്ങളിലും താമസിക്കുന്ന ഗോത്രവർഗ്ഗക്കാരാണ് ഈ ഭാഷ സംസാരിക്കുന്നതു്. മംഗോളിയൻ ഉപഭാഷ അകമംഗോളിയയിൽ സംസാരിക്കപ്പെടുന്നു. കൻസു–സിങ്ഹായ് അതിർത്തിയിലെ മൂന്നു ന്യൂനപക്ഷങ്ങളായ മുസ്ലീങ്ങളും ബുദ്ധമതക്കാരും ദാഗ്ഗർമാരും ഈ ഉപഭാഷ സംസാരിക്കുന്നു. അൾട്ടായിക്ക്ഗോത്രത്തിൽ ഏററവും കൂടുതൽ സംസാരിക്കപ്പെടുന്ന ഉപഭാഷ ടർക്കിക്ക്ശാഖയിൽപെടുന്നതാണ്. സിങ്കിയാങ്ങിലാണ് ഇതു് ഏററവും കൂടുതൽ സംസാരിക്കപ്പെടുന്നതു്.

## ന്യൂനപക്ഷങ്ങൾ

ചൈനയിൽ അമ്പതിലേറെ നൃവംശഗ്രൂപ്പുകളുണ്ട്. എന്നാലും മുമ്പു പറഞ്ഞതുപോലെ ജനസംഖ്യയുടെ 94 ശതമാനവും ഹാൻ ചൈനക്കാരും 6 ശതമാനംമാത്രം ന്യൂനപക്ഷങ്ങളുമാണ്. ഇവയിൽ പ്രധാനപ്പെട്ട വർഗ്ഗങ്ങൾ താഴെപ്പറയുന്നവയാകുന്നു: കാങ്ങ്സിയിലെ ചുവാങ്ങുകൾ, നിങ്ങ്സിയയിലെ ഹ്യൂകൾ, സെച്ച്വാനിലെ യീകൾ, ടിബററിലെ ടിബററന്മാർ, ഹുനാനിലെ മിയാവോകൾ, മഞ്ചൂറിയയിലെ മഞ്ചുക്കൾ, അകമംഗോളിയയിലെ മംഗോളുകൾ. തെക്കുപടിഞ്ഞാറൻചൈനയിൽ ചൈനക്കാരല്ലാത്ത ആദിമവർഗ്ഗങ്ങളുണ്ട്. തെക്കൻചൈനയിൽ പാർത്തിരുന്ന ഇവരെ ഹാൻചൈനക്കാർ പർവ്വതപ്രദേശങ്ങളിലേക്കു് ആട്ടിയോടിക്കുകയാണുണ്ടായതു്. തായ്, മിയാവോ, ലോലോ, ഷാൻവർഗ്ഗങ്ങളാണ് ഇവരിൽ പ്രധാനപ്പെട്ടവർ.

പല ന്യൂനപക്ഷഗ്രൂപ്പുകളും പൊതുവായ ചൈനീസ് സംസ്കാരത്തിൽ അലിഞ്ഞുചേർന്നുകഴിഞ്ഞിട്ടുണ്ട്. ഉദാഹരണത്തിനു മുസ്ലീങ്ങൾ. പ്രത്യേക അസ്തിത്വമുണ്ടെന്നു പറയാനാവാത്തവിധം ചൈനക്കാരോടു ലയിച്ചുചേർന്നിരിക്കുകയാണവർ. മതവിഷയങ്ങളിൽ മാത്രമാണ് അവർ വ്യത്യസ്തത പുലർത്തുന്നതു്. മഞ്ചുക്കൾക്കും തനതായ വ്യക്തിത്വം ഇല്ലാതായിത്തീർന്നിരിക്കുന്നു.

വ്യക്തിത്വം നിലനിറുത്താനാഗ്രഹിക്കുന്ന ന്യൂനപക്ഷങ്ങളുടെ അഭിപ്രായഗതികളെ മാനിച്ചും അവരുടെ പ്രത്യേക സംസ്കാരങ്ങളെ നിലനിറുത്താനുദ്ദേശിച്ചുകൊണ്ടും ചൈനയിലെ കമ്മ്യൂണിസ്റ്റുഭരണാധികാരികൾ അഞ്ചു സ്വയംശാസിതപ്രദേശങ്ങൾ രൂപീകരിച്ചി

ട്ടുണ്ട്. അകമംഗോളിയ, ക്വാങ്സി ച്വാങ്, നിങ്സിയാഹ്വ, സിങ്കിയാങ് ഊഗ്ഗർ, ടിബററ് എന്നിവയാണു സ്വയംശാസിതപ്രദേശങ്ങൾ.

### ജനതയും ജീവിതരീതിയും

ചരിത്രാതീതകാലംമുതൽ ചൈനയിൽ ആളുകൾ വസിച്ചിരുന്നു. അഞ്ചുലക്ഷത്തിലേറെ വർഷങ്ങൾക്കുമുമ്പു ജീവിച്ചിരുന്ന പീക്കിങ് മനുഷ്യനാണ് ഇന്നത്തെ ചൈനക്കാരന്റെ ആദിപിതാവ്. നാം അറിയുന്ന പഴയ ചൈനീസ് ജനത സമാധാനം കാംക്ഷിക്കുന്ന ഒരു സംസ്കൃതജനവർഗ്ഗമായിരുന്നു. ഭൂമിയോട് ഉററബന്ധം പുലർത്തിയിരുന്ന കർഷകരായിരുന്നു അവർ. ഇന്ത്യയിലെപ്പോലെതന്നെ ചൈനയിലെയും യഥാർത്ഥജനജീവിതം അറിയണമെങ്കിൽ ഗ്രാമങ്ങളിലേക്കു തിരിയണം.

കൃഷിക്കുപയുക്തങ്ങളായ പ്രദേശങ്ങളിലാണ് ആളുകൾ തിങ്ങിപ്പാർക്കുന്നതു്. ഉത്തരചൈനയിലെ മഹാസമതലങ്ങളിലും സെച്ച്വാനിലെ പീഠഭൂമിയിലും, നദീതടങ്ങളിലും തീരപ്രദേശങ്ങളിലെ വൻനഗരങ്ങളിലും ഗ്രാമങ്ങളിലുമാണ് ജനസാന്ദ്രത ഏററവും അധികം. പ്രതിവർഷം 2 2 ശതമാനം എന്ന ക്രമത്തിൽ ജനസംഖ്യ വർദ്ധിച്ചുകൊണ്ടിരുന്നു—അതായതു് ആണ്ടിൽ ഒന്നരക്കോടി ആളുകൾ എന്ന തോതിൽ. ഒരു ചതുരശ്രമൈലിനു് 160 ആളുകൾ എന്നതാണ് ചൈന ഒട്ടാകെ എടുത്താലുള്ള ശരാശരി. എന്നാൽ വലിയ നഗരങ്ങളിൽ അതു ചതുരശ്രമൈലിനു് 1200 ആണ്. യാങ്സീനദീതടത്തിൽ ചതുരശ്രമൈലിനു് 2500 എന്ന കണക്കിനു് ആളുകൾ തിങ്ങിപ്പാർക്കുന്നു.

ചൈനയുടെ വടക്കും വടക്കുപടിഞ്ഞാറും അതിർത്തിപ്രദേശങ്ങളിൽ അൾട്ടായിക്ക ഭാഷകൾ സംസാരിക്കുന്ന ആദിമനിവാസികളാണു പാർക്കുന്നതെന്നു നേരത്തെ പറഞ്ഞുവല്ലോ. ഈ ആദിമവർഗ്ഗക്കാരിൽ ഭൂരിപക്ഷവും വേട്ടയാടലും കാലിവളർത്തലുമായി കഴിയുന്നവരാണ്. പലയിടങ്ങളിൽ സഞ്ചരിച്ചു കൃഷി ചെയ്യുന്നവരായും കുറേപ്പേരുണ്ട്.

ശതാബ്ദങ്ങളായി ചൈനയുടെ ഭദ്രതയ്ക്കും ചൈനീസ് സംസ്കാരത്തിനും ഭീഷണിയായി കഴിഞ്ഞുവന്നിരുന്നു ഈ വർഗ്ഗക്കാർ. തന്ത്രപരമായ പ്രദേശങ്ങളിൽ വസിക്കുന്ന ഇവരെ മെരുക്കിയെടുക്കാൻ ചൈനീസ് ഗവണ്മെൻറുകൾ വളരെയേറെ ശ്രമം നടത്തിയിട്ടുണ്ട്. അവയൊന്നും വേണ്ടത്ര വിജയിച്ചില്ല. ചൈനീസ് കമ്മ്യൂണിസ്റ്റ് ഗവണ്മെൻറ്, ഇവർക്കെതിരായി ബലപ്രയോഗം നടത്തുന്നതുകൊണ്ടു വലിയ ഫലമൊന്നുമില്ലെന്നു മനസ്സിലാക്കിയതുകൊണ്ടുകൂടിയാണ് സ്വയംശാസിതപ്രദേശങ്ങളായി ഇവരുടെ സ്ഥലങ്ങളെ പ്രഖ്യാപിക്കാൻ തീരുമാനിച്ചതു്. തനതായ ജീവിതശൈലിയും വിദ്യാഭ്യാസരീതികളും പിന്തുടരുവാനും അവരെ അനുവദിച്ചിട്ടുണ്ട്. എങ്കിലും

ചൈനീസ്സംസ്കാരത്തിലേക്ക് അവരെ ആകർഷിക്കുക എന്നതുതന്നെയാണ് ഗവണ്മെൻറിൻെറ ആത്യന്തികലക്ഷ്യം.

## കൺഫ്യൂഷ്യൻജീവിതരീതി

ഒരു കാർഷികജനതയാണ് ചൈനക്കാർ. സാധാരണക്കാരായ ഗ്രാമീണരുടെ ഏററവും വലിയ ആഗ്രഹം കൃഷി ചെയ്യാനും താമസിക്കാനും സ്വന്തമായി ഒരിടം ഉണ്ടായിരിക്കണമെന്നാണ്; അയൽക്കാരുമായി സൗഹാർദ്ദപൂർവ്വം കഴിയണമെന്നും. രാഷ്ട്രീയമായ അഭിലാഷമൊന്നും അവർക്കില്ല. ശക്തിരാഷ്ട്രീയത്തിൽ സാധാരണഗതിയിൽ അവർ ആകൃഷ്ടരാകാറുമില്ല.

പരമ്പരാഗതമായ ചൈനീസ് കുടുംബജീവിതവും സാമൂഹ്യജീവിതവും കൺഫ്യൂഷ്യൻ ആദർശങ്ങളിൽ അധിഷ്ഠിതമാണ്. മാന്യമായ ഒരു ജീവിതക്രമത്തിലൂടെ വ്യക്തിയുടെ അന്തസ്സും സമൂഹത്തിൻെറ ഭദ്രതയും നിലനിറുത്തുക എന്നതാണ് കൺഫ്യൂഷ്യൻ തത്ത്വം. ശ്രേണീരൂപത്തിലുള്ള കുടുംബസംവിധാനമാണ് ഈ തത്ത്വത്തിൻെറ അടിസ്ഥാനമായി വിഭാവനം ചെയ്യപ്പെട്ടിട്ടുള്ളത്. സമൂഹം ഒരു വലിയ കുടുംബമായതിനാൽ കുടുംബജീവിതഘടനതന്നെയാണ് സമൂഹത്തിനും.

*കുടുംബഘടന:* പരമ്പരാഗതമായ ചൈനീസ്ജീവിതത്തിലെ ഏററവും മുഖ്യമായ സ്ഥാപനവും കുടുംബമാകുന്നു. ധർമ്മാനുസാരിയായ ജീവിതമാണ് കുടുംബത്തെ നിലനിറുത്തിപ്പോരുന്നത്. ഈ ജീവിതരീതിയുടെ പ്രധാന ഘടകം മൂത്തവരോടുള്ള ഭയഭക്തിബഹുമാനാദരവുകളാകുന്നു. കുടുംബാംഗങ്ങൾ തമ്മിലുള്ള ബന്ധം പാവനമായ ഒന്നാണ്. കൂട്ടുകുടുംബത്തിലെ ഏററവും പ്രായംചെന്ന വ്യക്തിയാണ് കുടുംബനായകൻ. അദ്ദേഹത്തെ മററുള്ളവരെല്ലാം നിശ്ശബ്ദമായി അനുസരിക്കുന്നു. അച്ഛനമ്മമാരെ ബഹുമാനിക്കാനും അവരുടെ ആദേശങ്ങളെ ചോദ്യംകൂടാതെ നടപ്പിലാക്കാനും ചെറിയനാൾമുതൽ കുഞ്ഞുങ്ങളെ പഠിപ്പിക്കുന്നു. സാധാരണയായി വലിയൊരു കുടുംബമാണ് ചൈനക്കാർക്കുള്ളത്. നാലഞ്ചു തലമുറകളിലെ ആളുകൾ ഒന്നിച്ച് ഒരു ഗൃഹത്തിൽ താമസിക്കുകയാണ് പതിവ്.

കുടുംബത്തിൻെറ വലിപ്പമനുസരിച്ച് വീടുകളും വലുതായിരിക്കും. അവയ്ക്കു വിസ്തൃതമായ പറമ്പും മതിലുകളും കാണും. ദക്ഷിണചൈനയിലെ വീടുകൾ തടികൊണ്ടു നിർമ്മിച്ചവയാണ്. എന്നാൽ വടക്കൻചൈനയിൽ കല്ലും ചെളിയുംകൊണ്ടാണ് വീടുകളുണ്ടാക്കുന്നത്. ദക്ഷിണചൈനക്കാർ കിടക്കാൻ തടിക്കട്ടിൽ ഉപയോഗിക്കുമ്പോൾ വടക്കുള്ളവർ കല്ലുകൊണ്ട് ഉറക്കിടം ഉണ്ടാക്കുന്നു.

വിവാഹിതരാകുന്ന പുരുഷന്മാർ പ്രത്യേക കുടുംബം സ്ഥാപിക്കുന്നില്ല. മൂലകുടുംബത്തിലെ അംഗങ്ങളായിത്തീരുന്നു അവരുടെ ഭാര്യമാർ. വിവാഹങ്ങൾ അച്ഛനമ്മമാർ നിശ്ചയിച്ചുറപ്പിക്കുന്നു.

കൊച്ചുകുഞ്ഞുങ്ങളായിരിക്കുമ്പോൾതന്നെ വിവാഹനിശ്ചയം നടത്തും. എന്നാൽ വധൂവരന്മാർ കല്യാണദിവസത്തിനുമുമ്പു പരസ്പരം കാണുകയോ അടുത്തു പെരുമാറുകയോ ചെയ്യുന്നില്ല.

സ്ത്രീ ഗൃഹലക്ഷ്മിയാണ്. വീട്ടിനുള്ളിൽ സർവ്വാധികാരവും സ്ത്രീയ്ക്കാണ്. എന്നാൽ വീട്ടിനു വെളിയിലുള്ള അവളുടെ സ്വാതന്ത്ര്യം പരിമിതമാക്കപ്പെട്ടിരിക്കുന്നു. പാടങ്ങളിൽ പണിയെടുക്കുന്ന പുരുഷന്മാരെ സഹായിക്കുക; കോഴി, പന്നി തുടങ്ങിയ ഗൃഹജന്തുക്കളെ വളർത്തുക എന്നിവയും സ്ത്രീയുടെ ചുമതലയിൽപ്പെട്ട കാര്യങ്ങളാകുന്നു.

കുടുംബാംഗങ്ങളും സുഹൃത്തുക്കളും ചേർന്ന് ആഘോഷിക്കുന്ന ഉത്സവദിനമാണു പുതുവത്സരദിനം. കെങ്കേമമായ സദ്യയും ആഘോഷപരിപാടികളും പുതുവത്സരദിനത്തിന്റെ പ്രത്യേകതകളാകുന്നു.

കുടുംബാംഗങ്ങൾ മരിക്കുമ്പോൾ പറമ്പിന്റെ ഒത്ത നടുവിൽ സംസ്കരിക്കുന്നു. വളരെ പവിത്രമായ ഒരു സ്ഥലമായിട്ടാണ് അതു കരുതപ്പെടുന്നത്. കല്ലറയ്ക്കടുത്തുള്ള ഭൂമി കിളയ്ക്കുകയോ അവിടെ കൃഷിയിറക്കുകയോ പാടില്ല. എല്ലാ വർഷവും വസന്തകാലത്തും ശരത്ക്കാലത്തും അവിടെ പൂജ നടത്തുന്നു. കല്ലറകൾ മനോഹരമായി അലങ്കരിച്ച്, അരി, കോഴി, പന്നി, മദ്യം എന്നിവകൊണ്ടുള്ള നിവേദ്യം അർപ്പിക്കുന്നു.

*ചില ആചാരങ്ങൾ;* ചൈനീസ് ആചാരങ്ങളിൽ രസകരങ്ങളായ ചിലതുണ്ട്. ഒരാൾ മരിക്കുന്നതിനു വളരെ മുമ്പുതന്നെ ശവപ്പെട്ടി കരുതിവയ്ക്കുന്നതാണ് ഒന്ന്. മറ്റൊന്ന്, ഒരു കല്യാണനിശ്ചയം കഴിയുകയും കല്യാണത്തിനുമുമ്പു വധു മരിച്ചുപോവുകയും ചെയ്താൽ സകലവിധ ആഡംബരങ്ങളോടുംകൂടി വരന് വധുവിന്റെ ഒരു പ്രതിരൂപം നൽകപ്പെടുകയും അയാൾ അതു് ഏറ്റുവാങ്ങി സ്വന്തം വീട്ടിൽ കൊണ്ടുപോയി ദഹിപ്പിച്ചിട്ട് അവിടെ വധുവിനു സ്മാരകം നിർമ്മിക്കുകയും ചെയ്യുന്നു എന്നതാണ്. പിന്നൊന്ന്, ഒരു കുഞ്ഞു ജനിച്ച് ഒരുമാസംതികയുമ്പോൾ മാതാപിതാക്കൾ ബന്ധുജനങ്ങൾക്കും സുഹൃത്തുക്കൾക്കും വിരുന്നുകൊടുക്കുകയും കുഞ്ഞിന് ഒരു 'പാൽപ്പേര്' നൽകുകയും ചെയ്യുന്നതാണ്. ദുർഭൂതങ്ങളെ കബളിപ്പിക്കാനാണത്രേ കുഞ്ഞുങ്ങൾക്ക് ഇങ്ങനെ കള്ളപ്പേരിടുന്നത്.

കുഞ്ഞു ജനിക്കുമ്പോൾ അതിന് ഒരു വയസ്സായി എന്നാണ് ചൈനക്കാർ കണക്കാക്കുന്നത്. പിന്നീട് എല്ലാ നവവത്സരദിനത്തിലും (ജന്മദിനത്തിലല്ല) ഓരോ വയസ്സു കൂടുന്നു.

*ഗ്രാമഘടന;* വലിയ കുടുംബങ്ങൾ ചേർന്നു ഗ്രാമമുണ്ടാകുന്നു. ഗ്രാമത്തിന്റെ ഘടന കുടുംബത്തിന്റേതുതന്നെ. ഗ്രാമത്തിന്റെ അധിപൻ ഏറ്റവും പ്രായംകൂടിയ കുടുംബനാഥനാണ്. ഗ്രാമാധിപന്റെപേരിലാണ് ഗ്രാമം അറിയപ്പെടുക—'ഹോ'ഗ്രാമം, 'ചൗ'ഗ്രാമം, എന്നിങ്ങനെ ഗ്രാമനാഥനെ തിരഞ്ഞെടുക്കുന്നത് ഐകകണ്ഠേനയാണ്. തർക്കങ്ങളും വഴക്കുകളും തീർക്കുന്നത് ഗ്രാമാധിപനാകുന്നു. ഗ്രാമത്തി

ന്റെ അമ്പലമുററത്തു പഞ്ചായത്തുകൂടം. കേസ്സുകളുമായി കോടതിയിൽ പോകുന്നതു് വളരെ ആക്ഷേപാർഹമായ ഒരു നടപടിയായിട്ടാണു് പഴയ ചൈനക്കാർ കരുതിയിരുന്നതു്.

*പാരമ്പര്യം തകരുന്നു:* 19-ാം നൂററാണ്ടിൽ പാശ്ചാത്യസംസ്കാരം ചൈനയെ ആക്രമിക്കാൻ തുടങ്ങിയതോടെ പരമ്പരാഗതമായ ചൈനീസ് സാമൂഹ്യജീവിതത്തിനറുതിവന്നു. കുടുംബജീവിതത്തെയും വിവാഹത്തെയും വിവാഹമോചനത്തെയും സ്ത്രീസ്വാതന്ത്ര്യത്തെയും പററി പുതിയ സങ്കല്പങ്ങളുണ്ടായി. ജനസംഖ്യാവർദ്ധനയും വ്യാവസായികവളർച്ചയും വിദ്യാഭ്യാസവ്യാപനവും പാരമ്പര്യാധിഷ്ഠിതമായ ജീവിതത്തിനു തടസ്സമായി വർത്തിച്ച മററു കാരണങ്ങളായിരുന്നു.

പരമ്പരാഗതങ്ങളായ ആചാരരീതികൾ നിശ്ശേഷം ഇല്ലാതായതു് കമ്മ്യൂണിസ്റ്റുഭരണത്തിന്റെ ആവിർഭാവത്തോടെയാണു്. പുരാതന ചൈനീസ് കുടുംബജീവിതമൂല്യങ്ങൾ കമ്മ്യൂണിസ്റ്റു മൂല്യങ്ങളുമായി പൊരുത്തപ്പെടുന്നവയായിരുന്നില്ല. കൂട്ടുകുടുംബത്തെ തകർക്കുകയും സ്ത്രീകളെ 'സ്വതന്ത്ര'രാക്കുകയും ചെയ്യാൻ കമ്മ്യൂണിസ്റ്റുകൾ വെമ്പൽപൂണ്ടു. അവർ കുഞ്ഞുങ്ങൾക്കു് ശിശുക്ഷേമകേന്ദ്രങ്ങളും, നേഴ്സറികളും ഉണ്ടാക്കുകയും, വൃദ്ധജനങ്ങൾക്കു് 'ആനന്ദഭവനങ്ങൾ' നിർമ്മിക്കുകയും ചെയ്തു. കല്ലറപ്രദേശങ്ങളെ ഉഴുതുമറിച്ചു കൃഷിയിറക്കി. ഗ്രാമങ്ങളെ സാമ്പത്തികമായും രാഷ്ട്രീയമായും ജീവനക്ഷമമാക്കാൻ യത്നിച്ചു. അങ്ങനെ പഴയ ചൈനയുടെ ജീവിതരീതിയിലും ആചാര്യമര്യാദകളിലും ആമൂലാഗ്രം പരിവർത്തനം വരുത്തിക്കൊണ്ടൊരു സാമൂഹ്യവിപ്ലവംതന്നെ അവർ സൃഷ്ടിച്ചു.

നാഷണലിസ്റ്റുകൾ അധികാരത്തിൽ വന്നപ്പോൾ, അതായതു് കമ്മ്യൂണിസ്റ്റുഗവണ്മെന്റ് ഭരണത്തിൽ വരുന്നതിനു മുമ്പുതന്നെ ശതാബ്ദങ്ങളായി നിലവിലിരുന്ന രണ്ടു ആചാരങ്ങൾ നിറുത്തലാക്കുകയുണ്ടായി. പെൺകുട്ടികളുടെ പാദങ്ങൾ വലുതാകാതിരിക്കാൻ വരിഞ്ഞുകെട്ടുന്ന സമ്പ്രദായം പത്താം നൂററാണ്ടുമുതല്ക്കു നിലവിലിരുന്നു. സൗന്ദര്യത്തിന്റെ ലക്ഷണമാണത്രേ കൊച്ചുപാദങ്ങൾ. ഈ ആചാരം നാഷണലിസ്റ്റുഗവണ്മെന്റു് നിരോധിച്ചു. അതുപോലെതന്നെ പുരുഷന്മാരുടെ പിൻകുടുമ('പന്നിവാൽ')മുറിക്കുവാനും ഉത്തരവിട്ടു. പഴയ ചൈനക്കാരുടെ പ്രത്യേകതയായിരുന്നു ഈ പന്നിവാൽ.

*വസ്ത്രധാരണവും ഭക്ഷണവും:* പാശ്ചാത്യസംസ്കാരത്തിന്റെ സ്വാധീനത്തിൽപ്പെട്ടു് നഗരങ്ങളിലെ ആളുകൾ യൂറോപ്യന്മാരെപ്പോലെ വസ്ത്രധാരണം ചെയ്തിരുന്നു ഈ നൂററാണ്ടിന്റെ ആദ്യകാലങ്ങളിൽ. ഗ്രാമീണരാകട്ടെ, കൈത്തറിത്തുണികൊണ്ടുള്ള വസ്ത്രങ്ങളാണു് ധരിച്ചിരുന്നതു്. 1950-ൽ ആണിനും പെണ്ണിനും ഒരേതരത്തിലുള്ള യൂണിഫോറം ഗവണ്മെന്റ് ഏർപ്പെടുത്തി. ലെനിൻ യൂണിഫോറം എന്നറിയപ്പെടുന്ന ഇതു് കോട്ടൺ ട്രൗസറും ജാക്കററുമാണു്.

സാധാരണക്കാരായ ചൈനക്കാർ ഇന്നും ദരിദ്രരാണു്. എല്ലാ

ദിവസവും ഒരേ ആഹാരംതന്നെ അവർ കഴിക്കുന്നു. തങ്ങളുടെ പാടങ്ങളിൽ വിളയിച്ചെടുക്കുന്ന ധാന്യങ്ങളാണ് ഗ്രാമീണർ ഭക്ഷിക്കുന്നത്. ദക്ഷിണചൈനയിൽ നെല്ലരി ആഹാരവും ഉത്തരചൈനയിൽ ഗോതമ്പ്, ചോളം, ചാമ എന്നിവകൊണ്ടുള്ള ആഹാരവുമാണ് പ്രധാനം. മാംസവും പാലും സാധാരണ കഴിക്കാറില്ല. സോയാബീനും മത്സ്യവും മലക്കറികളും ആഹാരത്തിന്റെ ഒഴിച്ചുകൂടാൻ വയ്യാത്ത ഭാഗങ്ങളാണ്. സ്പൂണിനും ഫോർക്കിനും പകരം രണ്ടു ഭക്ഷണക്കോലുകൾ ഉപയോഗിച്ചാണ് ആഹാരം വായുടെ അകത്താക്കുന്നത്.

ചൈനക്കാർ പൊതുവേ പാചകകലയിൽ വൈദഗ്ധ്യം നേടിയവരാണ്.

### സ്ത്രീകളുടെ സാമൂഹ്യനില

പരമ്പരാഗത സമ്പ്രദായത്തിൽ സ്ത്രീക്ക് പുരുഷനുള്ളത്ര സ്വാതന്ത്ര്യമില്ലായിരുന്നു. വീടിന്റെ ആധിപത്യം സ്ത്രീക്കായിരുന്നുവെങ്കിലും വളരെയേറെ കാര്യങ്ങളിൽ പുരുഷന്മാർക്കുള്ള സ്വാതന്ത്ര്യങ്ങളോ അവകാശങ്ങളോ അവർക്കില്ലായിരുന്നു. പുരുഷനെ സ്ത്രീ അനുസരിക്കണമെന്നുതന്നെയായിരുന്നു അനുശാസനം. എന്നാൽ ഇന്നു സ്ഥിതിഗതികൾ പാടെ മാറിയിട്ടുണ്ട്. വിദ്യാഭ്യാസത്തിന്റെയും വിവാഹത്തിന്റെയും കാര്യത്തിൽ പ്രത്യേകിച്ചും, ഇപ്പോൾ പെൺകുട്ടികൾക്കു വളരെ കൂടുതൽ സ്വാതന്ത്ര്യം അനുവദിക്കപ്പെട്ടിരിക്കുകയാണ്.

## ചരിത്രവും സംസ്കാരവും

ചൈനീസ് ജനതയുടെയും ചൈനീസ് നാഗരികതയുടെയും ആഗമനത്തെപ്പററി വ്യക്തമായ അറിവൊന്നുമില്ല. ചൈനക്കാരെല്ലാം ഒരേ വംശത്തിൽപെട്ടവരാണെന്നോ ഒരേ സ്ഥലത്തുനിന്നും വന്നവരാണെന്നോ കരുതേണ്ട കാര്യമില്ലെന്നാണ് തോന്നുന്നത്. പല വർഗ്ഗക്കാരും പല പ്രാകൃതസംസ്കാരങ്ങളും സമ്മേളിച്ചുണ്ടായതാണ് ചൈനീസ് ജനതയെന്നും ചൈനീസ് സംസ്കാരമെന്നും ഇന്നു വ്യവഹരിക്കപ്പെടുന്നത്. പുരാതത്വഗവേഷണഫലമായി ചൈനയുടെ വിവിധഭാഗങ്ങളിൽനിന്ന് നവീന ശിലായുഗസംസ്കാരത്തിന്റെ തെളിവുകൾ ലഭിച്ചിട്ടുണ്ട്. യൂറോപ്യൻ ഭൂഖണ്ഡത്തിലെ ഇതരസ്ഥലങ്ങളിൽനിന്നു ലഭ്യമായിട്ടുള്ള സാംസ്കാരികപ്രമാണങ്ങൾക്കു സദൃശങ്ങളായ തെളിവുകൾതന്നെയാണിവ. എങ്കിലും തനതായ ചില സവിശേഷതകളും ഈ സംസ്കാരത്തിനില്ലാതില്ല. നവീന ശിലായുഗം മുതൽ ചരിത്രകാലംവരെ ജനതയുടെ ഘടനയിലും സംസ്കാരത്തിലും അനുസ്യൂതത്വം ദൃശ്യമാണ്.

മററു ജനതകളെപ്പോലെ ചൈനക്കാരും തങ്ങളുടെ പ്രാചീന കാലത്തെ സംബന്ധിച്ച് ഐതിഹ്യങ്ങൾ വച്ചുപുലർത്തിയിരുന്നു.

ചരിത്രപരമായി ഇവയ്ക്കു തെളിവുകളൊന്നുമില്ല. ചൈനീസ് രാജവംശങ്ങളുടെ മുൻഗാമികളായി അംഗീകരിക്കപ്പെട്ടിരുന്നതു് 'മൂന്നു മഹാന്മാ'രാണു്. ഫൂഹ്സി, ഷെൻനങ്ങ്, ഹ്വാങ്ങ്തി എന്നിവരായിരുന്നു അവർ. ഒരേ സമയംതന്നെ ഋഷിമാരും രാജാക്കന്മാരുമായിരുന്നു ഈ മൂന്നുപേരും. ഫൂഹ്സി ആളുകളെ വേട്ടയാടാൻ പഠിപ്പിച്ചു. ഷെൻനങ്ങ് കൃഷിചെയ്യാനും. ഹ്വാങ്ങ്തിയാണ് വള്ളവും തുഴയും കണ്ടുപിടിച്ചതു്. തീവച്ചു കാടു നശിപ്പിക്കാനും കാട്ടുമൃഗങ്ങളെ ഓടിക്കാനും പഠിപ്പിച്ചതും ഇദ്ദേഹംതന്നെ. ഈ ഐതിഹ്യങ്ങൾക്ക മുമ്പു പറഞ്ഞതുപോലെ, ചരിത്രപ്രാധാന്യമില്ല. ബി.സി. 1766–നും 1123–നും ഇടയ്ക്കുള്ള ഷാങ്ങ്രാജവംശത്തെപ്പററി അറിവു ലഭിച്ചിട്ടുണ്ടു്. ഈ കാലഘട്ടത്തിനു മുമ്പു സീയാ രാജവംശം നിലവിലിരുന്നുവെന്നും അതിന്റെ കാലം ബി. സി. 2205 മുതൽ 1766 വരെ ആയിരുന്നുവെന്നും വിശ്വസിക്കപ്പെടുന്നു. എന്നാൽ ഇതിനും വിശ്വാസ്യമായ തെളിവൊന്നുമില്ല.

## ഷാങ്ങ്‌വംശം (1766–1123 ബി. സി.)

ഈ വംശം നിലനിന്നിരുന്നതു് ബി. സി. 1751 മുതൽ 1112 വരെയോ 1558 മുതൽ 1051 വരെയോ ആണെന്നു് രണ്ടു് അഭിപ്രായഗതിയുണ്ടു്. ഇന്നത്തെ ചെങ്ങ്ചൗവിന്റെ സ്ഥാനത്താണു് ഈ വംശത്തിന്റെ തലസ്ഥാനനഗരം സ്ഥിതിചെയ്തിരുന്നതു്. ശവകടീരങ്ങളുടെയും, പണിപ്പുരകളുടെയും, ചൂളകളുടെയും അവശിഷ്ടങ്ങൾ ഇവിടെനിന്നു കണ്ടെടുത്തിട്ടുണ്ടു്. ഓട്ടുപാത്രങ്ങളും സ്വർണ്ണം, ദന്തം തുടങ്ങിയവകൊണ്ടുള്ള സാധനങ്ങളും ഇക്കാലത്തു് നിർമ്മിച്ചിരുന്നുവെന്നതിനും തെളിവുകൾ ലഭ്യമാണു്. ഇവയിൽ ചിലതിലുള്ള കൊത്തുപണികളിൽനിന്നു് ചൈനയിൽ അക്കാലത്തുതന്നെ വികാസം പ്രാപിച്ച ഭാഷാലിപിയുണ്ടായിരുന്നുവെന്നു് അനുമാനിക്കാം. കെട്ടിടനിർമ്മാണവിദ്യയും പുരോഗമിച്ചിരുന്നു.

ബി. സി. പതിനാലാം നൂററാണ്ടിൽ പാൻകെങ്ങ് എന്ന ഷാങ്ങ്‌രാജാവു് ഹ്വാൻ നദീതടത്തിലുള്ള 'യിൻ' എന്ന സ്ഥലത്തേക്കു് തലസ്ഥാനം മാററി സ്ഥാപിച്ചു. ഇപ്പോഴത്തെ ആൻയാങ്ങിനു സമീപമാണു് യിൻ. രാജാവിനെ ഭരണത്തിൽ സഹായിക്കാൻ പ്രഭുക്കന്മാരുമുണ്ടായിരുന്നു. വളരെക്കാലം മുമ്പു മരിച്ചുപോയ തങ്ങളുടെ പൂർവ്വികരാണു് യഥാർത്ഥ ഭരണാധികാരികളെന്നു വിശ്വസിച്ചിരുന്ന രാജാവു് മന്ത്രവാദികൾ മുഖാന്തിരം അവരോടു ചർച്ചകൾ നടത്തുകയും അവരുടെ അഭിപ്രായം ആരായുകയും ചെയ്തുവന്നു. ആളുകളുടെ പ്രധാന തൊഴിൽ കൃഷിതന്നെയായിരുന്നു. അവർ നെല്ലും, ഗോതമ്പും കൃഷി ചെയ്യുകയും, ആടു്, കോഴി തുടങ്ങിയ പക്ഷിമൃഗാദികളെ വളർത്തുകയും ചെയ്തിരുന്നു. കെട്ടിടനിർമ്മാണത്തിനും മററുമായി ആനകളെയും ഉപയോഗിച്ചിരുന്നു. ആമത്തോടു്, കവടിപ്പരൽ, സിൽക്കുതുണികൾ തുടങ്ങിയവയിലുള്ള വ്യാപാരവും നടത്തിയിരുന്നു.

### ചൗ രാജവംശം (1122–256 ബി. സി)

ഏതാണ്ട് 270 വർഷത്തെ ഭരണത്തിനുശേഷം ഷാങ്ങ് വംശത്തിന്റെ ശക്തി ക്ഷയിച്ചു. പശ്ചിമാതിർത്തിയിലുള്ള ചൗവിലെ വു രാജാവ് അവസാനത്തെ ഷാങ്ങ് ഭരണാധിപനായ തീഹിസിനെ യുദ്ധത്തിൽ തോല്പിക്കുകയും, ഷാങ്ങ് തലസ്ഥാനത്തെ നാമാവശേഷമാക്കുകയും ചെയ്തു. സിയാനു സമീപമുള്ള ഹാവോ എന്ന സ്ഥലത്ത് പുതിയ ഭരണാധികാരികൾ തലസ്ഥാനമുണ്ടാക്കി. ഏതാണ്ടു മൂന്നു ശതാബ്ദക്കാലം ചൗരാജാക്കന്മാർ ഹാവോയിൽനിന്നു ഭരണം നടത്തി.

ഈ വംശത്തിന്റെ ഭരണകാലത്ത് കൃഷി, വ്യവസായം തുടങ്ങിയവക്കു വമ്പിച്ച പുരോഗതിയുണ്ടായി. നാടു സമ്പൽസമൃദ്ധമായിത്തീർന്നു. വിദ്യാഭ്യാസം വളരെയേറെ പുരോഗമിച്ചു. ബി. സി. ആറാം നൂററാണ്ടിലും അഞ്ചാംനൂററാണ്ടിലും സർഗ്ഗാത്മകസാഹിത്യവും തത്വശാസ്ത്രവും വികാസം പ്രാപിക്കുകയുണ്ടായി. ഗണിതശാസ്ത്രം, വൈദ്യശാസ്ത്രം, കൃഷിശാസ്ത്രം തുടങ്ങിയ ശാസ്ത്രങ്ങളെ സംബന്ധിച്ച നിരവധി ഗ്രന്ഥങ്ങളുണ്ടായി. കൺഫ്യൂഷ്യസ്, ലവോട്സേ തുടങ്ങി ചൈന കണ്ടിട്ടുള്ളതിൽവച്ച് ഏററവും മഹാന്മാരായ ചില ചിന്തകരും തത്വശാസ്ത്രജ്ഞന്മാരും ഇക്കാലത്താണ് ജീവിച്ചിരുന്നത്. കൺഫ്യൂഷ്യനിസവും തവോമതവും തമ്മിൽ നടന്ന ഗംഭീരങ്ങളായ വാദപ്രതിവാദങ്ങളുടെ ഫലമായി തത്വചിന്താചരിത്രത്തിലെ ഉജ്ജ്വലങ്ങളായ ചില കൃതികളുണ്ടായി. ജ്യോതിശ്ശാസ്ത്രം, ചിത്രകല, ശില്പശാസ്ത്രം എന്നിവ അത്ഭുതപൂർവ്വമായ പുരോഗതി കൈവരിച്ചു. ഇങ്ങനെയൊക്കെയാണെങ്കിലും രാജാവിന്റെ കീഴിലുള്ള പ്രഭുക്കന്മാർ വിവിധ പ്രദേശങ്ങളിൽ ശക്തിപ്രാപിക്കാൻ തുടങ്ങിയത് രാജാവിനും രാജവംശത്തിനും കാലക്രമത്തിൽ ഒരു ഭീഷണിയായിത്തീർന്നു.

പതിമൂന്നു തലമുറകളായി ചൗ രാജാക്കന്മാർ ഹാവോ കേന്ദ്രമാക്കി ഭരണം നടത്തി. ബി. സി. 771-ൽ അന്നു നാടുവാണിരുന്ന രാജാവിനെ ശത്രുക്കൾ കൊലപ്പെടുത്തുകയും രാജാവിന്റെ കുടുംബാംഗങ്ങളെയും മററു സേവകരെയും അടിച്ചോടിക്കുകയും ചെയ്തു. പലായനം ചെയ്തവർ ലോ നദീതീരത്ത് എത്തിച്ചേർന്നു. അവിടം തലസ്ഥാനമാക്കി ബി സി. 256-ാമാണ്ടുവരെ ഭരണം നടത്തുകയുണ്ടായി. 256-ൽ രാജാവു നിഷ്കാസിതനായി. ചിൻസ്റ്റേററിൽനിന്നു വന്ന ഒരു രാജകുമാരൻ ചൈനയുടെ മുഴുവൻ അധിപനായി സ്വയം പ്രഖ്യാപിക്കുകയും ചെയ്തു. ഷീ ഹ്വാങ്ങ്തീ എന്ന പേരിൽ ചക്രവർത്തിപദം കൈയേററ ഇദ്ദേഹം പതിനൊന്നു വർഷക്കാലത്തെ ഭരണത്തിനുശേഷം ബി. സി. 210-ൽ മരണമടഞ്ഞു. ഷാങ്ങ് വംശം അതോടെ അസ്തമിച്ചു. ഹാൻവംശസ്ഥാപനത്തിനു വഴി തെളിയുകയും ചെയ്തു.

## ഹാൻവംശം (ബി. സി. 202–എ. ഡി. 221)

ഷാങ്ചക്രവർത്തിയുടെ മരണശേഷം, അഞ്ചു വർഷക്കാലത്തേക്കു നിരവധി സൈനികോദ്യോഗസ്ഥന്മാർ ചേർന്നു ഭരണം നടത്തി. ലിയു പാങ് എന്ന സൈനികനേതാവ് ഒടുവിൽ അധികാരം കൈക്കലാക്കുകയും സിവിലുദ്യോഗസ്ഥന്മാരുടെ സഹായത്തോടെ ഭരണം ആരംഭിക്കുകയും ചെയ്തു. പക്ഷേ, വടക്കുനിന്നും വടക്കുപടിഞ്ഞാറുനിന്നും വന്ന യായാവര ജാതികൾ ഹാൻ സാമ്രാജ്യത്തിന് ഒരു ഭീഷണിയായിത്തീർന്നു. കുറെക്കാലം ശല്യപ്പെടുത്താൻ കഴിഞ്ഞെങ്കിലും അവസാനം അവരെയൊക്കെ പരാജയപ്പെടുത്തി ഹാൻ സാമ്രാജ്യം സ്ഥാപിക്കാൻ ഭരണാധികാരികൾക്കു കഴിഞ്ഞു. എന്നാൽ സിയാവോ വുതി ചക്രവർത്തിയുടെ മരണശേഷം സാമ്രാജ്യത്തിന്റെ ശക്തി കുറേശ്ശെ ക്ഷയിക്കാൻതുടങ്ങി. ഒന്നാം മന്ത്രിയായിരുന്ന വാങ്മാങ് (എ.ഡി. 9–23) സമാധാനപരമായ ഒരു വിപ്ലവത്തിലൂടെ അധികാരം പിടിച്ചെടുക്കുകയും സാമ്രാജ്യത്തിന്റെ പേര് സിൻ എന്നു മാറ്റുകയുമുണ്ടായി. ജനക്ഷേമകരങ്ങളായ വിവിധ പരിപാടികൾ നടപ്പിലാക്കി ഭരണംനടത്താൻ ഇദ്ദേഹത്തിനു കുറച്ചുകാലം കഴിഞ്ഞുവെങ്കിലും ഒടുവിൽ പട്ടാളക്കാർ അധികാരം പിടിച്ചെടുക്കുകയും ചക്രവർത്തിയെ വധിക്കുകയും ചെയ്തു. പിന്നീട് എ. ഡി. 36–ാമാണ്ടിനു ശേഷമാണ് സമാധാനപരമായ ഒരന്തരീക്ഷം നിലവിൽ വന്നത്. അപ്പോൾ അധികാരത്തിൽവന്നവർ പില്ക്കാലഹാനുകൾ എന്നറിയപ്പെട്ടു.

ഹാൻ രാജവംശത്തിന്റെ കാലത്ത് ചൈനയ്ക്കു വലിയ പുരോഗതിയുണ്ടായി. ആദ്യമായി ചരിത്രം എഴുതപ്പെട്ടത് ഇക്കാലത്താണ്. കൃഷി, ജ്യോതിശ്ശാസ്ത്രപഠനം, സാഹിത്യം, സംഗീതം തുടങ്ങിയവയിലെല്ലാംതന്നെ ചൈന വളരെ മുമ്പോട്ടുപോയി. വിദ്യാഭ്യാസവും പുരോഗമിച്ചു. ലോയാങ് എന്ന തലസ്ഥാന നഗരിയിൽ മാത്രം മുപ്പതിനായിരം വിദ്യാർത്ഥികൾ പഠിക്കുന്നുണ്ടായിരുന്നു. കടലാസ് കണ്ടുപിടിക്കപ്പെട്ടതും ഉപയോഗിക്കപ്പെട്ടതും ആദ്യമായി ഇക്കാലത്തായിരുന്നു. ആദ്യത്തെ നിഘണ്ടു നിർമ്മിക്കപ്പെട്ടതും ഇക്കാലത്തുതന്നെ. വൈദ്യശാസ്ത്രത്തിലും മറ്റു ശാസ്ത്രശാഖകളിലും പരീക്ഷണങ്ങളും നിരീക്ഷണങ്ങളും നടക്കുകയുണ്ടായി.

## ആറു രാജവംശങ്ങൾ (221—589)

എ. ഡി. 221 മുതൽ 589 വരെയുള്ള കാലഘട്ടത്തിൽ ചൈനയിൽ, വിശേഷിച്ചും ഉത്തരചൈനയിൽ, കലാപങ്ങളും കുഴപ്പങ്ങളും നടമാടിയിരുന്നു. സിയുങ്നു, സീൻപീ വർഗ്ഗങ്ങൾ വന്മതിലിലെ ചുരങ്ങളിലൂടെ രാജ്യത്തെ ആക്രമിച്ചു. ഉത്തരചൈനയാണ് ആക്രമണകാരികൾക്കു പ്രധാനമായും വിധേയമായത്. ദക്ഷിണചൈനയെ ചൈനീസ് രാജവംശംതന്നെ ഭരിച്ചിരുന്നു. ആറു രാജവംശങ്ങ

ളാണ്‌ ഭരണം നടത്തിയിരുന്നതെന്നുള്ളതുകൊണ്ട്‌ 221 മുതൽ 589 വരെയുള്ള കാലഘട്ടത്തെ 'ആറു രാജവംശങ്ങളുടെ കാലഘട്ടം' എന്നു വിളിക്കുന്നു. ഈ നൂററാണ്ടുകൾ കലാപം നിറഞ്ഞവയായിരുന്നെങ്കിലും അവ വളരെയേറെ പുരോഗതിക്കു സാക്ഷ്യംവഹിച്ചു. ബുദ്ധമതം ചൈനയിൽ പ്രചരിച്ചതു് ഇക്കാലത്തായിരുന്നു. പ്രസിദ്ധനായ ഫാഹിയാൻ ഇന്ത്യയിലേക്കു തീർത്ഥയാത്ര വന്നതും ബുദ്ധമതഗ്രന്ഥങ്ങളുമായി തിരിച്ചുപോയതും ഈ കാലഘട്ടത്തിൽതന്നെ. ബുദ്ധമതം ചൈനീസ്‌ ജീവിതരീതിയെത്തന്നെ മാററിമറിച്ചു. ചൈനക്കാരുടെ മതങ്ങളെ, സാഹിത്യത്തെ, തത്വചിന്തയെ, കലയെ, എല്ലാം ബുദ്ധമതം സ്വാധീനിക്കുകയുണ്ടായി. വൈദ്യം, ഗണിതം, ജ്യോതിശ്ശാസ്ത്രം, സസ്യശാസ്ത്രം, രസതന്ത്രം തുടങ്ങിയ വിജ്ഞാനശാഖകളും വളരെയേറെ പുരോഗതി പ്രാപിച്ചു. ചൈനയും ദക്ഷിണേഷ്യയും തമ്മിലുള്ള വ്യാപാരബന്ധം കൂടുതൽ ദൃഢമായി വിശദാംശങ്ങളോടുകൂടി ചൈനയുടെ ഒരു ഭൂപടം നിർമ്മിക്കപ്പെട്ടതും ഇക്കാലത്താണ്‌.

എ. ഡി. 589 മുതൽ 618 വരെ ചൈന ഭരിച്ചിരുന്നതു് സുയി ചക്രവർത്തിമാരായിരുന്നു. പരസ്പരം മല്ലടിച്ചു നിന്നിരുന്ന രാജവംശങ്ങളെ ഏകോപിപ്പിക്കാൻ സുയിരാജവംശം ശ്രമിക്കുകയും കുറച്ചുകാലത്തേക്കു് അവർ അതിൽ വിജയിക്കുകയും ചെയ്തു. സുയിരാജാക്കന്മാർക്കു അധികകാലം ഭരിക്കാൻ കഴിഞ്ഞില്ലെങ്കിലും താങ്‌വംശത്തിനു വഴിയൊരുക്കി എന്ന മഹത്തായ നേട്ടം അവർ കൈവരിച്ചു. സുയിരാജാക്കന്മാർ ചൈനീസ്‌ വന്മതിൽ കേടുപാടുകൾ തീർത്തു പുതുക്കിപ്പണിയുകയും സാമ്പത്തികഭദ്രത കൈവരിക്കുകയുമുണ്ടായി. 618-ൽ രണ്ടാം സുയി ചക്രവർത്തി കൊല്ലപ്പെട്ടു. വടക്കുപടിഞ്ഞാറൻ കമാൻഡിലെ ഒരു ജനറൽ അദ്ദേഹത്തെത്തുടർന്ന്‌ അധികാരം ഏല്ക്കുകയും, താങ്‌ രാജവംശം സ്ഥാപിക്കുകയുമുണ്ടായി.

### താങ്‌വംശം (618–906)

താങ്‌വംശത്തിലെ ആദ്യത്തെ ചക്രവർത്തിമാർ ആഭ്യന്തരകാര്യങ്ങൾ ശരിപ്പെടുത്തിയശേഷം കൊറിയയുമായി യുദ്ധത്തിലേർപ്പെടുകയും 660-കളിൽ ആ ഉപദ്വീപ്‌ പിടിച്ചെടുക്കുകയും ചെയ്തു. കൊറിയ, ജപ്പാൻ എന്നിവിടങ്ങളിൽ അവർ ബുദ്ധമതവും താവോമതവും കൺഫ്യൂഷ്യൻമതവും പ്രചരിപ്പിക്കാനായി മിഷണറിമാരെ അയച്ചു. ബൊഖാറയും സമർഖണ്ഡും തങ്ങളുടെ അധീനതയിലാക്കുകയുമുണ്ടായി.

രാജ്യത്തിനകത്തു് കേന്ദ്രഭരണം സുശക്തവും സുദൃഢവുമാക്കി. വിദ്യാഭ്യാസത്തിനു് അത്യധികം പ്രാധാന്യം നല്കി. പല രാജ്യങ്ങളിൽനിന്നും വിദ്യാർത്ഥികൾ ചൈനയിലേക്കു വന്നുകൊണ്ടിരുന്നു. കൺഫ്യൂഷ്യൻ മതത്തെ പുനരുദ്ധരിക്കുന്നതിലും ഭരണാധികാരികൾ വിജയിച്ചു. ചൈനീസ്‌യാത്രികർ ഇന്ത്യയിലേക്കും സിലോണിലേക്കും തീർത്ഥയാത്ര പോയി. 33 അടി നീളവും 30 അടി വീതിയുമുള്ള

ചൈനയുടെ ഒരു വലിയ ഭൂപടം തയ്യാറാക്കപ്പെട്ടു. നിഘണ്ടുക്കളും സർവ്വവിജ്ഞാനകോശങ്ങളും ഉണ്ടായി. ജ്യോതിശ്ശാസ്ത്രവും ഗണിതശാസ്ത്രവും വളരെയേറെ പുരോഗതി പ്രാപിച്ചു. ചിത്രകല, സംഗീതം, സാഹിത്യം എന്നിവയ്ക്കുണ്ടായ വികാസം അത്ഭുതപൂർവ്വമായിരുന്നു. ചൈനയിൽ അച്ചടി നിലവിൽവന്നതും ഇക്കാലത്തായിരുന്നു. വളരെയേറെ രേഖകളും ഗ്രന്ഥങ്ങളും ഈ കാലഘട്ടത്തിൽ അച്ചടിക്കപ്പെട്ടു.

പക്ഷേ, കൊട്ടാര ഗൂഢാലോചനകളും ആഭ്യന്തര കലാപങ്ങളും പുറമേനിന്നുള്ള ആക്രമണങ്ങളും മൂലം ഈ രാജവംശത്തിനു 906-നു ശേഷം നിലനില്ക്കാൻ സാധിച്ചില്ല. 907 മുതൽ 960 വരെയുള്ള കാലഘട്ടം അരാജകത്വത്തിന്റേതായിരുന്നു. 959-ൽ തെയ്ത്സൂ എന്നൊരു സൈനികമേധാവി അധികാരം പിടിച്ചെടുക്കുകയും മുന്നൂറിലേറെ വർഷങ്ങൾ നിലനിന്ന സൂങ് രാജവംശം സ്ഥാപിക്കുകയും ചെയ്തു.

## ആധുനിക കാലഘട്ടത്തിന്റെ ആരംഭം

### സൂങ് വംശം (960—1279)

സൂങ് വംശസ്ഥാപനം ആധുനിക കാലഘട്ടത്തിന്റെ തുടക്കത്തെ കുറിക്കുന്നു. ആധുനികരീതിയിലുള്ള ഗവണ്മെന്റും വിഭിന്നങ്ങളായ നയപരിപാടികളോടുകൂടിയ രാഷ്ട്രീയകക്ഷികളും ആവിർഭവിച്ചു. പ്രഭുവർഗ്ഗത്തിന്റെ സ്വാധീനം കുറയുകയും സാധാരണക്കാരന്റെ പ്രാധാന്യം വർദ്ധിക്കുകയുമുണ്ടായി. കഴിവുകൾ നിശ്ചയിക്കുന്നതിനു പൊതുവായ മാനദണ്ഡങ്ങൾ സ്വീകരിക്കപ്പെട്ടു. 1024-ൽ കടലാസുകറൻസി നിലവിൽ വന്നതുനിമിത്തം സാമ്പത്തികവികാസം ഉണ്ടായി. സാഹിത്യത്തിലും കലയിലും തത്വചിന്തയിലും പുതിയ വ്യാഖ്യാനങ്ങൾക്കു അംഗീകാരം സിദ്ധിച്ചു. പുസ്തകങ്ങൾ ആവശ്യംപോലെ കിട്ടാനുണ്ടായിരുന്നതുകൊണ്ട് പൊതുവിദ്യാഭ്യാസത്തിന്റെ നിലവാരം ഉയർന്നു. ശാസ്ത്രീയ മനോഭാവം വളർന്നു.

ഇങ്ങനെയൊക്കെ ആയിരുന്നെങ്കിലും രാഷ്ട്രീയമായി ഭദ്രതയുണ്ടായിരുന്നില്ല. അതിർത്തിപ്രദേശങ്ങളിൽ കലാപകാരികൾ സൂങ് രാജാക്കന്മാർക്ക് എന്നും ഒരു തലവേദനയായിരുന്നു. വടക്ക് ഖിത്താന്മാരും, പടിഞ്ഞാറ് ടിബററൻ തങ്ഗുട്ടുകളും സദാ ശല്യപ്പെടുത്തിക്കൊണ്ടിരുന്നു. ഈ പരിതഃസ്ഥിതികൾ കാരണമാകാം ഒരുപക്ഷേ, സൂങ് അധികാരികൾ നാവികശക്തി വികസിപ്പിക്കാൻ ശ്രമം നടത്തിയതു്. അതിൽ അവർ വിജയംവരിക്കുകയും ചെയ്തു. അനേകം വലിയ നഗരങ്ങൾ അവർ ഉണ്ടാക്കി. കെയ്ഫെങ്, ഥുചൗ, ഹാങ്ചൗ, കാൻറൺ എന്നീ നഗരങ്ങൾ വിഖ്യാതങ്ങളായിത്തീർന്നു. നല്ല തുറമുഖങ്ങളുമുണ്ടായി. കപ്പലുകളിൽ വടക്കുനോക്കിയന്ത്രങ്ങൾ

ആദ്യമായി ഉപയോഗിക്കപ്പെട്ടു. ജപ്പാനും ഈജിപ്റ്റും മററു രാജ്യങ്ങളുമായുള്ള വ്യാപാരബന്ധങ്ങൾ വ്യാപകമായി. അങ്ങനെ ജീവിതത്തിന്റെ എല്ലാ തുറകളിലും ഗണ്യമായ പുരോഗതി കൈവരിക്കപ്പെടുകയുണ്ടായി.

## യുവാൻവംശം (1280—1368)

ജെങ്കിസ്ഖാന്റെ പൗത്രനായ കുബ്ലാഖാനാണ് യുവാൻവംശം സ്ഥാപിച്ചത്. ഇദ്ദേഹം 1294 വരെ ഭരണം നടത്തി. കുബ്ലാഖാന്റെ ഭരണകാലത്താണ് തലസ്ഥാനമായ പീക്കിങ്ങ്നഗരം ഒരു മുസ്ലീംശില്പിയെക്കൊണ്ട് പുനസ്സംവിധാനം ചെയ്യിച്ചത്. ഹാങ്ങ്ചൗമുതൽ പീക്കിങ്ങ്വരെയുള്ള ഗ്രാൻഡ്കനാൽ ഗതാഗതയോഗ്യമാക്കിയതും ഇക്കാലത്താണ്. റോഡുകൾ പുതുക്കിനിർമ്മിക്കുകയും പോസ്റ്റൽ സർവ്വീസ് മെച്ചപ്പെടുത്തുകയും ചെയ്തു. വിദേശവ്യാപാരം വികസിപ്പിച്ചു. സാഹിത്യാദികലകൾക്കും ഏറെ പുരോഗതിയുണ്ടായി. ഗണിതശാസ്ത്രത്തിലും ജ്യോതിശ്ശാസ്ത്രത്തിലും 13-ാം നൂററാണ്ടിൽ അത്ഭുതാവഹങ്ങളായ നേട്ടങ്ങൾ ചൈന കൈവരിച്ചു. പുതിയ ഉപകരണങ്ങൾ സ്ഥാപിച്ച് ഇംപീരിയൽ ഒബ്സർവേററി വികസിപ്പിച്ചതും കുബ്ലാഖാന്റെ കാലത്തായിരുന്നു.

ഒരു മംഗോളിയൻസേന സ്വരൂപിച്ച് ജപ്പാനാക്രമിക്കാൻ കുബ്ലാഖാൻ ശ്രമിച്ചെങ്കിലും അതിൽ പരാജയമടയുകയാണുണ്ടായത്. എന്നാൽ മററൊരു സൈനികാക്രമണത്തിൽ നാൻയാവോ രാഷ്ട്രത്തെ കീഴടക്കി. കുബ്ലാഖാന്റെ മരണത്തോടുകൂടി അദ്ദേഹത്തിന്റെ വംശം ക്ഷയോന്മുഖമാകുകയും 1325-ഓടുകൂടി കലാപങ്ങൾ പൊട്ടിപ്പുറപ്പെടുകയുമുണ്ടായി.

## മിങ്ങ്വംശം (1368—1644)

ചൂയുവാൻ ചാങ്ങ് ആണ് മിങ്ങ്വംശസ്ഥാപകൻ. ഇദ്ദേഹം ഒരു സ്വേച്ഛാധിപതിയായിരുന്നു. കലാപങ്ങളെ ഒതുക്കുന്നതിനും മററും ഒരുറച്ച ഭരണം ആവശ്യമായി വന്നതിനെത്തുടർന്നാണ് ചാങ്ങ് അധികാരത്തിലേറിയത്. സുശക്തമായ ഒരു കരസേനയും നാവികസേനയും അദ്ദേഹം സംഘടിപ്പിച്ചു. ലൂച്ചു ദ്വീപുകളിലെയും, മലേഷ്യയിലെ ചില സംസ്ഥാനങ്ങളിലെയും രാജാക്കന്മാർ ചൈനയുടെ അധീശത്വം സ്വീകരിച്ചെങ്കിലും ജപ്പാൻ അങ്ങനെ ചെയ്യാൻ കൂട്ടാക്കിയില്ല.

ചൂവിന്റെ മരണത്തെ തുടർന്ന് അദ്ദേഹത്തിന്റെ പുത്രനായ യങ്ങ്ലോ അധികാരത്തിൽ വന്നു. ലോയുടെ ഭരണകാലത്ത് ചൈനീസ് നാവികസേന പല രാജ്യങ്ങളെയും ആക്രമിക്കുകയുണ്ടായി. ലോയാണ് പീക്കിങ്ങിനെ ഒരു വലിയ നഗരമാക്കി മാററി തലസ്ഥാനം അവിടെ സ്ഥാപിച്ചത്. ലോയിനെത്തുടർന്നുവന്ന ഭരണാധികാരികൾ ദുർബലരായിരുന്നു. സാമ്രാജ്യത്തിന്റെ നാവികശക്തി ക്ഷയിച്ചു.

വിദേശശക്തികൾ ചൈനയെ ആക്രമിക്കാൻതുടങ്ങി. 1521-ൽ പോർട്ടുഗീസുകാർ ദക്ഷിണ ചൈനയെയും ജപ്പാൻകാർ തീരപ്രദേശങ്ങളെയും ആക്രമിച്ചു. 1542-ൽ ഓർഡോസ് രാജാവ് വടക്കുപടിഞ്ഞാറൻ പ്രദേശങ്ങൾ കയ്യേറി. കൊറിയയിലൂടെയുള്ള ജാപ്പനീസ് ആക്രമണം വലിയൊരു ഭീഷണിയായിത്തീർന്നു. ചൈനയുടെ സാമ്പത്തികഭദ്രത തകരാറിലാവുകയും, ചൈനീസ് ജനതയുടെ മനോവീര്യം നശിക്കുകയും ചെയ്തുകൊണ്ടിരുന്നു. വന്മതിലിനു വടക്കു മഞ്ചുജനത ശക്തിപ്രാപിച്ചു 1621-ൽ ലിയാപോയിൽ നിന്നു ചൈനക്കാരെ പുറംതള്ളുകയും തുടർന്നു പീക്കിങ് പിടിച്ചെടുക്കുകയുമുണ്ടായി.

പിൽക്കാല മിങ്‌രാജാക്കന്മാർ ദുർബലരായിരുന്നെങ്കിലും നേട്ടങ്ങളുടേതായ ഒരു കാലഘട്ടമായിരുന്നു അവരുടേത്. അവർ ഗ്രാൻഡ്‌കനാൽ നന്നാക്കുകയും വന്മതിലിന്റെ അററകുററപ്പണികൾ തീർത്തു പുതുക്കുകയും ചെയ്തു. റോഡുകൾ, പാലങ്ങൾ, ഹർമ്മ്യങ്ങൾ, അമ്പലങ്ങൾ എന്നിവ വൻതോതിൽ നിർമ്മിക്കപ്പെട്ടു. കളിമൺ-തുണിവ്യവസായങ്ങൾ വളരെയേറെ അഭിവൃദ്ധിപ്പെടുകയുണ്ടായി. സൈനികശാസ്ത്രം, സാങ്കേതികവിദ്യ, വൈദ്യം, പുസ്തകനിർമ്മാണം തുടങ്ങിയവയെല്ലാംതന്നെ പുരോഗമിച്ചു. സാഹിത്യസംബന്ധമായ വിഷയങ്ങളിലും പുരോഗതിയുണ്ടായി.

ഇക്കാലത്തുതന്നെയാണ് റോമൻ കത്തോലിക്കാ മിഷനറിമാർ പാശ്ചാത്യ സംസ്കാരം ചൈനയിൽ പ്രചരിപ്പിക്കാൻ ശ്രമമാരംഭിച്ചത്. ഈ മിഷണറിമാരുമായുള്ള സമ്പർക്കം ചൈനീസ്‌ജീവിതത്തിന്റെ എല്ലാ മേഖലകളിലും ശക്തമായ സ്വാധീനം ചെലുത്താൻ പര്യാപ്തമായി.

### ചിങ വംശം (1644–1912)

മിങ രാജാക്കന്മാരെ ഓടിച്ചിട്ട് മഞ്ചുക്കൾ ചൈനയിൽ അധികാരമുറപ്പിച്ചു. കാങ ഹ്‌സി എന്ന നാമധേയത്തിൽ 1661 മുതൽ രാജ്യഭരണം ആരംഭിച്ച രണ്ടാമത്തെ മഞ്ചുരാജാവിന്റെ കാലം ചൈനയെ സംബന്ധിച്ചിടത്തോളം ഒരു സുവർണ്ണയുഗമാണ്. ചിങ്‌വംശത്തിനു സുശക്തമായ അസ്തിവാരമിട്ടത് അദ്ദേഹമായിരുന്നു. വിദേശീയരും സ്വദേശീയരുമായ കലാപകാരികളെ അമർച്ചചെയ്ത് സമാധാനം പുനഃസ്ഥാപിക്കാനും ജീവിതത്തിന്റെ എല്ലാ മേഖലകളിലും വലിയ പുരോഗതി കൈവരുത്താനും അദ്ദേഹത്തിനു കഴിഞ്ഞു. 1722 വരെ അഭിവൃദ്ധിയുടെ കാലംതന്നെയായിരുന്നു.

## പത്തൊമ്പതാം നൂററാണ്ടും വിപ്ലവവും

തുടർന്നു വന്ന ചക്രവർത്തിമാരുടെ കാലങ്ങളിൽ ലഹളകളും സംഘട്ടനങ്ങളും വലിയതോതിൽ ആരംഭിക്കുകയും അവയെ അമർച്ച ചെയ്യാൻ

വളരെയേറെ ധനം ചെലവാക്കേണ്ടിവരികയും ചെയ്തു. തന്മൂലം രാജ്യത്തിന്റെ സാമ്പത്തികസ്ഥിതി തകരാറിലായി. ചിയാങ്ലങ് ചക്രവർത്തിയുടെ മരണശേഷം ചിങ്വംശം അതിവേഗം നാശത്തിലേക്കു നീങ്ങിക്കൊണ്ടിരുന്നു. 1796-ലും 1813-ലും വിപ്ലവങ്ങൾ വീണ്ടും പൊട്ടിപ്പുറപ്പെട്ടു. നിരോധിക്കപ്പെട്ടിരുന്ന വിദേശക്കപ്പലുകൾ മക്കാവോ തുറമുഖത്തു വീണ്ടും പ്രത്യക്ഷപ്പെടുകയും വ്യാപാരം ആരംഭിക്കുകയും ചെയ്തതുമൂലം ആഭ്യന്തരവ്യാപാരം തകർച്ചയിലായി. ബ്രിട്ടീഷുകാരുമായിട്ടാണ് ചൈനക്കു കൂടുതൽ ഇടയേണ്ടിവന്നതു്. അവരുടെ കറുപ്പുകച്ചവടത്തിൽ ക്ഷുഭിതരായി ചൈനക്കാർ 1839-ൽ അവരോടു സമരത്തിനു തയ്യാറായി. തുടരെത്തുടരെയുള്ള ഏറ്റുമുട്ടലുകളിൽ ചൈന ദയനീയമായി പരാജയപ്പെട്ടു. 1842 ആഗസ്റ്റുമാസം 29-ാം തീയതി നാങ്കിങ്കരാർ ഒപ്പുവയ്ക്കാൻ അവർ നിർബന്ധിതരായിത്തീർന്നു. ഈ കരാറനുസരിച്ച് ഗ്രേറ്റുബ്രിട്ടനു് ഹോങ്കോങ്ങ് ലഭിച്ചു. കാന്റൺ, അമോയ്, ഫൂച്ചൗ, നിങ്പോ, ഷാങ്ഹായ് എന്നീ തുറമുഖങ്ങളിൽ വ്യാപാരം നടത്താനുള്ള അവകാശവും ബ്രിട്ടനു് കിട്ടി. ചൈനയുടെ പരാജയത്തിൽനിന്നു മുതലെടുത്ത മറ്റു വിദേശശക്തികൾ അമേരിക്കയും ഫ്രാൻസുമായിരുന്നു.

നാങ്കിങ്കരാറനുസരിച്ചു പ്രവർത്തിക്കുവാൻ പലപ്പോഴും ചൈന തയ്യാറായില്ല. 'കാടന്മാരായ' പാശ്ചാത്യരെ സമന്മാരായി ഗണിക്കാൻ ചൈനക്കാർക്കു് സാദ്ധ്യമല്ലായിരുന്നു. കരാറനുസരിച്ചു ലഭിച്ച നേട്ടങ്ങളിൽ ബ്രിട്ടീഷുകാരും തൃപ്തരായിരുന്നില്ല. 1857 അവസാനത്തോടുകൂടി സമരം വീണ്ടും പൊട്ടിപ്പുറപ്പെടുകയും ബ്രിട്ടനും ഫ്രാൻസും ചേർന്നു കാന്റൺ പിടിച്ചെടുക്കുകയും ചെയ്തു. റഷ്യയും അമേരിക്കയും യുദ്ധത്തിൽ പങ്കുചേർന്നില്ലെങ്കിലും അവർക്കും ചൈനയുടെ പരാജയംമൂലം പ്രയോജനം സിദ്ധിച്ചു. 1860-ൽ ബ്രിട്ടനും ഫ്രാൻസും ചേർന്നു പീക്കിങ് കൈവശപ്പെടുത്തുകയും ചക്രവർത്തിയെ ഓടിച്ചു കൊട്ടാരം കൊള്ളയടിക്കുകയുമുണ്ടായി. 1858-1860 കാലത്തു് പുതിയൊരുടമ്പടി ഒപ്പുവയ്ക്കപ്പെട്ടു.

1860 മുതൽ 1894 വരെയുള്ള കാലഘട്ടം വലിയ പ്രതിസന്ധികളൊന്നുമില്ലാതെ കടന്നുപോയി. പാശ്ചാത്യരുടെ സാന്നിദ്ധ്യത്തിലും ചൈനീസ്ജീവിതരീതിയും സംസ്കാരവും കഴപ്പംകൂടാതെ നിലനിറുത്തിപ്പോരാൻ ചൈനക്കാർക്കു സാധിച്ചു. എങ്കിലും വിപ്ലവകരമായ മാറ്റങ്ങൾക്കുള്ള കളമൊരുക്കൽ നടന്നുകൊണ്ടിരിക്കുകയായിരുന്നു. വാണിജ്യപരമായും വിദ്യാഭ്യാസപരമായും വിദേശങ്ങളുമായുള്ള സമ്പർക്കം വർദ്ധിച്ചുവന്നു. വലിയ സംഘങ്ങളായി ക്രിസ്ത്യൻ മിഷണറിമാർ ചൈനയിലേക്കു വരുകയും, സാംസ്കാരികജീവിതത്തിൽ ഗണ്യമായ സ്വാധീനം ചെലുത്തുകയുമുണ്ടായി. ലോകത്തിലെ മിക്കവാറും എല്ലാ പ്രമുഖരാഷ്ട്രങ്ങളിലെയും തലസ്ഥാനങ്ങളിലേക്കു് ചൈനീസ് പ്രതിനിധികളും നിയുക്തരായി. 1870-കളിൽ നിരവധി ചൈനീസ് യുവാക്കൾ വിദ്യാഭ്യാസാർത്ഥം അമേരിക്കയിലേക്കു പോ

യി. നയതന്ത്രപ്രതിനിധികളുടെ പരിശീലനത്തിനു ചൈനയിൽ സ്കൂളുകൾ സ്ഥാപിക്കപ്പെട്ടു. റെയിൽവേയും ടെലഗ്രാഫും ഉണ്ടായി. കരസേനയും നാവികസേനയും പുനസ്സംഘടിപ്പിക്കുകയും ചെയ്തു.

വിദേശസമ്പർക്കം മൂലം ചൈനയ്ക്കു വമ്പിച്ച നേട്ടങ്ങൾ ഉണ്ടായിക്കൊണ്ടിരുന്ന അവസരത്തിലും വിദേശികളോടുള്ള വിദ്വേഷമനോഭാവം ശക്തമായിത്തീരുകയായിരുന്നു. 1899-ൽ 'ബോക്സർമാർ' എന്നറിയപ്പെട്ടിരുന്ന ചൈനീസ് സംഘങ്ങൾ 'വിദേശീയരായ ചെകുത്താന്മാർ'ക്കെതിരായി ആക്രമണങ്ങൾ സംഘടിപ്പിച്ചു. ഇംഗ്ലീഷുകാരും ജർമ്മൻകാരുമടക്കം ആയിരക്കണക്കിനു വിദേശികൾ കൊല്ലപ്പെട്ടു. ഇതിനു തിരിച്ചടിയുമുണ്ടായി. വിദേശീയ സേന ഒരു യുദ്ധം തന്നെ ആരംഭിക്കുകയും 1900-ാമാണ്ട് ആഗസ്റ്റ് 14-ാം തീയതി പീക്കിങ് പിടിച്ചെടുക്കുകയും ചെയ്തു. 1901 സെപ്റ്റംബറിൽ പുതിയൊരു ഉടമ്പടി ഒപ്പുവെയ്ക്കപ്പെട്ടെങ്കിലും ചൈനാസാമ്രാജ്യം വിദേശശക്തികളുടെ ആധിപത്യത്തിൻ കീഴിലാവുകതന്നെ ചെയ്തു. റഷ്യക്കാർ കൂടുതൽ സ്ഥലങ്ങൾ ആക്രമിച്ചു കീഴടക്കി. ഗ്രേറ്റ്ബ്രിട്ടനും ജപ്പാനും ഇതിൽ സംഭ്രാന്തരായിത്തീരുകയും റഷ്യയ്ക്കെതിരായി ഒരു സഖ്യത്തിലേർപ്പെടുകയും ചെയ്തു. ബ്രിട്ടനും ചൈനയും അമേരിക്കയും ചേർന്നു റഷ്യൻ ആക്രമണങ്ങളെ ചെറുത്തു. 1904-ൽ ജപ്പാൻ പോർട്ട് ആർതർ കീഴടക്കുകയും ദക്ഷിണമഞ്ചൂറിയായിൽനിന്ന് റഷ്യക്കാരെ തുരത്തുകയുമുണ്ടായി. 1905 സെപ്റ്റംബർ 5-ാം തീയതി പോർട്ട്സ്മത്ത് ഉടമ്പടിപ്രകാരം കൊറിയയുടെ മേലുള്ള ജപ്പാന്റെ അവകാശം റഷ്യ അംഗീകരിച്ചു.

ഇക്കാലമൊക്കെയും ചൈന ദുർബലമായി വരികയായിരുന്നു. വിദ്യാഭ്യാസ മേഖലയിൽ മാത്രമാണ് പറയത്തക്ക എന്തെങ്കിലും പുരോഗതിയുണ്ടായത്. വിദ്യാഭ്യാസ പുരോഗതിയുടെ ഫലമായി 1910-ൽ അടിമക്കച്ചവടം അവസാനിക്കുകയുണ്ടായി. കറുപ്പുവ്യാപാരം മിക്കവാറും ഇല്ലാതായി. ഗവണ്മെന്റും നീതിന്യായവകുപ്പും പുനസ്സംഘടിപ്പിക്കപ്പെട്ടു. ജനാധിപത്യരീതിയിലുള്ള ഗവണ്മെന്റു സംവിധാനത്തിനു തുടക്കം കുറിച്ചതു 1906-ൽ ആയിരുന്നു. 1910-ൽ നാഷണൽ അസംബ്ലി രൂപീകരിക്കപ്പെട്ടു

വിദ്യാഭ്യാസത്തിലുണ്ടായ പുരോഗതിയും ഗവണ്മെന്റിന്റെ ഘടനയിൽ വന്ന മാററങ്ങളുംകാരണം വിപ്ലവത്തിന്റെ ആശയങ്ങൾ പ്രചരിക്കാൻ തുടങ്ങി. യുവാക്കളുടെ 'രഹസ്യ സംഘടനകൾ' രൂപീകരിക്കപ്പെടുകയുമുണ്ടായി. അങ്ങനെ ആവിർഭവിച്ച രണ്ടു വിപ്ലവ നേതാക്കളായിരുന്നു സൺയാത്സെന്നും ഫാങ്ഹ്സിങ്ങും.

## റിപ്പബ്ലിക്ക്

1912-ാമാണ്ട് ഫെബ്രുവരിമാസം 12-ാം തീയതി, കേവലം ബാലനായിരുന്ന ചക്രവർത്തിയെ സ്ഥാനഭ്രഷ്ടനാക്കിക്കൊണ്ട് ജനപ്രതിനിധികൾ അധികാരം പിടിച്ചെടുത്തു. യുവാൻഷിക്കായ് പ്രസി

ഡണ്ടായി. 1912 മാർച്ചുമാസത്തിൽ ചൈനയ്ക്കു് ഒരു താല്ക്കാലിക റിപ്പബ്ലിക്കൻ ഭരണഘടനയുണ്ടാവുകയും ചെയ്തു. എന്നാൽ രാജ്യത്തെ ഒന്നിച്ചു നിറുത്തുവാൻ യുവാൻഷിക്കായിക്കു് കഴിഞ്ഞില്ല. 1912 ആഗസ്റ്റുമാസത്തിൽ ക്വമിന്താങ്ങ് പാർട്ടി രൂപീകൃതമായി. നിയമസഭയ്ക്കു കൂടുതൽ അധികാരം നൽകുന്ന പുതിയ രീതിയിലുള്ള ഒരു ഗവണ്മെന്റിനുവേണ്ടി അവർ വാദിച്ചു. യുവാനു വൈഷമ്യങ്ങൾ സൃഷ്ടിച്ച ഒരു സംഭവമായിരുന്നു ഇതു്. രാജ്യം സാമ്പത്തികമായി അധഃപതിച്ചിരുന്നതും സൈനികനേതാക്കൾ അവിടവിടെ അധികാരത്തിൽ വന്നതും സ്ഥിതിഗതികളെ കൂടുതൽ വഷളാക്കി. എങ്കിലും കുറച്ചുകാലം അദ്ദേഹം ക്വമിന്താങ്ങുകൾക്കെതിരെ പിടിച്ചുനിന്നു. 1913-ൽ സൺയാത്സെന്നും, ഹ്വാങ്ഹ്സിങ്ങും വിപ്ലവത്തിനൊരുങ്ങി. എന്നാൽ ഇവരെ അടിച്ചമർത്തുവാൻ യുവാനു കഴിഞ്ഞു. 1913 നവംബർ മാസത്തിൽ ക്വമിന്താങ്ങിനെ നിരോധിക്കുകയും ചെയ്തു. ഏതാനും ആഴ്ചകൾക്കുശേഷം പാർലമെന്റു പിരിച്ചുവിട്ടു് ഒരു അഡ്മിനിസ്ട്രേറ്റീവ് കൗൺസിൽ രൂപീകരിച്ചു. 1914 മേയ്മാസത്തിൽ ഒരു പുതിയ ഭരണഘടന പ്രഖ്യാപിക്കുകയും ചെയ്തു. ഇതനുസരിച്ചു പ്രസിഡണ്ടിന്റെ അധികാരം വർദ്ധിപ്പിക്കുകയും അദ്ദേഹത്തിന്റെ ഔദ്യോഗിക കാലാവധി പത്തുവർഷമാക്കുകയും ചെയ്തു.

എന്നാൽ രാജ്യത്തിനകത്തും പുറത്തുംനിന്നുള്ള എതിർപ്പുകളെ നേരിടാൻ യുവാനു കഴിയാതെവന്നു. യുന്നാനിൽ വിപ്ലവം പൊട്ടിപ്പുറപ്പെടുകയും കാൻറണിൽ ക്വമിന്താങ്ങുകൾ ഒരു ബദൽ ഗവണ്മെന്റുണ്ടാക്കുകയും ചെയ്തു. വർദ്ധിച്ചുവന്ന എതിർപ്പുകളുടെ ഫലമായി 1916 മാർച്ചുമാസത്തിൽ യുവാനു അധികാരം ഉപേക്ഷിക്കേണ്ടിവന്നു. ആ വർഷം ജൂൺമാസത്തിൽ അദ്ദേഹം മരണമടയുകയും ചെയ്തു.

ലീയുവാൻ ഹങ്ങ് പ്രസിഡണ്ടായി. പാർലമെന്റ് വീണ്ടും നിലവിൽ വന്നു. ക്വമിന്താങ്ങ് ശക്തി പ്രാപിക്കുകയും കുറച്ചുകാലത്തേക്കു ഒരുറച്ച ഗവണ്മെന്റ് അധികാരത്തിൽവരികയും ചെയ്തു.

ഒന്നാം ലോകമഹായുദ്ധകാലം ചൈനയെ സംബന്ധിച്ചിടത്തോളം കുഴപ്പംനിറഞ്ഞ സമയമായിരുന്നു. ചൈനയുടെമേലുള്ള തങ്ങളുടെ പിടിമുറുക്കാൻ ജപ്പാൻ ഈ യുദ്ധത്തെ ഒരവസരമാക്കി. രാഷ്ട്രീയമായി ചൈന വിഘടിച്ചുകഴിഞ്ഞിരുന്നു. 1917 സെപ്തംബറിൽ സൺയാത്സെന്നിന്റെ നേതൃത്വത്തിൽ ഒരു താല്ക്കാലിക ഗവണ്മെന്റ് രൂപമെടുക്കുകയും, തങ്ങൾ മാത്രമാണു് ചൈനയുടെ യഥാർത്ഥഭരണാധികാരികളെന്നു് അവർ പ്രഖ്യാപിക്കുകയും ചെയ്തു. എന്നാൽ സഖ്യകക്ഷികൾ ഈ ഗവണ്മെന്റിനെ അംഗീകരിക്കുകയുണ്ടായില്ല. ചൈനയിൽ ഒരു ഏകോപിതഗവണ്മെന്റ് സ്ഥാപിക്കാൻ നടന്ന ശ്രമങ്ങളൊക്കെ പരാജയപ്പെടുകയാണുണ്ടായതു്. ഒന്നാം ലോകമഹായുദ്ധം അവസാനിക്കുന്ന സമയത്തു് പരസ്പരം മല്ലടിക്കുന്ന നിരവധി സൈനികസംഘങ്ങളുടെ പ്രവർത്തനംമൂലം ചൈന രാഷ്ട്രീയമായും സാമ്പത്തികമായും തകർന്നുകഴിഞ്ഞിരുന്നു.

# നാഷണലിസവും കമ്മ്യൂണിസവും

ഒന്നാം ലോകമഹായുദ്ധത്തിന്റെ ആരംഭകാലത്തു് ചൈനയിലുണ്ടായ രണ്ടു സുപ്രധാന സംഭവവികാസങ്ങൾ ദേശീയതയുടെ മുന്നേറ്റവും ചൈനീസ് കമ്മ്യൂണിസ്റ്റ് പ്രസ്ഥാനത്തിന്റെ ആവിർഭാവവുമായിരുന്നു. 1921 ജൂലൈ മാസത്തിൽ ചൈനീസ് കമ്മ്യൂണിസ്റ്റുപാർട്ടി രൂപീകൃതമായി. തൊഴിലാളികളെ സംഘടിപ്പിക്കുന്നതിലും പ്രചരണസാഹിത്യം പ്രസിദ്ധപ്പെടുത്തുന്നതിലുമാണ് പാർട്ടി ആദ്യം ഏർപ്പെട്ടതു്. കാൻറണിൽ ഒരു ഗവണ്മെൻറു സ്ഥാപിക്കാൻ സൺയാത്‌സെന്നിനു സഹായം നൽകാമെന്നു റഷ്യ 1923-ൽ സമ്മതിച്ചു. മിഖെയിൽ ബൊറോഡിൻ എന്ന റഷ്യക്കാരൻ സൺയാത്‌സെന്നിന്റെ ഉപദേഷ്ടാവായി വരികയും ക്വമിന്താങ്ങിനെ സുശക്തമായ ഒരു പാർട്ടിയാക്കി പുനസ്സംഘടിപ്പിക്കുന്നതിനുവേണ്ടി സഹായം നൽകുകയും ചെയ്തു. റഷ്യൻ പണവും ആയുധങ്ങളും ചൈനയിലേക്കു പ്രവഹിച്ചു. നാഷണൽ ആർമി രൂപീകരിക്കുവാൻ അതുമൂലം സാധ്യമായി. ക്വമിന്താങ് പാർട്ടിയിൽ കമ്മ്യൂണിസ്റ്റുകൾക്കു പ്രവേശനവും ലഭിച്ചു. രാജ്യത്തെ ഏകീകരിക്കാനും, വിദേശികളെ ആട്ടിയോടിക്കാനും ക്വമിന്താങ്ങുകളും കമ്മ്യൂണിസ്റ്റുകാരും ഒരുമിച്ചു പ്രവർത്തിക്കുകയുണ്ടായി.

സൺയാത്‌സെൻ 1925 മാർച്ച് 12-ാം തീയതി അന്തരിച്ചു. ചൈനീസ് ജനത അദ്ദേഹത്തെ ദേശീയനേതാവായി അവരോധിക്കുകയും ദേശീയപ്രസ്ഥാനത്തെ മുന്നോട്ടു കൊണ്ടുപോകുമെന്നും ദൃഢനിശ്ചയം ചെയ്യുകയുമുണ്ടായി. ദേശീയപ്രസ്ഥാനം ആദ്യമായി നീങ്ങിയതു് ഗ്രേറ്റ്ബ്രിട്ടനെതിരായിട്ടായിരുന്നു. ക്വമിന്താങ്ങിലെ കമ്മ്യൂണിസ്റ്റ് അംഗങ്ങളായിരുന്നു കൂടുതൽ സജീവമായി ഈ പ്രവർത്തനങ്ങളിൽ മുഴുകിയതു്. നാഷണലിസ്റ്റുപാർട്ടിയിലെ ഒരു വിഭാഗം ആളുകൾക്കു് കമ്മ്യൂണിസ്റ്റുകാരുടെ പ്രാമുഖ്യം ഇഷ്ടപ്പെട്ടില്ല. എന്നാൽ ദേശീയലക്ഷ്യങ്ങൾക്കുവേണ്ടി കമ്മ്യൂണിസ്റ്റുകളെ ഉപയോഗിക്കാമെന്നുതന്നെ അവർ നിശ്ചയിച്ചു. ക്വമിന്താങ്ങുകാരെ തങ്ങളുടെ കാര്യസാദ്ധ്യത്തിനായി പ്രയോജനപ്പെടുത്താമെന്നു കമ്മ്യൂണിസ്റ്റുകാരും കരുതി.

1926—ൽ ചിയാങ്കൈഷക്കിന്റെ നേതൃത്വത്തിൽ നാഷണലിസ്റ്റുസേന വടക്കോട്ടുള്ള തങ്ങളുടെ ആക്രമണപര്യടനം ആരംഭിക്കുകയും ഹാങ്കൗ, വുചാങ്, ഹാൻയാങ് എന്നീ നഗരങ്ങൾ പിടിച്ചെടുക്കുകയുംചെയ്തു. ഹാങ്കൗ ക്വമിന്താങ്ങുകാർ തങ്ങളുടെ തലസ്ഥാനമാക്കി. 1927-ൽ നാഷണലിസ്റ്റുസൈന്യം നാങ്കിങ്ങിൽ പ്രവേശിച്ചു് വിദേശീയരെ കൊള്ളയടിക്കുകയും നിരവധി പേരെ കൊലപ്പെടുത്തുകയും ചെയ്തു. തുടർന്നു് ക്വമിന്താങ്ങിലെ ഇടതുപക്ഷവീക്ഷണഗതിക്കാരെയും കമ്മ്യൂണിസ്റ്റുകാരെയും വകവരുത്തുവാനുള്ള ഒരു പരിപാടി ചിയാങ് കൈഷക്ക് ആവിഷ്കരിച്ചു. നാങ്കിങ്ങിൽ തന്റെ ഗവ

ണ്മെൻറു സ്ഥാപിച്ചു് അതു പ്രാവർത്തികമാക്കാനും ശ്രമിച്ചു. 1927 അവസാനത്തോടുകൂടി ബൊറോഡിനേയും മററു സോവിയററു ഉപദേഷ്ടാക്കളെയും ഹാങ്കൗവിൽനിന്നു് ഓടിച്ചു. വളരെയധികം കമ്മ്യൂണിസ്ററുകാരെ വേട്ടയാടി വകവരുത്തി. അങ്ങനെ കമ്മ്യൂണിസ്ററുകാരും ക്വമിന്താങ്ങുകാരുംതമ്മിലുള്ള വിടവു് ഒരിക്കലും നികത്താനാവാത്തവിധം വർദ്ധിച്ചു.

1928–37 കാലത്തു് ചൈനയിലെ ഏററവും പ്രമുഖനായ നേതാവു് ചിയാങ്ങ്കൈഷക്ക്തന്നെയായിരുന്നു. കാലക്രമത്തിൽ അദ്ദേഹത്തിനു നിരവധി ശത്രുക്കളുണ്ടായി. കമ്മ്യൂണിസ്റ്റുകളായിരുന്നു പ്രധാന എതിരാളികൾ. അവർ ഭീകരപ്രവർത്തനങ്ങൾ സംഘടിപ്പിക്കുകയും 1930–ഓടുകൂടി കിയാങ്ങ്സി, ഫുൽകീൻ, ഹുനാൻ, ഹുപ്പേ എന്നിവിടങ്ങളിലെ നിരവധി പ്രദേശങ്ങൾ പിടിച്ചെടുക്കുകയും ചെയ്തു.

കമ്മ്യൂണിസ്റ്റുകാരെ നശിപ്പിക്കാനും സോവിയററു താവളങ്ങൾ പിടിച്ചെടുക്കാനുമായി 1930–നും 1933–നും ഇടയ്ക്കു് നാങ്കിങ്ങ് ഗവണ്മെൻറ് അഞ്ചുതവണ ശ്രമം നടത്തുകയുണ്ടായി. അവസാനം 1934 ഒക്ടോബറിൽ കമ്മ്യൂണിസ്റ്റുകാരെ അവരുടെ പ്രധാനസങ്കേതമായിരുന്ന ദക്ഷിണ കിയാങ്ങ്സിയിൽനിന്നു് തുരത്തിവിടാൻ കഴിഞ്ഞു.

ക്വമിന്താങ്ങ് ഗവണ്മെൻറ് പല നേട്ടങ്ങളും കൈവരിച്ചു. എല്ലാതലങ്ങളിലും വിദ്യാഭ്യാസപുരോഗതിയുണ്ടായി. വാർത്താവിനിമയം, പൊതുജനാരോഗ്യം എന്നീ മേഖലകളും വളരെയേറെ വികസിച്ചു.

ചൈനയുടെ ഭദ്രതയ്ക്കു ഭീഷണി നേരിടേണ്ടിവന്നതു് പ്രധാനമായും ജപ്പാനിൽനിന്നാണു്. ദക്ഷിണമഞ്ചൂറിയയിൽ ജപ്പാനു് വളരെയധികം സ്ഥാപിതതാല്പര്യങ്ങളുണ്ടായിരുന്നു. അവരുടെ അധീനതയിലായിരുന്നു റെയിൽവേ. 1931 സെപ്തംബറിൽ തങ്ങളുടെ ഒരു റെയിൽവേപാതയ്ക്കു കേടുവരുത്തിയെന്ന കാരണംപറഞ്ഞു് ജപ്പാന്റെ സൈന്യം മുക്ഡൻ പിടിച്ചെടുത്തു. തുടർന്നു മററു പല നഗരങ്ങളും അവർ ആക്രമിച്ചു കീഴടക്കി. പ്രാദേശികഗവണ്മെൻറുകൾ രൂപീകരിക്കാൻ കൊച്ചുകൊച്ചു നേതാക്കളെ അവർ പ്രേരിപ്പിച്ചു. 1932–ൽ ഇവയെല്ലാം ഒന്നിച്ചുചേർത്തു് മഞ്ചുക്കുവോ എന്നൊരു രാഷ്ട്രം സ്ഥാപിച്ചു. ഈ രാഷ്ട്രത്തെ ജപ്പാൻ അംഗീകരിക്കുകയും അവരുമായി സഖ്യമുണ്ടാക്കുകയുംചെയ്തു.

ജപ്പാനെ ചെറുത്തുനില്ക്കാൻ ചൈനയ്ക്കു കഴിഞ്ഞില്ല. അവർ ലീഗ് ഓഫ് നേഷൻസിൽ പരാതിപ്പെട്ടു. 1933 ഫെബ്രുവരി 24–ാം തീയതി ലീഗ് ജപ്പാനെതിരായി നടപടികൾ സ്വീകരിക്കുകയും അതേത്തുടർന്നു ജപ്പാൻ സമിതിയിൽനിന്നു രാജിവയ്ക്കുകയുമുണ്ടായി. ചൈനയും ജപ്പാനുമായി തുടർന്നുണ്ടായ സംഘട്ടനങ്ങളെ ലീഗ് ഓഫ് നേഷൻസ് ഇടപെട്ടു് അവസാനിപ്പിച്ചു. എങ്കിലും ശത്രുത തുടർന്നുപോന്നു. ചൈനയിൽ ജപ്പാൻ സ്വന്തം ആധിപത്യം നിലനിറുത്തു

കയും, തങ്ങളുടെ അനുവാദമില്ലാതെ ചൈനയെ സംബന്ധിച്ച് ഒരു തീരുമാനവും ആരും എടുക്കാൻ പാടില്ലെന്നു് 1934-ൽ പ്രഖ്യാപിക്കുകയും ചെയ്തു. 1937 ജൂലൈ മാസത്തിൽ ജപ്പാനും ചൈനയും തമ്മിൽ ഒരു ജീവിതമരണസമരംതന്നെ ആരംഭിച്ചു. ചിയാങ്ങ്കൈഷക്കിനെ വകവരുത്താൻ ജപ്പാൻ ദൃഢനിശ്ചയം ചെയ്തു.

1937-ൽ തുടങ്ങിയ സമരത്തിൽ ആദ്യം ജപ്പാനു വമ്പിച്ച വിജയമുണ്ടായി. അവർ പീക്കിങ്ങും ടീൻട്സീനും ഷാങ്ഹായും നാങ്കിങ്ങും ഹാങ്കൗവും കാൻറണും പിടിച്ചടക്കി. എങ്കിലും ചൈനക്കാർ പൂർണ്ണമായും കീഴടങ്ങിയില്ല. ചിയാങ്ങ്കൈഷക്ക് തന്റെ തലസ്ഥാനം ചുങ്കിങ്ങിലേക്കു മാററി. നീണ്ടുനിന്ന സമരങ്ങളിൽ ചൈന അസാധാരണ ധീരത പ്രകടിപ്പിച്ചു. 1944-45 കാലത്തു് ചൈനക്കു അമേരിക്കൻ സഹായവും ലഭ്യമായി. ജാപ്പനീസ് ശക്തിദുർഗ്ഗങ്ങളെ അമേരിക്കയും ചൈനയും ചേർന്നു് ബോംബുചെയ്തു നശിപ്പിച്ചു. അവസാനം ജപ്പാൻ കീഴടങ്ങി.

എങ്കിലും ഏഴു വർഷത്തെ യുദ്ധത്തിന്റെ ഫലമായി ക്വമിന്താങ്ങ് ഗവണ്മെൻറ് അത്യന്തം ദുർബ്ബലമായിക്കൊണ്ടിരുന്നു. അതേസമയം കമ്മ്യൂണിസ്റ്റുകാർ ശക്തിയാർജ്ജിച്ചുംവന്നു. ക്വമിന്താങ്ങുകാരേയും കമ്മ്യൂണിസ്റ്റുകാരേയും ഒരുമിപ്പിക്കാൻ അമേരിക്ക ആവുന്നതും ശ്രമിച്ചെങ്കിലും അതു വിജയിച്ചില്ല.

## ചൈന രണ്ടാം ലോകമഹായുദ്ധത്തിനുശേഷം

ജപ്പാന്റെ പരാജയത്തെത്തുടർന്നു അധികാരത്തിനുവേണ്ടി ക്വമിന്താങ്ങുകാരും കമ്മ്യൂണിസ്റ്റുകാരും തമ്മിൽ വടംവലി ആരംഭിച്ചു. കിഴക്കൻ ചൈനയിലെയും വടക്കൻ ചൈനയിലെയും പ്രധാന നഗരങ്ങൾ ക്വമിന്താങ്ങുകൾ കൈവശപ്പെടുത്തി. മഞ്ചൂറിയ കമ്മ്യൂണിസ്റ്റുകാരുടെ കൈയിലുമായി. അങ്ങനെ ഒരു ആഭ്യന്തരസമരത്തിനു കളമൊരുങ്ങിക്കഴിഞ്ഞിരുന്നു. 1946 മുതൽ 1949 വരെ സമരംനടന്നു. 1949-ൽ കമ്മ്യൂണിസ്റ്റുകാർ നാങ്കിങ്ങും കാൻറണും ചുങ്കിങ്ങും കൈവശപ്പെടുത്തി. ചിയാങ്ങ്കൈഷക്കിനു ഫോർമോസാദ്വീപിലേക്കു പലായനം ചെയ്യേണ്ടിവന്നു. 1949 ഡിസംബർ 8-ാം തീയതി ഫോർമോസായിലെ തെയ്പി ക്വമിന്താങ്ങുകാരുടെ തലസ്ഥാനമായി പ്രഖ്യാപിക്കപ്പെട്ടു.

1949 ഒക്ടോബറിൽ കമ്മ്യൂണിസ്റ്റുകാരുടെ 'ജനകീയ റിപ്പബ്ലിക്ക്' രൂപീകൃതമായി. മാവോ സേ തുങ്ങ് ഏററവും ശക്തനായ നേതാവായിത്തീർന്നു. ചൗ എൻ ലായ് പ്രധാനമന്ത്രിയും വിദേശകാര്യമന്ത്രിയുമായി. പൊതുജനസമ്പർക്കമാധ്യമങ്ങളും വിദ്യാഭ്യാസവും കമ്മ്യൂണിസ്റ്റ്പാർട്ടിയുടെ പൂർണ്ണനിയന്ത്രണത്തിൽ കൊണ്ടുവരപ്പെട്ടു.

ഭൂപരിഷ്കരണമാണു് പുതിയ ഗവണ്മെൻറു സ്വീകരിച്ച ആദ്യത്തെ പരിഷ്കരണനടപടി. ജന്മിത്വസമ്പ്രദായം 1952-ൽ നിറുത്ത

ലാക്കി. ഭൂമി കൃഷിക്കാക്ക് പങ്കിട്ടുകൊടുത്തു. കൂട്ടുകൃഷിസമ്പ്രദായവും ഏർപ്പെടുത്തി. 1958-ൽ ജനകീയ കമ്മ്യൂണുകൾ രൂപീകരിക്കപ്പെട്ടു. ഒരു പഞ്ചായത്തു മുഴുവൻ ഏറെക്കുറെ ഒരു കുടുംബംപോലെ ആയിത്തീർന്നതായിരുന്നു ഇതിന്റെ ഫലം. വ്യവസായങ്ങളെ പുനരുദ്ധരിക്കാനായി ഗതാഗതസൗകര്യങ്ങൾ വർദ്ധിപ്പിച്ചു. നാണയപ്പെരുപ്പം തടഞ്ഞു. ബാങ്കിംഗ്-സ്റ്റേററ് ട്രേഡിംഗ് കോർപ്പറേഷനുകൾ ഉണ്ടാക്കി. 1953-ൽ ആദ്യത്തെ പഞ്ചവത്സരപദ്ധതി ഉദ്ഘാടനം ചെയ്യപ്പെട്ടു. 1954 സെപ്റ്റംബർമാസം 20-ാംതീയതി ആദ്യത്തെ നാഷണൽ പീപ്പിൾസ് കോൺഗ്രസ് 'പീപ്പിൾസ് റിപ്പബ്ലിക്ക് ഓഫ് ചൈന'യുടെ ഭരണഘടന അംഗീകരിച്ചു. ഒരു ആമുഖവും നാല് അദ്ധ്യായങ്ങളിലായി 106 അനുച്ഛേദങ്ങളും ഉൾക്കൊള്ളുന്നതായിരുന്നു ഭരണഘടന. തൊഴിലാളിവർഗ്ഗത്തിന്റെ നേതൃത്വത്തിലുള്ള ഒരു 'പീപ്പിൾസ് ഡെമോക്രാററിക്ക് സ്റ്റേററ്' ആണ് ഭരണഘടന വിഭാവന ചെയ്തിരുന്നത്. കാലക്രമത്തിൽ ചൂഷണം പൂർണ്ണമായും അവസാനിപ്പിച്ച് ഒരു സോഷ്യലിസ്റ്റ് സമൂഹം കെട്ടിപ്പടുക്കുന്നതിനാവശ്യമായ നയപരിപാടികൾ ഭരണഘടനയുടെ 'പൊതുതത്വ'ങ്ങളിൽ പ്രഖ്യാപിക്കപ്പെട്ടിരുന്നു.

പുതിയ ഗവണ്മെന്റ് വിദ്യാഭ്യാസത്തിന്റെ കാര്യത്തിലും വളരെയേറെ ശ്രദ്ധപതിപ്പിച്ചു. വിദേശ മിഷണറിമാർ നടത്തിയിരുന്ന സ്കൂളുകളും കോളേജുകളും ഗവണ്മെൻറ് ഏറെറടുത്തു. ഒരു പുതിയ വിദ്യാഭ്യാസസമ്പ്രദായം ആവിഷ്കരിച്ചു. ഈ സമ്പ്രദായത്തിൽ ആശയപ്രചരണത്തിനും സാങ്കേതിക പരിശീലനത്തിനും പ്രാധാന്യം നൽകി. നിരക്ഷരത നിർമ്മാർജ്ജനംചെയ്യാൻ നടപടികൾ സ്വീകരിച്ചു. ലിപി പരിഷ്കരണം ഇതിനുള്ള ഉപാധിയാണെന്നു കണ്ട് അതിനുവേണ്ട നടപടികളും സ്വീകരിക്കുകയുണ്ടായി.

1966-ൽ 'സാംസ്കാരികവിപ്ലവം' ആരംഭിച്ചു. മാവോയുടെ ചിന്തകൾക്കനുസരണമായി ചൈനീസ് സമൂഹത്തെ കരുപ്പിടിക്കാനുള്ള പ്രസ്ഥാനമായിരുന്നു സാംസ്കാരികവിപ്ലവം. ഈ പ്രസ്ഥാനം തുടങ്ങിയത് വിദ്യാർത്ഥികളും അദ്ധ്യാപകന്മാരുമായിരുന്നു. പീക്കിങ്ങിലേയും മററു വൻനഗരങ്ങളിലെയും 'ബൂർഷ്വാ'കളുടെ നേരെ അക്രമപ്രവർത്തനങ്ങൾ അഴിച്ചുവിട്ടുകൊണ്ടാണ് ഇതാരംഭിച്ചത്. മാവോയുടെ അനുഗ്രഹാശിസ്സുകളും ജനകീയ വിമോചനസേനയുടെ സഹായവും ലഭിച്ചു. ഈ പ്രസ്ഥാനം രാജ്യത്തിന്റെ മററു ഭാഗങ്ങളിലേക്കു പടർന്നു. കേന്ദ്രകമ്മിററി മെംബറന്മാർ, ഗവണ്മെൻറു ഡിപ്പാർട്ടുമെൻറു മേധാവികൾ, പാർട്ടി സെക്രട്ടറിമാർ തുടങ്ങിയ പ്രശസ്തരും പ്രമുഖരുമായ ഒട്ടേറെ വ്യക്തികൾ ഈ വിപ്ലവകാരികളുടെ ക്രോധത്തിനിരയായി. 1966 ഡിസംബർമാസത്തോടുകൂടി ഇവക്ക് എതിർപ്പുകൾ നേരിടേണ്ടിവന്നു. ചില തൊഴിലാളി സംഘടനകളും, സൈനികയൂണിററുകളും സാംസ്കാരിക വിപ്ലവകാരെ ശക്തമായി നേരിട്ടു. തുടർന്നുണ്ടായ അവ്യവസ്ഥിതിമൂലം സാമ്പത്തിക പ്രതിസന്ധിയു

ണ്ടായി. നിയമസമാധാനങ്ങൾ സംരക്ഷിക്കുക ദുഷ്കരമായിത്തീർന്നു. കമ്മ്യൂണിസ്റ്റ് പാർട്ടിക്കും, ഗവണ്മെന്റിനു തന്നെയും പ്രവർത്തിക്കാൻ കഴിയാത്തവിധത്തിലുള്ള കുഴപ്പങ്ങൾ സൃഷ്ടിക്കപ്പെട്ടു. മാവോയിസ്റ്റുകളും മാവോ വിരുദ്ധന്മാരുമെന്നു വ്യക്തമായ രണ്ടു ചേരികളുണ്ടായി. 1967-ൽ ഇവർ തമ്മിൽ പല സംഘട്ടനങ്ങളും നടന്നു. 1968-ഓടുകൂടി മാവോയിസ്റ്റുകൾ വിജയിക്കുകയും എതിർഗ്രൂപ്പു നേതാക്കൾ തടങ്കലിലാവുകയും ചെയ്തു. സാംസ്കാരികവിപ്ലവത്തെത്തുടർന്ന് അടച്ചിടപ്പെട്ട പീക്കിങ് സർവ്വകലാശാലയും മറ്റു വിദ്യാഭ്യാസസ്ഥാപനങ്ങളും, മാവോചിന്തകൾക്കു പ്രാമുഖ്യം നൽകുന്ന ഒരു പാഠ്യപദ്ധതി നടപ്പാക്കിക്കൊണ്ട് 1967-ൽ ഭാഗികമായി വീണ്ടും ആരംഭിക്കുകയുണ്ടായി.

1971-ൽ പ്രതിരോധമന്ത്രി മാർഷൽ ലിൻ പിയാവോവും മറ്റു ചില സൈനികനേതാക്കന്മാരുംകൂടി വിപ്ലവത്തിനു ശ്രമിച്ചെങ്കിലും അതു വിജയിച്ചില്ല. 1973-ആയപ്പോഴേക്കും മാവോയും ചൗ എൻ ലായിയും തങ്ങളുടെ നില സുരക്ഷിതമാക്കിയിരുന്നു. എന്നാൽ 1973-ൽതന്നെ അതിവിപ്ലവകാരികൾക്കെതിരെ കമ്മ്യൂണിസ്റ്റ്പാർട്ടി വിജയം കൈവരിക്കുകയും 'സാംസ്കാരികവിപ്ലവ'കാലത്ത് 'മുതലാളിത്തമാർഗ്ഗത്തിൽ ചരിക്കുന്നയാൾ' എന്നു മുദ്രയടിക്കപ്പെട്ടിരുന്ന തെങ്ഹ് സിയാവോ പിങ് അധികാരത്തിൽ അവരോധിക്കപ്പെടുകയും ചെയ്തു. പിങ് ഉപപ്രധാനമന്ത്രിയായി. ഇതു മാവോയിസ്റ്റ് പരിവർത്തനവാദികളെ അമ്പരപ്പിച്ചു 1976 ജനുവരി 8-ാംതീയതി ചൗ എൻ ലായി നിര്യാതനായി. അതേ തുടർന്ന് അധികാരവടംവലി രൂക്ഷമായിത്തീർന്നു. ചൗ എൻ ലായിയുടെ പിൻഗാമിയായി ഉപപ്രധാനമന്ത്രി തെങ് അധികാരത്തിൽ വരുമെന്നായിരുന്നു പ്രതീക്ഷിച്ചിരുന്നതെങ്കിലും സാംസ്കാരിക വിപ്ലവഗ്രൂപ്പ് തങ്ങളുടെ ആധിപത്യം വീണ്ടെടുക്കുകയും ഫെബ്രുവരി 8-ാംതീയതി ഹ്വാക്കു ഫെങ് ആക്ടിങ് പ്രധാനമന്ത്രിയാവുകയും ചെയ്തു. തെങ്ഹ് സിയാവോ പിങ് ഡിസ്മിസ് ചെയ്യപ്പെട്ടു.

1975 ജനുവരി 17-ാംതീയതി നാലാം നാഷണൽ പീപ്പിൾസ് കോൺഗ്രസ് ഒരു പുതിയ ഭരണഘടന അംഗീകരിക്കുകയുണ്ടായി. തൊഴിലാളിവർഗ്ഗസർവാധിപത്യത്തിലുള്ള ഒരു സോഷ്യലിസ്റ്റ് സ്റ്റേറ്റുമായിട്ടാണ് പീപ്പിൾസ് റിപ്പബ്ലിക്ക് ഓഫ് ചൈനയെ 1975-ലെ 'പൊതുതത്ത്വങ്ങ'ളിലെ ഒന്നാം അനുച്ഛേദം വിശേഷിപ്പിക്കുന്നത്. മുൻ ഭരണഘടനയുടെ 106 അനുച്ഛേദങ്ങളുടെ സ്ഥാനത്തും പുതിയ ഭരണഘടനയിൽ 30 അനുച്ഛേദങ്ങൾ മാത്രമാണുള്ളത്. ഗവണ്മെന്റിന്റെ താത്വികമായ അടിസ്ഥാനത്തിലും ഘടനയിലും പല മാറ്റങ്ങളും പുതിയ ഭരണഘടന വിഭാവന ചെയ്യുന്നു.

1976 സെപ്റ്റംബർ 9-ാംതീയതി മാവോ അന്തരിച്ചു. മാവോയുടെ പത്നി ചിയാങ് ചിങ് മറ്റു മൂന്നു പോളിറ്റ്ബ്യൂറോ അംഗങ്ങളുടെ സഹായത്തോടെ അധികാരത്തിൽ വരാൻ ശ്രമിച്ചെങ്കിലും

വിജയിച്ചില്ല. 1976 ഒക്ടോബറിൽ ഹ്വാ ചെയർമാനായി നിയമിക്കപ്പെട്ടു.

1949-ൽ ജനകീയറിപ്പബ്ലിക്ക് നിലവിൽ വന്നശേഷം മാവോയുടെയും ചൗ എൻ ലായിയുടെയും നേതൃത്വത്തിൽ 27 വർഷംകൊണ്ടു ചൈന കൈവരിച്ച പുരോഗതി അന്യാദൃശമാണ്. ലോകത്തിലെ പ്രമുഖരാഷ്ട്രങ്ങളെക്കൊണ്ടു് ജനകീയചൈനയെ അംഗീകരിപ്പിക്കാൻ അവർക്ക് കഴിഞ്ഞു. നൂറിൽപരം രാഷ്ട്രങ്ങൾ ജനകീയ ചൈനയെ ഇപ്പോൾ അംഗീകരിച്ചിട്ടുണ്ടു്. രാഷ്ട്രീയമായി സുസ്ഥിരത കൈവരുത്തുന്നതിലും വ്യവസായവൽക്കരണം ത്വരിതപ്പെടുത്തുന്നതിലും, കൂട്ടുകൃഷിസമ്പ്രദായം വികസിപ്പിക്കുന്നതിലും, സ്ത്രീപുരുഷസമത്വം സ്ഥാപിക്കുന്നതിലും ചൈന വളരെയേറെ മുന്നോട്ടുപോയി. ആഫ്രിക്കയിലെയും ഏഷ്യയിലെയും ദക്ഷിണ അമേരിക്കയിലെയും രാജ്യങ്ങളിലെ വിപ്ലവപ്രസ്ഥാനങ്ങൾക്ക പരോക്ഷമായി, മാത്രമല്ല പ്രത്യക്ഷമായും അവർ പിന്തുണ നല്കി. ഇരുപത്തിരണ്ടു വർഷത്തെ നിരന്തരപരിശ്രമത്തിന്റെ ഫലമായി ഐക്യരാഷ്ട്രസമിതിയിൽനിന്നു നാഷണലിസ്റ്റ്ചൈനയെ പുറത്താക്കാനും സമിതിയിൽ അംഗത്വം നേടാനും പീപ്പിൾസ് റിപ്പബ്ലിക്കിനു കഴിഞ്ഞു. 1971 ഒക്ടോബർ 25-ാം തീയതി ആണ് ഐക്യരാഷ്ട്രജനറൽ അസംബ്ളി ചരിത്രപ്രധാനമായ ഒരു പ്രമേയത്തിലൂടെ ജനകീയ ചൈനക്കു് അംഗത്വം നൽകി അവരെ സ്വീകരിച്ചതു്. സോവിയറ്റ് റഷ്യ, അമേരിക്ക, ജപ്പാൻ, ഇന്ത്യ തുടങ്ങിയ രാജ്യങ്ങളുമായുള്ള ചൈനയുടെ ബന്ധങ്ങൾ മോശപ്പെട്ടിരുന്നതു് ഒരളവുവരെ നന്നാക്കിയെടുക്കാനും അവർക്ക കഴിഞ്ഞു.

പഞ്ചവത്സരപദ്ധതികളുടെ* അടിസ്ഥാനത്തിലുള്ള ആസൂത്രിത വികസനത്തിന്റെ ഫലമായി സാമ്പത്തികരംഗത്തും വ്യവസായരംഗത്തും വമ്പിച്ച നേട്ടങ്ങളാണ് പീപ്പിൾസ് റിപ്പബ്ളിക്ക് കൈവരിച്ചതു്. അണുശക്തിഗവേഷണത്തിൽ അവർ വളരെയേറെ മുന്നോട്ടുപോയി. 1964 ഒക്ടോബറിൽ ആററംബോംബും 1967-ൽ ഹൈഡ്രജൻബോംബും പരീക്ഷണാർത്ഥം പൊട്ടിച്ചു. 1970-ൽ ആദ്യത്തെ ഉപഗ്രഹം വിക്ഷേപിച്ചു. 1976-ൽ ആററംസ്ഫോടനത്തിൽ കൂടുതൽ പരീക്ഷണങ്ങൾ നടത്തി. ചുരുക്കത്തിൽ രാഷ്ട്രീയരംഗത്തും, ശാസ്ത്രത്തിന്റെ മേഖലയിലും വിഗണിക്കാനാവാത്ത ഒരു ശക്തിയായി ഉയർന്നുകഴിഞ്ഞിരുന്നു ചൈന, മാവോ അന്തരിക്കുമ്പോൾ.

## ചൈന മാവോയ്ക്കുശേഷം

മാവോ സേ തുങ്ങിന്റെ കാലശേഷം ചൈനയിലുണ്ടായ ഏററവും വലിയ രാഷ്ട്രീയസംഭവവികാസം അദ്ദേഹത്തിന്റെ പത്നി ചിയാങ്ങ്

* 1975-ൽ അഞ്ചാം പദ്ധതി പൂർത്തിയായി. 1976–2000 വർഷങ്ങളിലേക്കു് ഒരു ഇരുപത്തഞ്ചുവർഷ പദ്ധതിയെപ്പററി പരിഗണിച്ചിരുന്ന ചൈന ഇപ്പോൾ അഞ്ചു ദശവത്സരപദ്ധതിയായി മാററിയിരിക്കുന്നു.

ചിങ് പോളിററ്ബ്യൂറോയിലെ മൂന്നംഗങ്ങളായ വാങ് ഹങ്-വെൻ, ചാങ് ചുൻ ചിയാവോ, യാവോ വെൻ യുവാൻ എന്നിവരുടെ സഹായത്തോടെ അധികാരത്തിൽ വരാൻ ശ്രമിച്ചതും അതു പരാജയപ്പെട്ടതുമായിരുന്നു. 'നാൽവർ ഗൂഢസംഘം' (gang of four) എന്നാണു അവരെപ്പററി ഇന്നത്തെ ഗവണ്മെൻറു പറയുന്നതു്. നാൽവരുടെ പ്രതിവിപ്ലവാശയങ്ങളെ എതിർത്തു തോല്പിക്കുകയും ഇനിയൊരിക്കലും തലപൊക്കാതിരിക്കത്തക്കവിധം അവരെ വകവരുത്തുകയും ചെയ്യുക എന്നതാണു്. ഗവണ്മെൻറിനു കൈകാര്യം ചെയ്യേണ്ടിയിരിക്കുന്ന ഏററവും പ്രധാനപ്പെട്ട ആഭ്യന്തരപ്രശ്നം. ഗവണ്മെൻറിൻെറ എല്ലാ നയപ്രഖ്യാപനങ്ങളിലും പ്രമേയങ്ങളിലും 'നാൽവർ ഗൂഢസംഘ'ത്തെയും അവരുടെ രാജ്യദ്രോഹപരങ്ങളായ ചെയ്തികളെയുംപററി കടുത്ത പരാമർശമുണ്ടു്*.

1977 ആഗസ്റ്റ്മാസത്തിൽ കൂടിയ കമ്മ്യൂണിസ്റ്റ്പാർട്ടി പതിനൊന്നാമത്തു നാഷണൽ കോൺഗ്രസും, 1978 ഫെബ്രുവരിയിൽ ചേർന്ന റിപ്പബ്ലിക്കിൻെറ പീപ്പിൾസ് കോൺഗ്രസും ഏററവും പ്രാധാന്യം നൽകി ചർച്ച ചെയ്തതു് നാൽവരുടെ പ്രശ്നമായിരുന്നു.

## പാർട്ടികോൺഗ്രസും
## നാഷണൽ പീപ്പിൾസ് കോൺഗ്രസും

ചൈനീസ് കമ്മ്യൂണിസ്റ്റ്പാർട്ടിയുടെ പതിനൊന്നാമത്തു നാഷണൽകോൺഗ്രസ് 1977 ആഗസ്റ്റ് 12 മുതൽ 18 വരെ തീയതികളിൽ പീക്കിങ്ങിൽ നടന്നു. മൂന്നരക്കോടിയിലധികം പാർട്ടി മെംബർമാരെ പ്രതിനിധാനംചെയ്ത് 1510 ഡെലിഗേററുകൾ സമ്മേളനത്തിൽ സംബന്ധിച്ചിരുന്നു. ഹുവാ ക്വോ ഫെങ് അദ്ധ്യക്ഷത വഹിച്ചു.

മാവോയുടെ മരണശേഷം കൂടുന്ന ആദ്യത്തെ പാർട്ടികോൺഗ്രസായിരുന്നു ഇതു്. മാവോയുടെ പത്നി അധികാരം പിടിച്ചെടുക്കാൻ നടത്തിയ ഗൂഢശ്രമങ്ങളെ പരാജയപ്പെടുത്തിയശേഷം വിജയത്തിൻേറതായ അന്തരീക്ഷത്തിൽ നടത്തുന്ന നാഷണൽ കോൺഗ്രസ് സമ്മേളനമാണിതെന്നു് ഔദ്യോഗികമായി പ്രഖ്യാപിക്കപ്പെട്ടിരുന്നു.

ചൈനീസ് കമ്മ്യൂണിസ്റ്റുപാർട്ടി സെൻട്രൽകമ്മിററിക്കു വേണ്ടി ചെയർമാൻ ഹുവാ രാഷ്ട്രീയറിപ്പോർട്ടു അവതരിപ്പിച്ചു. മാവോയുടെ മഹത്തായ പതാക ഉയർത്തിപ്പിടിക്കാനും, അദ്ദേഹത്തിൻെറ ആദേശങ്ങൾ നടപ്പിലാക്കാനും, തൊഴിലാളിവർഗ്ഗ സർവ്വാധിപത്യം തുടർന്നുപോകാനും, പാർട്ടിക്കുള്ളിലും വെളിയിലും രാജ്യത്തിനകത്തും

---

* പീക്കിങ്ങിൽ തടങ്കലിലായിരിക്കെ മദാം ചിയാങ് ചിങ് മരിച്ചുവെന്നു് 1978 സെപ്റ്റംബറിൽ റിപ്പോർട്ടു ചെയ്യപ്പെട്ടിട്ടുണ്ടു്.

പുറത്തും ഉള്ള എല്ലാ നിർമ്മാണാത്മക ശക്തികളെയും ഒന്നിച്ചുചേർക്കാനും, യോജിക്കാവുന്ന എല്ലാ ശക്തികളുമായി യോജിക്കാനും, നാട്ടിലൊട്ടാകെ ക്രമസമാധാനങ്ങൾ കാത്തുസൂക്ഷിക്കാനും, ഈ നൂററാണ്ടിന്റെ അവസാനത്തോടുകൂടി ചൈനയെ സുശക്തമായ ഒരു ആധുനിക സോഷ്യലിസ്റ്റു മഹാരാജ്യമാക്കിത്തീർക്കാനുമുള്ള വമ്പിച്ച ചുമതലയാണ് കോൺഗ്രസിന്റേതെന്ന് അദ്ദേഹം പറഞ്ഞു. മാവോയുടെ സിദ്ധാന്തങ്ങളെയും പ്രവർത്തനങ്ങളെയും പൂർണ്ണമായും പരാജയപ്പെടുത്താനാണ് അദ്ദേഹത്തിന്റെ പത്നിയും കൂട്ടരും ശ്രമിച്ചതെന്ന് ചെയർമാൻ ഹുവാ പ്രസ്താവിച്ചു. അവരുടെ പ്രതിവിപ്ലവരാഷ്ട്രീയപരിപാടികളെ അങ്ങേയററം വിമർശിക്കുകയും ചെയ്തു. പതിനൊന്നു കൊല്ലം നീണ്ടുനിന്ന മഹത്തായ ആദ്യത്തെ സാംസ്കാരിക വിപ്ലവത്തിന്റെ വിജയകരമായ സമാപനമെന്ന് നാൽവരെ ഒതുക്കിയതിനെ അദ്ദേഹം വിശേഷിപ്പിച്ചു.

സർവ്വദേശീയ സ്ഥിതിഗതികളെ അപഗ്രഥിച്ചുകൊണ്ട് ഹുവാ പറഞ്ഞതു് സോവിയററ്യൂണിയനും അമേരിക്കയും വീണ്ടുമൊരു ലോകമഹായുദ്ധം വരുത്തിവക്കും എന്നാണ്. എന്നാൽ സോവിയററ് സാമ്രാജ്യത്വമാണ് അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ അമേരിക്കയെക്കാൾ അപകടകാരി. ലോകത്തിലെ മററു യഥാർത്ഥ മാർക്സിസ്റ്റ്–ലെനിനിസ്റ്റ് പാർട്ടികളുമായുള്ള ഐക്യം ദൃഢതരമാക്കണമെന്നും സോവിയററുസാമ്രാജ്യവാദികളുടെ നേതൃത്വത്തിലുള്ള ആധുനിക റിവിഷനിസത്തിനെതിരായി അവസാനംവരെ സമരം ചെയ്യണമെന്നും അദ്ദേഹം ഉദ്ബോധിപ്പിച്ചു. ചൈനയുടെ സോഷ്യലിസ്റ്റു വിപ്ലവത്തിന്റെയും സോഷ്യലിസ്റ്റു സംവിധാനത്തിന്റെയും ഒരു പുതിയ വികസനഘട്ടമാണ് സാംസ്കാരിക വിപ്ലവത്തിന്റെ വിജയകരമായ പരിസമാപ്തി ഉദ്ഘാടനം ചെയ്തിരിക്കുന്നതെന്ന് ചെയർമാൻ പറഞ്ഞു.

നാൽവർ ഗൂഢസംഘത്തിനെതിരായി അവസാനംവരെ സമരം നടത്തുകയും, പാർട്ടിയെ എല്ലാവിധത്തിലും ശക്തിപ്പെടുത്തുകയും ഉല്പാദനം വർദ്ധിപ്പിക്കുകയും സോഷ്യലിസ്റ്റ് സംസ്കാരവും വിദ്യാഭ്യാസവും വികസിപ്പിക്കുകയും ചെയ്യുക എന്നതു് പാർട്ടിയുടെ അടിയന്തരകർത്തവ്യങ്ങളായി അദ്ദേഹം വിവരിച്ചു.

ചൈനീസ് റിപ്പബ്ലിക്കിന്റെ അഞ്ചാം നാഷനൽ പീപ്പിൾസ് കോൺഗ്രസ് (പാർലമെന്റ്) പീക്കിങ്ങിൽ 1978 ഫെബ്രുവരി 26-ാംതീയതി മുതൽ മാർച്ച് 5-ാംതീയതിവരെ നടന്ന 3497 ഡെപ്യൂട്ടികൾ രാജ്യത്തിന്റെ നാനാഭാഗങ്ങളിൽനിന്നും ഇതിൽ സംബന്ധിച്ചിരുന്നു. ഗവണ്മെന്റിന്റെ പ്രവർത്തനങ്ങളെപ്പററിയുള്ള റിപ്പോർട്ട് പ്രധാനമന്ത്രി ഹുവാ അവതരിപ്പിച്ചു. പതിനൊന്നാം പാർട്ടികോൺഗ്രസിന്റെ നിർദ്ദേശങ്ങൾ അനുസരിച്ചു പ്രവർത്തിക്കുകയും, തൊഴിലാളിവർഗ്ഗ സർവ്വാധിപത്യത്തിൽ വിപ്ലവം തുടരുകയും, വർഗ്ഗസമരത്തെയും ഉല്പാദനത്തിനായുള്ള സമരത്തെയും ചൈനയെ സുശ

കതമായ ഒരു സോഷ്യലിസ്റ്റ് രാജ്യമാക്കാനാവശ്യമായ പ്രവർത്തനത്തെയും ശക്തിപ്പെടുത്തുകയും ചെയ്യാൻ റിപ്പോർട്ട് അനുശാസിച്ചു. ഔപചാരികമായ നിയമത്തിന്റെ രൂപത്തിൽ ഇതു പുതിയ ഭരണഘടനയിൽ ഉൾപ്പെടുത്തുകയുമുണ്ടായി. ദേശീയ സമ്പദ്ഘടന വികസിപ്പിക്കാനായി ആവിഷ്കരിച്ച ഒരു ദശവത്സരപദ്ധതിയും കൂലങ്കഷമായി ചർച്ചചെയ്യപ്പെട്ടു.

## വിദേശബന്ധങ്ങൾ

തൊഴിലാളിവർഗ്ഗ സർവദേശീയതയെന്ന ആശയത്തെ മുറുകെപ്പിടിക്കാനും വിദേശകാര്യങ്ങളിൽ ചെയർമാൻ മാവോയുടെ വിപ്ലവാത്മകമായ നയം പിന്തുടരാനും തങ്ങൾ ശ്രമിക്കുന്നതാണെന്ന് ചെയർമാൻ ഹുവാ ചൈനീസ് കമ്മ്യൂണിസ്റ്റ് പാർട്ടി പതിനൊന്നാം നാഷണൽകോൺഗ്രസ് സമ്മേളനത്തിൽ പ്രഖ്യാപിച്ചു. സോവിയറ്റ് സാമ്രാജ്യവാദത്തെ അദ്ദേഹം അതിനിശിതമായി വിമർശിക്കുകയുണ്ടായി. സോഷ്യലിസ്റ്റ് രാജ്യങ്ങളുമായുള്ള ബന്ധം നന്നാക്കാനും മൂന്നാംലോകരാഷ്ട്രങ്ങളുമായി ഐക്യം ദൃഢപ്പെടുത്താനും, സാമ്രാജ്യത്വവും സാമൂഹ്യസാമ്രാജ്യത്വവും ശല്യപ്പെടുത്തുന്ന രാജ്യങ്ങളുമായി ഒത്തുചേർന്ന് പ്രധാനമായും സോവിയറ്റ്യൂണിയനും അമേരിക്കയ്ക്കുമെതിരായി ഐക്യമുന്നണിയുണ്ടാക്കാനും ലോകത്തിലെ മറ്റു രാജ്യങ്ങളുമായി പഞ്ചശീലസിദ്ധാന്തങ്ങളുടെ അടിസ്ഥാനത്തിൽ സഹകരിക്കാനും നടപടികൾ സ്വീകരിക്കുമെന്ന് അദ്ദേഹം പറഞ്ഞു.

അഫ്ഗാനിസ്ഥാനിലും പൂർവ്വേഷ്യയിലും സൗഹൃദത്തിന്റെ പേരിൽ സാമ്രാജ്യത്വം ശക്തിപ്പെടുത്തുകയാണ് റഷ്യ ചെയ്യുന്നതെന്ന് ചൈന ആരോപിക്കുന്നു. വിദൂരപൂർവ്വദേശത്തുള്ള പത്തുലക്ഷം സോവിയറ്റ് സൈനികർ ചൈനയ്ക്കു മാത്രമല്ല ജപ്പാനും, അമേരിക്കയ്ക്കു തന്നെയും ഭീഷണിയായിത്തീർന്നിരിക്കുന്നുവെന്നും ചൈന അഭിപ്രായപ്പെടുന്നു.

വിയറ്റ്നാമുമായുള്ള ചൈനയുടെ ബന്ധവും അടുത്തകാലത്തായി മോശപ്പെട്ടിട്ടുണ്ട്. വിയറ്റ്നാമിന്റെ കംബോഡിയ 'ആക്രമണ'വും വിയറ്റ്നാമിലെ ചൈനക്കാരുടെ സ്വകാര്യസ്വത്തു പിടിച്ചടക്കുന്ന നടപടിയും ഗുരുതരമായ ചൈനാവിരുദ്ധ നടപടികളായി ചൈന കണക്കാക്കുന്നു. വിയറ്റ്നാമിന് ചൈന നൽകിയിരുന്ന സാമ്പത്തികസഹായം അവർ പിൻവലിക്കുകയുണ്ടായി.

ചൈനീസ് ആക്രമണത്തെ തുടർന്ന് വഷളായി വന്നിരുന്ന ഇന്ത്യാ-ചൈന ബന്ധങ്ങൾ പതിനഞ്ചു വർഷങ്ങൾക്കുശേഷം നയതന്ത്ര

പ്രതിനിധികളെ കൈമാറിയതിനെ തുടർന്ന് സാധാരണഗതിയിലേക്കു വന്നുകൊണ്ടിരിക്കുകയായിരുന്നു. 1978 മാർച്ചുമാസത്തിൽ കോട്നിസ് മെമ്മോറിയൽ കമ്മിറ്റിയുടെ ക്ഷണപ്രകാരം ഒരു ചൈനീസ് സൗഹൃദസംഘം ഇൻഡ്യ സന്ദർശിക്കുകയും, രണ്ടുമാസം കഴിഞ്ഞ് ഇന്ത്യയിൽനിന്നൊരു പ്രതിനിധിസംഘം ചൈനയിൽ പ്രതിസന്ദർശനം നടത്തുകയുമുണ്ടായി. ഇന്ത്യയിൽ ജനതാഗവണ്മെൻറ് നിലവിൽ വന്നതിനുശേഷം ചൈനയുമായുള്ള ബന്ധം മെച്ചപ്പെട്ടിട്ടുണ്ടെന്ന് ചൈനീസ് വൃത്തങ്ങൾക്കുതന്നെ അഭിപ്രായമുണ്ടെങ്കിലും അതിർത്തിത്തർക്കങ്ങൾ പരിഹരിക്കാനായി ഫലപ്രദമായ നടപടികൾ കൈക്കൊള്ളാൻ അവർ ഇനിയും വൈമുഖ്യം കാണിക്കുകയാണ്. സാംസ്കാരിക-സാമ്പത്തിക ബന്ധങ്ങൾ മെച്ചപ്പെട്ടതിനു ശേഷമാകാം അതിർത്തിപ്രശ്നങ്ങളിലേക്കു കടക്കുന്നത് എന്നാണ് ചൈനയുടെ നിലപാട്. അതുകൊണ്ട് കലാ-സാംസ്കാരികരംഗങ്ങളിൽ പ്രതിനിധിസംഘകൈമാറ്റത്തിനു അവർ കൂടുതൽ പ്രാധാന്യം നൽകുന്നു. 1978-ൽ മദ്രാസിൽ നടന്ന ഫിലിമോത്സവത്തിൽ ചൈന പങ്കുകൊണ്ടതും കാൻറൺ വാണിജ്യമേളയിലേക്ക് ഇന്ത്യൻ പ്രതിനിധികളെ ക്ഷണിച്ചതും ഇതിൻെറ അടിസ്ഥാനത്തിലായിരുന്നു. ഇന്ത്യയുമായുള്ള അതിർത്തിത്തർക്കത്തെ കൂടുതൽ സങ്കീർണ്ണമാക്കിക്കൊണ്ടാണ് ഇന്ത്യയുടെ മണ്ണിൽക്കൂടി അടുത്തകാലത്ത് ചൈന പണിപൂർത്തിയാക്കിയ കാറക്കോറം റോഡിൻെറ പ്രശ്നം പൊന്തിവന്നിരിക്കുന്നത്.

1978 ആഗസ്റ്റ്മാസത്തിൽ ചൈന ജപ്പാനുമായി ഒരു പരസ്പര സഹായസഹകരണക്കരാർ ഒപ്പുവയ്ക്കുകയുണ്ടായി. തങ്ങൾക്കെതിരായ ഗൂഢാലോചനയുടെ ഭാഗമായി റഷ്യ ഇതിനെ കണക്കാക്കുകയും ഈ കരാറിൽ പ്രതിഷേധം പ്രകടിപ്പിക്കുകയും ചെയ്തുവെങ്കിലും ജപ്പാൻ അതു നിരാകരിക്കുകയാണുണ്ടായത്.

പൊതുവേ പറഞ്ഞാൽ മാവോയുടെ മരണശേഷം ചൈനയുടെ വിദേശബന്ധങ്ങൾ വളരെയൊന്നും മെച്ചപ്പെട്ടിട്ടില്ല. ഒരു ലോകമഹായുദ്ധത്തിനു തങ്ങൾ എതിരാണെങ്കിലും യുദ്ധത്തെ ഭയപ്പെടുന്നില്ലെന്നുള്ള ചെയർമാൻ ഹ്വായുടെ പ്രസ്താവന അർത്ഥവത്താണ്.

### കാർഷികരംഗം

ചൈനയുടെ ഒന്നും രണ്ടും പഞ്ചവത്സരപദ്ധതികൾ കൃഷിക്കു വേണ്ടത്ര പ്രാധാന്യം നല്കാതിരുന്നതിനാൽ കാർഷികോല്പാദനം കുറയുകയും ഭക്ഷ്യധാന്യങ്ങൾ കാനഡ, ആസ്ട്രേലിയ തുടങ്ങിയ രാജ്യങ്ങ

ളിൽനിന്നു് ഇറക്കുമതി ചെയ്യേണ്ടിവരികയുമുണ്ടായി. ഇതു് ആസൂത്രണത്തിന്റെ കാര്യത്തിൽ ഒരു പുനർവിചിന്തനം ആവശ്യമാക്കിത്തീർത്തു. കൃഷിക്കു മുൻഗണന നൽകണമെന്ന അഭിപ്രായത്തിൽ ഗവൺമെന്റ് എത്തിച്ചേരുകയും ചെയ്തു. വ്യവസായവൽക്കരണത്തെ തടസ്സപ്പെടുത്താതെ കാർഷികമേഖല വികസിപ്പിക്കുക എന്ന നയം ആവിഷ്കൃതമായി.

ഇന്ത്യയിലുള്ള കൃഷിഭൂമിയുടെ മുപ്പതു ശതമാനത്തോളം മാത്രമേ ചൈനയിൽ കൃഷിഭൂമിയുള്ളു. എങ്കിലും ചൈനയുടെ കാർഷികോല്പാദനം ഇന്ത്യയുടേതിന്റെ ഏതാണ്ട് ഒന്നര ഇരട്ടിയോളം വരും. 'റിലേ ക്രോപ്പിങ്ങ്' സമ്പ്രദായം അടുത്ത കാലത്തായി കൂടുതൽ സ്ഥലത്തേക്കു വ്യാപിപ്പിച്ചിട്ടുണ്ട്. വിളവെടുപ്പിനും അടുത്ത വിളവിറക്കിനും ഇടയ്ക്കു കാലവിളംബം ഉണ്ടാകാതിരിക്കുക, ജലസംരക്ഷണ പ്രവർത്തനങ്ങൾ വികസിപ്പിക്കുക, ശാസ്ത്രീയമായ രീതിയിൽ വളം ചേർക്കുക, യന്ത്രമുപയോഗിച്ചുള്ള കൃഷി പുരോഗമിപ്പിക്കുക തുടങ്ങിയ നടപടികൾ സ്വീകരിച്ചാണ് കാർഷികോല്പാദനം വർദ്ധിപ്പിച്ചിരിക്കുന്നതു്. ഒരു വർഷത്തിൽ നാലു വിളവെടുപ്പു നടത്തുന്ന പ്രദേശങ്ങൾ ഇപ്പോൾ ചൈനയിലുണ്ട്. കൂടുതൽ സ്ഥലങ്ങൾ കൃഷിക്കുപയുക്തമാക്കിത്തീർക്കുക എന്ന പരിപാടിയും കാര്യക്ഷമമായി കൈക്കൊണ്ടിട്ടുണ്ട്. ഇപ്പോൾ പ്രതിവർഷം 60 ലക്ഷം ഹെക്ടർ സ്ഥലം പുതുതായി കൃഷിയോഗ്യമാക്കിത്തീർക്കുന്നുണ്ടെന്നാണ് കണക്ക്. പ്രത്യേക പരിശീലനം സിദ്ധിച്ചിട്ടുള്ള കൃഷിവികസനടീമുകളും കാർഷികാഭിവൃദ്ധി കൈവരിക്കുന്നതിൽ പ്രധാന പങ്കു വഹിക്കുന്നു. ദശവത്സരപദ്ധതിക്കാലത്തു്, അതായതു്, 1976 മുതൽ 1985 വരെയുള്ള കാലഘട്ടത്തിൽ, വർഷംതോറും ഭക്ഷ്യോൽപാദനം 150 ലക്ഷം ടൺ കൂട്ടിക്കൊണ്ടു വരാനാണ് യത്നിക്കുന്നതു്.

## വ്യാവസായിക പുരോഗതി

കാർഷികമേഖലയ്ക്കു പ്രാധാന്യം നൽകപ്പെട്ടുവെങ്കിലും വ്യവസായങ്ങളുടെ പുരോഗതി മന്ദീഭവിക്കാൻ പിടില്ലെന്നു ഗവൺമെന്റു തീരുമാനിച്ചു. വൻകിടവ്യവസായങ്ങൾക്കും ചെറുകിട വ്യവസായങ്ങൾക്കും തുല്യപ്രാധാന്യം നൽകിക്കൊണ്ടുള്ള ഒരു നയമാണ് ചൈനീസ് ഗവൺമെന്റ് അടുത്ത കാലത്തായി പിന്തുടർന്നുപോരുന്നതു്. 1985-കൊണ്ട് അവസാനിക്കുന്ന ദശവത്സരപദ്ധതിക്കാലത്തു് 120 വൻകിടവ്യവസായങ്ങൾ നടപ്പിൽ വരുത്താനാണ് പ്ലാൻ. അതിൽ പത്തൊൻപതെണ്ണം ഉരുക്കു ഫാക്ടറികളാണ്. 1985-ാടുകൂടി ഉരു

ക്കുൽപാദനം 300 ലക്ഷം ടൺ ആകണമെന്നതാണു് ലക്ഷ്യം ജപ്പാന്റെ സഹകരണത്തോടെ 60 ലക്ഷം ടൺ ഉല്പാദിപ്പിക്കാൻ കഴിയുന്ന ഒരു സ്റ്റീൽപ്ലാൻറ് പവോഷാനിൽ സ്ഥാപിക്കാനാവശ്യമായ നടപടികൾ ഇതിനകം സ്വീകരിച്ചുകഴിഞ്ഞിട്ടുണ്ടു്. ദശവത്സരപദ്ധതിയുടെ അവസാനത്തോടുകൂടി ചൈനയുടെ വിവിധഭാഗങ്ങളിലായി പതിനാലു വലിയ വ്യാവസായികകേന്ദ്രങ്ങൾ സ്ഥാപിതമാകുന്നതാണു്.

വൻകിട–ചെറുകിട വ്യവസായങ്ങൾക്കു് ഒരേ പ്രാധാന്യം നൽകി അവയെ വികസിപ്പിക്കുന്ന, 'രണ്ടുകാലിൽ നടക്കുക' എന്ന നയം ഒരു വലിയ വിജയമായി നിരീക്ഷകർ കണക്കാക്കുന്നു.

### ഭൂഗർഭനഗരങ്ങൾ–റെയിൽവേകൾ

ഭൂഗർഭനഗരനിർമ്മാണമാണു് അടുത്ത കാലത്തായി അതിവേഗം പുരോഗമിച്ചുകൊണ്ടിരിക്കുന്ന ഒരു പരിപാടി. അണുവായുധങ്ങളിൽനിന്നു സംരക്ഷണം നൽകാനാണു് ഭൂഗർഭനഗരങ്ങൾ ഉണ്ടാക്കുന്നതു്. മുപ്പതുലക്ഷം ആളുകളെ എല്ലാ സൗകര്യങ്ങളോടുംകൂടി ഈ ഭൂഗർഭസങ്കേതങ്ങളിൽ പാർപ്പിക്കുവാൻ കഴിയുമത്രേ. ഈ കേന്ദ്രങ്ങളിൽ ഏതെങ്കിലുമൊരുഭാഗത്തു് അപകടം സംഭവിക്കുകയാണെങ്കിൽ മറ്റുഭാഗങ്ങളെ അതു ബാധിക്കാതിരിക്കത്തക്കവണ്ണമുള്ള സംവിധാനങ്ങളുമുണ്ടു്. ചൈനയിലെ എല്ലാ നഗരങ്ങളിലും ഇപ്പോൾ ഭൂഗർഭസങ്കേതങ്ങളുണ്ടു്.

ഭൂഗർഭ റെയിൽവേകളുടെ പ്രവർത്തനങ്ങളും പുരോഗമിച്ചുവരുന്നു. ഭൂഗർഭനഗരങ്ങളെ കൂട്ടിയിണക്കുന്നതിനാണു് പ്രധാനമായും ഈ റെയിൽവേ ആരംഭിച്ചിട്ടുള്ളതു്. പീക്കിങ്ങിലെ ഭൂഗർഭറെയിൽവേയുടെ നീളം ഇരുപത്തിനാലു കിലോമീറ്റർ ആണു്. പതിനാലു സ്റ്റേഷനുകളുമുണ്ടു്. 1980–ൽ പതിനാറു കിലോമീറ്റർ ദൂരമുള്ള ഒരു റെയിൽവേ ലൈൻകൂടി ആരംഭിക്കും. നിർമ്മാണച്ചെലവു് ഒരു കിലോമീറ്ററിനു് മുപ്പതു് ദശലക്ഷം യുവാനാണു്. സാമ്പത്തികമായി ഈ റെയിൽവേസിസ്റ്റം ലാഭകരമല്ലെന്നു് ഔദ്യോഗികമായിത്തന്നെ പ്രസ്താവിക്കപ്പെട്ടിട്ടുണ്ടു്.

### വാർത്താവിനിമയം

വാർത്താവിനിമയ രംഗങ്ങളിലെയും പുരോഗതി സ്തുത്യർഹമാണു്. എല്ലാ പത്രങ്ങളുടെയും സർക്കുലേഷൻ ഗണ്യമായ രീതിയിൽ കൂടിയിട്ടുണ്ടു്. 1975–ൽ 'പീപ്പിൾസ് ഡെയിലി' മുപ്പത്തിനാലു ലക്ഷം

കോപ്പികൾ ചെലവായിരുന്നതു് ഇപ്പോൾ അറുപതു ലക്ഷമായി കൂടിയിരിക്കുന്നു. കൂടുതൽ റേഡിയോ—ടെലിവിഷൻ സെററുകളും ജനങ്ങൾക്കു ലഭ്യമാക്കിയിട്ടുണ്ടു്. ഗ്രാമപ്രദേശങ്ങളിലെ വാർത്താവിനിമയ സൗകര്യങ്ങൾ വളരെയധികം മെച്ചപ്പെട്ടിരിക്കുന്നു. പത്രങ്ങളിലും പ്രക്ഷേപണത്തിലും പാർട്ടിക്കെതിരായ വാർത്തകൾ പാടില്ലെന്ന നയം ഇപ്പോൾ കൂടുതൽ കർശനമാക്കിയിട്ടുണ്ടു്. 'നാൽവർ ഗൂഢസംഘ'ത്തിന്റെ പരിപാടികൾക്കെതിരെ നടപടികളെടുക്കാൻ ഇതു പ്രത്യേകിച്ചും ആവശ്യമായിവന്നു. എന്നാൽ ലോകസംഭവങ്ങളെയും ചൈനീസ്കാര്യങ്ങളെയുംപററി അന്താരാഷ്ട്രവാർത്താ ഏജൻസികളും ലോകപത്രങ്ങളും പ്രസിദ്ധീകരിക്കുന്ന വാർത്തകൾ 'എഡിററു' ചെയ്യാതെ നൽകുന്ന ഒരു പത്രം ഇപ്പോൾ ഉണ്ടു്. 'സിനുവാ' എന്നാണതിന്റെ പേരു്. പക്ഷേ, പാർട്ടിയലെ ഉന്നതനേതാക്കൾക്കും പ്രമുഖ ഭരണകർത്താക്കൾക്കും മാത്രമേ ഈ പത്രം വായിക്കാൻ അനുവാദമുള്ളു.

### പുരോഗതി മററു രംഗങ്ങളിൽ

വ്യവസായരംഗത്തു് ബോണസ്പദ്ധതി ഇതുവരെ നടപ്പാക്കിയിട്ടില്ല അതേപ്പററി ചർച്ചകൾ നടന്നുകൊണ്ടിരിക്കുന്നു. പക്ഷേ, കഴിഞ്ഞ ഇരുപത്തഞ്ചു വർഷത്തിൽ നാണയപ്പെരുപ്പം ഉണ്ടായിട്ടില്ലെന്ന വസ്തുത പരിഗണിക്കുമ്പോൾ വരുമാനം എത്ര കുറഞ്ഞതായാലും ഫലത്തിൽ മെച്ചപ്പെട്ടതാണെന്നു കാണാവുന്നതാണു്. വിദ്യാഭ്യാസത്തിനും ചികിത്സയ്ക്കും ഗവണ്മെൻറു നൽകിവന്നിരുന്ന സബ്സിഡി അടുത്തകാലത്തായി വർദ്ധിപ്പിച്ചിട്ടുണ്ടു്.

നിത്യോപയോഗസാധനങ്ങളുടെയും കാർഷികോപകരണങ്ങളുടെയും വളം, കീടനാശിനികൾ എന്നിവയുടെയും വില കുറഞ്ഞുവരികയാണു്. പക്ഷേ, റേഡിയോ, തുന്നൽയന്ത്രങ്ങൾ, സൈക്കിൾ തുടങ്ങി താരതമ്യേന അത്യാവശ്യമല്ലാത്ത സാധനങ്ങൾക്കു വില കൂടുതലാണു്, കൂടിവരികയും ചെയ്യുന്നു.

വേതനങ്ങളുടെ കാര്യമാണെങ്കിൽ, ഏററവും കൂടിയ വേതനം കുറഞ്ഞ വേതനത്തിന്റെ പന്ത്രണ്ടിരട്ടിയായി നിജപ്പെടുത്തിയിരിക്കുകയാണു് ഇപ്പോൾ. ഏററവും കുറഞ്ഞ പ്രതിശീർഷവരുമാനം 360 യുവനാണു്. തൊഴിലില്ലായ്മ ചൈനയിൽ ഇല്ലെന്നുതന്നെ പറയാം. എന്നാൽ തൊഴിലുകൾ മാറുക ഏതാണ്ടു് അസാദ്ധ്യമാണു്. ആഹാരം, വസ്ത്രം, പാർപ്പിടസൗകര്യങ്ങൾ പ്രൈമറി വിദ്യാഭ്യാസം തുടങ്ങിയ അടിസ്ഥാനസൗകര്യങ്ങൾ ജനങ്ങൾക്കു് ഉറപ്പുവ

ത്തുന്ന കാര്യത്തിൽ ഇപ്പോഠം ഗവണ്മെൻറ് കൂടുതൽ ശ്രദ്ധചെലുത്തുന്നുണ്ട്.

ജനസംഖ്യ അനൗദ്യോഗിക കണക്കുകളുപ്രകാരം (1953-നു ശേഷം സെൻസസ് നടത്തിയിട്ടില്ല.) 90 കോടിയിലധികമാണ്. പ്രതി വർഷം 150 ലക്ഷത്തോളം കൂടിക്കൊണ്ടുമിരിക്കുന്നു. നിർബന്ധിത കുടുംബാസൂത്രണപദ്ധതികഠം ഇപ്പോഠം കൂടുതൽ കർശനമായി നടപ്പിലാക്കിക്കൊണ്ടിരിക്കുകയാണ്. വിവാഹപ്രായം ഉയർത്തിക്കൊണ്ടാണ് പ്രധാനമായും ജനസംഖ്യാനിയന്ത്രണം സാദ്ധ്യമാക്കുന്നത്. വിവാഹപ്രായം നഗരങ്ങളിൽ പുരുഷന്മാർക്ക് 28-ം സ്ത്രീകഠംക്ക് 25-ം ആകുന്നു. ഗ്രാമങ്ങളിൽ പുരുഷന്മാർക്ക് 25-ം സ്ത്രീകഠംക്ക് 23-ം. പരമ്പരാഗതങ്ങളും ആധുനികങ്ങളുമായ കുടുംബാസൂത്രണ പരിപാടികളും സ്വീകരിക്കപ്പെട്ടിട്ടുണ്ട്.

## മിത്തോളജി

ഇന്ത്യൻ പുരാണകഥകളെപ്പോലെയോ ഗ്രീക്കകഥകളെപ്പോലെയോയുള്ള സുവ്യവസ്ഥിതങ്ങളായപുരാണകഥകഠം ചൈനീസ സാഹിത്യചരിത്രത്തിൽ കാണാനില്ല. അപ്രകാരമുള്ള പുരാണകഥകഠം ചൈനയിലുണ്ടായിരുന്നതു് ഒരുപക്ഷേ, നഷ്ടപ്പെട്ടുപോയിരിക്കണം. പുരാണകഥകളുടെ ചിലചില അംശങ്ങഠം സാഹിത്യത്തിൽ കലർന്നുകിട്ടിയിട്ടുണ്ട്. എന്നാൽ പ്രപഞ്ചോല്പത്തിയെ സംബന്ധിക്കുന്നവ വളരെയൊന്നും ലഭിച്ചിട്ടില്ല.

### ഭൂമിയും സ്വർഗ്ഗവും

ഭൂമിയെയും സ്വർഗ്ഗത്തെയുംപററിയുള്ള ചില കഥകളുണ്ട്. ആദിമ അവ്യവസ്ഥിതിയിൽനിന്നാണ് സ്വർഗ്ഗവും ഭൂമിയും ഉണ്ടായതു്. സ്വർഗ്ഗവാസികളായ ദേവന്മാരും ഭൂലോകവാസികളായ മനുഷ്യരുംതമ്മിൽ ആദ്യമൊന്നും ഒരു സമ്പർക്കവുമുണ്ടായിരുന്നില്ല. എന്നാൽ പ്രേതാച്ഛകരുടെയും ദൈവജ്ഞന്മാരുടെയും ശ്രമഫലമായി പരസ്പരസമ്പർക്കം സാദ്ധ്യമായി. മനുഷ്യർക്ക സ്വർഗ്ഗത്തും ദേവന്മാർക്ക ഭൂമിയിലും വരാൻ കഴിഞ്ഞു. അങ്ങനെയിരിക്കെ ഒരു കൊച്ചുദേവൻ മഹാദേവനായ ഷാങ്ങ്തിയോടു സമരത്തിനു പുറപ്പെട്ടു. ഭൂമിയിലെ കുറെ മനുഷ്യരുടെ സഹായവും ഈ കൊച്ചുദേവനു കിട്ടി. ഇതിൽ കുപിതനായ ഷാങ്ങ്തി ദുർജ്ജനങ്ങളെ ശിക്ഷിക്കുകയും സ്വർഗ്ഗത്തിനും ഭൂമിക്കും ഇടയ്ക്കു കോട്ടകെട്ടി അവയെ വേർതിരിക്കുകയും ചെയ്തു. ചുങ്ങിനെ സ്വർഗ്ഗ

ത്തിന്റെയും ലീയെ ഭൂമിയുടെയും ഭരണാധികാരികളായും നിയമിച്ചു. ഭൂലോകത്തിന്റെ നാലു കോണുകളിലായി നാലു വൻതൂണുകളുള്ള ഒരു പ്രാകാരമാണ് സ്വർഗ്ഗത്തെയും ഭൂമിയെയും വേർതിരിച്ചുനിറുത്തുന്നത്. കംകം എന്ന മറെറാരു കൊച്ചുദേവൻ ഷാങ്‌തിയുമായി പിന്നീട് യുദ്ധംചെയ്ത അവസരത്തിൽ അയാളുടെ തല തൂണുകളിലൊന്നിൽ ചെന്നിടിക്കയാൽ സ്വർഗ്ഗം ഇപ്പോൾ കുറച്ചൊന്നു ചരിഞ്ഞാണത്രേ സ്ഥിതിചെയ്യുന്നത്.

മറെറാരു കഥയുണ്ട്. അതനുസരിച്ച് മനുഷ്യനും ഭൂമിയും പ്രാകൃതികപ്രതിഭാസങ്ങളും ഉണ്ടാകുന്നതിങ്ങനെയാണ്: സ്വർഗ്ഗത്തിനും ഭൂമിക്കും ഇടയ്ക്കു പാൻകു എന്നൊരു സത്വമുണ്ടായിരുന്നു. ഈ സത്വം ദിവസംപ്രതി പത്തടി വളർന്നു. അങ്ങനെ വളർന്നുവളർന്ന് ഒരുദിവസം അവൻ ചത്തുപോയി. ചത്തുകഴിഞ്ഞപ്പോൾ അവന്റെ ശ്വാസം കാററായും ശബ്ദം ഇടിമുഴക്കമായും കണ്ണുകൾ നക്ഷത്രങ്ങളായും മററു ശരീരഭാഗങ്ങൾ മലകളും പുഴകളും ചെടികളും കല്ലുകളുമൊക്കെയായും മാറി. അവന്റെ ശരീരത്തിലുണ്ടായിരുന്ന പേനുകളാണത്രേ മനുഷ്യരായിത്തീർന്നത്.

പ്രപഞ്ചപ്രതിഭാസങ്ങൾക്കു കാരണം ചുങ്‌ലങ് എന്ന ഒരു സത്വമാണെന്നും കഥയുണ്ട്. ഇതിനു മനുഷ്യന്റെ മുഖവും പാമ്പിന്റെ ശരീരവുമാണുള്ളത്. നിറം ചുവപ്പ്. ഇതു കണ്ണുതുറക്കുമ്പോൾ പകലും കണ്ണടയ്ക്കുമ്പോൾ രാത്രിയും ഉണ്ടാകുന്നു. ഇതിന്റെ ശ്വാസോച്ഛ്വാസത്തിന്റെ ശക്തിയനുസരിച്ച് ഗ്രീഷ്മവും ശിശിരവും ഉണ്ടാകുന്നു.

### സൂര്യനും ചന്ദ്രനുംമററും

സൂര്യനെപ്പററി വളരെയേറെ കഥകളുണ്ട്. മഹാദേവന്റെ അവതാരമായ തീചുനിന് അനവധി ഭാര്യമാർ ഉണ്ടായിരുന്നതിലൊന്ന് സിഹോ എന്ന ദേവിയായിരുന്നു. ഈ ദേവിയിൽ തീചുനിന് പത്തു സൂര്യന്മാർ പുത്രന്മാരായുണ്ടായി. ഓരോ ദിവസവും ഓരോ സൂര്യൻ സവാരി പോകും. മററ് ഒമ്പതു സൂര്യന്മാർ ഒരു വലിയ വൃക്ഷത്തിലിരുന്നു വിശ്രമിക്കുകയാണ് പതിവ്. ഒരു ദിവസം പത്തു സൂര്യന്മാരുംകൂടി ഒന്നിച്ച് ആകാശത്തു പ്രത്യക്ഷപ്പെട്ടു. ചൂടു കാരണം ഭൂമി കരിഞ്ഞുനശിക്കുവാൻ തുടങ്ങി. അപ്പോൾ 'യീ' എന്ന വില്ലാളിവീരൻ ഒമ്പതു സൂര്യന്മാരെയും എയ്തുവീഴ്ത്തി. അങ്ങനെ ഇപ്പോഴത്തെ ഒരു സൂര്യൻമാത്രം ശേഷിച്ചു.

തീചുനിന്റെ മറെറാരു ഭാര്യയായ ചാങ്‌സി പന്ത്രണ്ടു ചന്ദ്രന്മാരെ പ്രസവിച്ചുവത്രേ. പതിനൊന്നുപേർ അപ്രത്യക്ഷരായി. അതെ

ങ്ങനെ സംഭവിച്ചുവെന്നു പറഞ്ഞുകാണുന്നില്ല. ഇന്നുള്ള സുന്ദരിയായ അമ്പിളി മാത്രം അവശേഷിച്ചു.

വ്യാളത്തെ (ഡ്രാഗണെ)പ്പററിയുള്ളതാണു് മറെറാരു കഥ. അത്യന്തം വിനാശകാരിയായ ഈ സത്വം ചിലപ്പോഴൊക്കെ ധനത്തിന്റെ സംരക്ഷകനായും വർത്തിക്കുന്നു. ഈ ലോകത്തും പരലോകങ്ങളിലും ന്യായം നടത്തുന്നതും വ്യാളമത്രേ. ജലത്തിനടിയിൽനിന്നു വന്ന ഈ സത്വം സ്വർഗ്ഗത്തേക്കു് പറന്നുയർന്നുവെന്നാണു് കരുതപ്പെടുന്നതു്.

പല പ്രകൃതിദേവതകളെപ്പററിയും പ്രാചീന നാടോടിസാഹിത്യത്തിൽ പരാമർശമുണ്ടു്. അഗ്നിക്കും ചെടികൾക്കും വൃക്ഷങ്ങൾക്കും പക്ഷികൾക്കും മൃഗങ്ങൾക്കുമൊക്കെ വേറെവേറെ ദേവതകളുണ്ടു്. ചൈനക്കാർക്കു് ഭൂമി ആദ്യം ദേവനായിരുന്നു. പിന്നീടു് ദേവിയായി മാറി.

### വംശോല്പത്തി കഥകൾ

വംശോല്പത്തിയെ സംബന്ധിച്ചും കഥകൾ ഒട്ടേറെയുണ്ടു്. തങ്ങളുടെ വംശാരംഭം പ്രകൃത്യതീതശക്തികളിൽ ആരോപിച്ചിരുന്നു പല വംശങ്ങളും. ഷാങ്ങ്‌വംശസ്ഥാപകമാതാവു് ഗർഭിണിയായതു് കറുത്ത പക്ഷിയുടെ മുട്ട ഭക്ഷിച്ചതിനാലാണത്രേ. ഒരു രാക്ഷസന്റെ നടവഴിയിൽ സഞ്ചരിച്ചതിനാലാണു് ചൗ വംശത്തിന്റെ സ്ഥാപകനായ ചൗവിന്റെ മാതാവു് അദ്ദേഹത്തെ പ്രസവിച്ചതു്. മാതാവു് ഉപേക്ഷിച്ചുപോയ ചൗവിനെ വളർത്തിയതു് കന്നുകാലികളും പക്ഷികളും കൂടെയായിരുന്നു. പർവ്വതത്തിലെ മനോഹരമായ തടാകത്തിൽ കുളിക്കാനിറങ്ങിയ സ്വർഗ്ഗപുത്രിയുടെ ആടകൾ ഒളിച്ചുവച്ചതിനെത്തുടർന്നു അവളെ വിവാഹംചെയ്യാൻകഴിഞ്ഞ മഹാനാണു് മഞ്ചുവംശസ്ഥാപകൻ. ഇങ്ങനെ നിരവധി വംശോല്പത്തി കഥകളുണ്ടു്.

### പ്രളയം

പ്രളയത്തെയും പ്രളയനിയന്ത്രണത്തെയും സംബന്ധിക്കുന്ന കഥകളുമുണ്ടു്. മനുഷ്യരുടെ പാപങ്ങൾക്കു പ്രതികാരമായിട്ടാണു് ദേവന്മാർ പ്രളയത്തെ അയയ്ക്കുന്നതു്; അല്ലാതെ മനുഷ്യവർഗ്ഗത്തെ നാമാവശേഷമാക്കാനല്ല. പ്രളയത്തിൽനിന്നു മോചനം ഉണ്ടാകുന്നതു് ഒരു വീരപുരുഷന്റെ പ്രയത്നഫലമായിട്ടായിരിക്കും. 'യു' അപ്രകാരമൊരു മഹാപുരുഷനാകുന്നു. അദ്ദേഹത്തെ സംബന്ധിക്കുന്ന കഥ ഇപ്രകാര

മാണു്. പ്രളയത്തെ നിയന്ത്രിക്കുന്നതിനുള്ള ഉത്തരവാദിത്തം കൻ എന്നൊരാളിനായിരുന്നു. അണകെട്ടി വെള്ളത്തെ തടയാൻ കൻ തീരുമാനിക്കുകയും അതിനായി സ്വർഗ്ഗത്തിൽനിന്നു് മണ്ണു മോഷ്ടിക്കുകയും ചെയ്തു. പക്ഷേ, വെള്ളത്തെ നിയന്ത്രിക്കാൻ അയാൾക്കു കഴിഞ്ഞില്ലെന്നു മാത്രമല്ല, മോഷണം നടത്തിയതിനു് മഹാദേവന്റെ കോപത്തിനു് അയാൾ പാത്രമാവുകയും ചെയ്തു. അതിന്റെ ഫലമായി യു പർവ്വതത്തിൽവച്ചു് കൻ കൊല്ലപ്പെട്ടു. എന്നാൽ ആ ശരീരം നശിച്ചില്ല. മൂന്നു വർഷത്തിനുശേഷം അയാളുടെ വയറുകീറി മഹാനായ 'യ്യു' വെളിയിൽ വന്നു. അങ്ങനെയാണു് യ്യുവിന്റെ ജനനം. യ്യു പ്രളയത്തെ മെരുക്കി; വെള്ളം കടലിലേക്കു തിരിച്ചുവിട്ടു. അങ്ങനെ ഭൂമി കൃഷിക്കുപയുക്തമായി. ജലജന്തുക്കളാണു് ഈ മഹാസംരംഭത്തിൽ യ്യുവിനെ സഹായിച്ചതു്. യ്യുവിന്റെ ജനനത്തിനു കാരണം ഒരു ജലരാക്ഷസനാണെന്നും കഥയുണ്ടു്.

## പ്രാദേശികദേവതകൾ

ഇനി പ്രാദേശിക ദേവതകളുണ്ടു്. ഇവർ പ്രത്യേക നഗരങ്ങളുടെയോ, പ്രദേശങ്ങളുടെയോ, അധിപതികളാണു്. ചരിത്രപുരുഷന്മാർക്കു ദേവത്വം നൽകി അവരോധിക്കുന്ന സമ്പ്രദായവും നിലവിലിരുന്നു. തങ്ങൾ ആധിപത്യം വഹിക്കുന്ന പ്രദേശങ്ങളുടെ ഉന്നമനത്തിനായി ഇവർ പ്രവർത്തിക്കും. വരൾച്ച, വെള്ളപ്പൊക്കം തുടങ്ങിയ കെടുതികളിൽനിന്നൊക്കെ രക്ഷിക്കുന്ന ചുമതലയും ഇവർക്കുള്ളതാണു്.

കുടുംബങ്ങൾക്കും പ്രത്യേകം ദേവതകളുണ്ടു്. കുടുംബങ്ങളുടെ പ്രവർത്തനങ്ങൾ സസൂക്ഷ്മം വീക്ഷിച്ചിട്ടു് ഓരോ വർഷത്തിന്റെയും അവസാനത്തിൽ ഇവർ സ്വർഗ്ഗത്തിലേക്കു ചെന്നു റിപ്പോർട്ടു ചെയ്യുമത്രേ. സ്വർഗ്ഗത്തിൽ നല്ലകാര്യങ്ങൾമാത്രം പറയിക്കാനായി, തങ്ങളുടെ കുടുംബദേവതകളുടെ ചുണ്ടിൽ തേൻ പുരട്ടി അയയ്ക്കുന്ന ചടങ്ങും ചൈനക്കാർക്കുണ്ടായിരുന്നു.

# ഭാഷ, സാഹിത്യം

## ഭാഷ*

ലോകത്തിലെ ഏറ്റവും പ്രാചീനമായ ഭാഷകളിലൊന്നാണു് ചൈനീസ് ഭാഷ. ചൈനയുടെ മുഴുവൻ എഴുത്തുഭാഷ ഒന്നുതന്നെയാണെങ്കിലും സംസാരഭാഷകൾ നിരവധിയാണു്. പീക്കിങ്ങിൽ സംസാ

* ഉപഭാഷകളെക്കുറിച്ചു് 'ജനങ്ങൾ' ശീർഷകത്തിൽ വിവരിച്ചിട്ടുണ്ടു്.

രിക്കപ്പെടുന്ന ഭാഷയാണ് 'ക്വോയു' അഥവാ, ദേശീയഭാഷയായ മൻഡാരിൻ.

ചൈനീസ് എഴുത്തുഭാഷയ്ക്കു മററു ലോകഭാഷകൾക്കുള്ളതുപോലെ അക്ഷരമാല അല്ല ഉള്ളതു്. ചിത്രലിപിയാണ് ചൈനീസ്ഭാഷയുടേതു്. ഓരോ ചിത്രവും ഓരോ ആശയത്തെ സൂചിപ്പിക്കുന്നു. ഈ ഭാഷ പഠിക്കുകയും എഴുതുകയും ചെയ്യുന്നതു് വളരെ പ്രയാസമുള്ള കാര്യമാണ്. ചൈനീസ് ഭാഷയിലും സാഹിത്യത്തിലും അവഗാഹമുള്ള വിദേശപണ്ഡിതന്മാർ അധികമുണ്ടാകാതിരിക്കാൻ ഒരു കാരണം ഭാഷ പഠിക്കാനുള്ള വൈഷമ്യമാകുന്നു. ഒരു ചൈനീസ് പത്രം വായിച്ചു മനസ്സിലാക്കണമെങ്കിൽ കുറഞ്ഞതു് രണ്ടായിരം ചിത്രലിപികളെങ്കിലും അറിഞ്ഞിരിക്കണം. ചെറിയ തോതിലെങ്കിലും ചൈനീസ് ഭാഷാപാണ്ഡിത്യം സമ്പാദിക്കാൻ നല്പതിനായിരം ലിപികളും. എഴുത്തുഭാഷയുടെയും സംസാരഭാഷയുടെയും വാക്യഘടനയും വ്യത്യസ്തമാണ്.

ഇരുപതാം നൂററാണ്ടിന്റെ ആദ്യകാലത്തു് ആദ്യത്തെ ഭാഷാപരിഷ്കരണശ്രമമുണ്ടായി. ഉച്ചാരണത്തിന്റെ അടിസ്ഥാനത്തിൽ ലിഖിതഭാഷയെ വ്യവസ്ഥപ്പെടുത്താനായിരുന്നു ശ്രമം. അതിന്റെ ഫലമായാണ് പീക്കിങ് രീതിയിലുള്ള മൻഡാരിൻ ഉണ്ടായതു്. ക്ലാസ്സിക്കൽ ചൈനീസിന്റെ സ്ഥാനത്തു് സാധാരണക്കാർക്കുവേണ്ടി ദേശ്യഭാഷയിൽ സാഹിത്യസൃഷ്ടികൾ ഉണ്ടാകണമെന്നു വാദിച്ചുകൊണ്ടു് ഒരു പ്രസ്ഥാനം 1917-ൽ ആരംഭിക്കുകയുണ്ടായി. ഹുഷി, ചെൻതു സിയു എന്നീ ബുദ്ധിജീവികളായിരുന്നു ഇതിനു നേതൃത്വം നല്കിയതു്. 1950കളിൽ കമ്മ്യൂണിസ്റ്റുഗവണ്മെന്റ് ഭാഷാപരിഷ്കരണത്തിനു വീണ്ടുമൊരു ശ്രമം നടത്തി. ചൈനീസ് ചിത്രലിപികളെ റോമൻ അക്ഷരമാലയുടെ സഹായത്തോടെ ഉച്ചാരണത്തിനനുസരണമായി പരിഷ്കരിക്കാനാണവർ തുനിഞ്ഞതു്. സാധാരണക്കാരുടെ ഇടയിൽ സാക്ഷരതയും സാഹിത്യാഭിരുചിയും വളർത്താനുള്ള ശ്രമമായിരുന്നു ഇതു്. ചൈനയിൽ സംസാരിക്കപ്പെടുന്ന വിവിധ ഉപഭാഷകളെ ഏകോപിപ്പിക്കുക എന്ന ലക്ഷ്യവും ഇതിനുണ്ടായിരുന്നു. പുതിയ ഭാഷ പ്രചരിപ്പിക്കാൻ പീപ്പിൾസ് ബ്രോഡ്കാസ്റ്റിങ് സ്റ്റേഷൻ ഒരു കോഴ്സ് 1958-ൽ ആരംഭിക്കുകയുണ്ടായി.

### സാഹിത്യം

ചൈനീസ് സാഹിത്യത്തിനു മൂവായിരത്തിലേറെ വർഷങ്ങളുടെ ചരിത്രമുണ്ടു്. രണ്ടു രീതികളിലുള്ള സാഹിത്യം ആദ്യംമുതലേ നില

വിലിരുന്നു ഒന്നു്, ക്ലാസ്സിക്കൽ—പണ്ഡിതന്മാർക്കുള്ളതു്. അവർക്ക് മാത്രം മനസ്സിലാകുന്നതും അവർ മാത്രം കൈകാര്യം ചെയ്യുന്നതുമായ സാഹിത്യമായിരുന്നു അതു്. രണ്ടാമത്തേതു്, ദേശീയരീതി—സാധാരണക്കാർ ഉപയോഗിച്ചുവന്ന സാഹിത്യം. വളരെ അടുത്തകാലംവരെ ഇതു് വാമൊഴിയായി മാത്രമാണു് നിലനിന്നിരുന്നതു്. ക്ലാസിക് പാരമ്പര്യത്തിലുള്ള സാഹിത്യത്തിന്റെ ലക്ഷ്യം ശുദ്ധമായ സാഹിത്യാഭിരുചി വളർത്തുകയും, ധാർമ്മികാടിസ്ഥാനത്തിലുള്ള ഭരണം സ്ഥാപിച്ചു നിലനിറുത്തുന്നതിൽ സഹായിക്കുകയുമായിരുന്നു. എന്നാൽ സാധാരണക്കാരെ സന്തോഷിപ്പിക്കുക എന്ന പരിമിതമായ ഉദ്ദേശ്യം മാത്രമേ ദേശ്യസാഹിത്യത്തിനുണ്ടായിരുന്നുള്ളു. ഈ രണ്ടു പാരമ്പര്യങ്ങളും, മററു രാജ്യങ്ങളിൽ സംഭവിച്ചതുപോലെ, ഒരിക്കലും ഒന്നിച്ചുചേർന്നു പുരോഗമിക്കുകയുണ്ടായില്ല.

കവിത, നോവൽ, നാടകം, ചരിത്രം, തത്വശാസ്ത്രം, നിഘണ്ടുക്കൾ, വിജ്ഞാനകോശങ്ങൾ, ജീവചരിത്രഗ്രന്ഥങ്ങൾ, ഗസററിയറുകൾ തുടങ്ങിയ വിവിധ ശാഖകളിൽ പടർന്നുകിടക്കുന്ന അമൂല്യമായൊരു സാഹിത്യസമ്പത്തു് ചൈനയ്ക്കുണ്ടു്. ചൈനീസ് സാഹിത്യത്തിന്റെ ചരിത്രത്തെ ഏഴു ഘട്ടങ്ങളായി തിരിക്കാവുന്നതാണു്.

*1) തുടക്കംമുതൽ ബി. സി. 600–ാം നൂററാണ്ടുവരെ:* ലോകത്തിലെ മററു സാഹിത്യങ്ങളെപ്പോലെ ഉപാസനാധിഷ്ഠിതമായിരുന്നു ചൈനീസ് സാഹിത്യവും ആദ്യകാലങ്ങളിൽ. ഇക്കാലത്തെ ഏററവും മഹത്തായ കൃതികളിലൊന്നായി 'സ്വപ്നഗീതം' നിലനിൽക്കുന്നു.

*2) ബി. സി. 600 മുതൽ ബി. സി. 200 വരെയുള്ള കാലഘട്ടം:* ഇതിനെ ക്ലാസ്സിക്കൽ കാലഘട്ടമെന്നു വിളിക്കാം. ചൈനീസ് സംസ്കാരം അതിന്റെ ഉത്തുംഗശൃംഗങ്ങളിൽ വിരാജിച്ചിരുന്ന കാലമായിരുന്നു അതു്.

*3) ഹാൻ കാലഘട്ടം:* (ബി. സി. 200 മുതൽ എ. ഡി. 200 വരെ) ബ്യൂറോക്രസി (പണ്ഡിതഭരണം) വളരുകയും ചൈനീസ് സാഹിത്യം മുരടിക്കുകയും ചെയ്തു ഈ കാലഘട്ടത്തിൽ.

*4) മൂന്നു രാജവംശങ്ങളുടെയും ആറു രാഷ്ട്രങ്ങളുടെയും കാലം:* (എ. ഡി. 200 മുതൽ എ. ഡി. 600 വരെ) പ്രധാനമായും കൺഫ്യൂഷ്യനിസത്തിനെതിരായുള്ള സാഹിത്യം പ്രചരിച്ച കാലഘട്ടമായിരുന്നു ഇതു്.

*5) താങ് കാലഘട്ടം:* (എ. ഡി. 600 മുതൽ എ. ഡി. 900 വരെ) ചൈനീസ് കവിതയുടെ സുവർണ്ണയുഗമെന്നു ഈ കാലഘട്ടത്തെ വിശേഷിപ്പിക്കുന്നു.

*6) ഗദ്യശാഖയുടെ കാലം:* (എ. ഡി. 900 മുതൽ എ. ഡി. 1900 വരെ) സാധാരണക്കാരനുവേണ്ടിയുള്ള സാഹിത്യം വേരുപിടിച്ചതും തഴച്ചുവളർന്നതും ഇക്കാലത്താണ്. ആഖ്യായികയും നാടകവും സാഹിത്യത്തിന്റെ മുഖ്യശാഖകളായി വളർന്നു.

*7) ഇരുപതാം നൂററാണ്ട്:* പശ്ചാത്യസാഹിത്യങ്ങളുടെ സ്വാധീനത്തിൽ ചൈനീസ് സാഹിത്യം പരിവർത്തനം ചെയ്യപ്പെടുകയാണ് ഇക്കാലത്ത്. പാശ്ചാത്യമാനദണ്ഡങ്ങളുപയോഗിച്ചുള്ള സാഹിത്യവിമർശനവും സോഷ്യലിസ്റ്റ് റിയലിസത്തിന്റെ ആവിർഭാവവും ഈ കാലഘട്ടത്തിന്റെ പ്രത്യേകതകളാണ്.

തുടക്കം മുതൽ ഇരുപതാംനൂററാണ്ടിന്റെ ആരംഭം വരെയുള്ള ചൈനീസ് സാഹിത്യത്തിന്റെ ചരിത്രം പരിശോധിക്കുന്നവർക്ക് ചില പ്രധാന കൃതികളെപ്പററി ശ്രദ്ധിക്കാതിരിക്കാനാവില്ല. ഏററവും പ്രാചീനമായവ കൺഫ്യൂഷ്യസ്സിന്റെ കൃതികളും, 'കൺഫ്യൂഷ്യൻ പ്രമാണം' എന്നറിയപ്പെടുന്ന 'രണ്ടു ക്ലാസ്സിക്കുകളും' 'നാലു പുസ്തകങ്ങളും' ആകുന്നു. ബി.സി. രണ്ടാം നൂററാണ്ടിൽ സീമാ ചീൻ എന്ന പണ്ഡിതൻ എഴുതിയ ബൃഹത്ചരിത്രമാണ് മറെറാരു പ്രമുഖഗ്രന്ഥം. നാലായിരം കൊല്ലങ്ങളിലെ ചരിത്രമാണ് ഇതിൽ ആലേഖനം ചെയ്യപ്പെട്ടിട്ടുള്ളത്. സമീപകാലത്തേക്കു വരുമ്പോൾ 13-ാംനൂററാണ്ടിൽ പ്രസിദ്ധീകൃതമായ 'പടിഞ്ഞാറൻ പള്ളിയറ' എന്ന നാടകമാണ് പ്രഖ്യാതമായിത്തീർന്നിട്ടുള്ള ഒരു ഗ്രന്ഥം. വാങ്ഷിഫുവാണ് ഇതിന്റെ കർത്താവ്. 14-ാംനൂററാണ്ടിലെ പ്രശസ്തമായ നോവലാണ്, പേൾബക്ക് 'എല്ലാ മനുഷ്യരും സഹോദരരാണ്' എന്ന ശീർഷകത്തിൽ പരാവർത്തനം ചെയ്ത സീ നോയ് ത്വൻ-ന്റെ 'ചതുപ്പുനിലങ്ങളുടെ കഥ'. ലോകവാൻ ചുങ്ങിന്റെ 'മൂന്നു രാജവംശങ്ങളുടെ ചരിത്രം' എന്ന നോവലും പ്രസിദ്ധമാണ്. വൂചെങ് എൻ-ന്റെ 'പടിഞ്ഞാറൻ യാത്രക്കുറിപ്പുക'ളും, സാവോ സ്യൂ ചിന്നിന്റെ 'ചുവന്ന അറയുടെ സ്വപ്ന'വും മററു രണ്ടു പ്രധാന നോവലുകളാകുന്നു.

ചൈനീസ് കവിതയാണ് ഗദ്യസാഹിത്യത്തെക്കാൾ കൂടുതൽ പ്രകീർത്തിക്കപ്പെട്ടിട്ടുള്ളത്. താങ് കാലത്തു ജീവിച്ചിരുന്ന ലീപോ, വാങ്‌വീ, ഈ ഫൂ എന്നിവരുടെ കവിതകൾ വളരെയേറെ ആദരിക്കപ്പെട്ടുപോരുന്നു.

## ആധുനിക ചൈനീസ് സാഹിത്യം

1860-കളിൽ ചൈനയിലാരംഭിച്ച പാശ്ചാത്യവൽക്കരണപ്രക്രിയ ചൈനീസ് സാഹിത്യത്തെ വളരെയേറെ സ്വാധീനിക്കുകയുണ്ടാ

യി. ആധുനിക ചൈനീസ്‌സാഹിത്യം 'പാശ്ചാത്യരുടെ ആത്മീയശിശു' ആണെന്നുവരെ പ്രസ്താവിക്കപ്പെട്ടിട്ടുണ്ട്. ജീവിതത്തിന്റെ എല്ലാ മേഖലകളിലും അത്യുന്നതന്മാർ തങ്ങളാണെന്നും പാശ്ചാത്യർ വെറും കാടന്മാരാണെന്നും സ്വയം വിശ്വസിച്ചിരുന്ന ചൈനക്കാർക്ക് യൂറോപ്പിൽ 16-ാം നൂററാണ്ടിലുണ്ടായ ശാസ്ത്രീയ മുന്നേററം വലിയൊരാഘാതമായിരുന്നു. 19-ാം നൂററാണ്ടായപ്പോൾ പാശ്ചാത്യരിൽനിന്നു തങ്ങൾക്കു വളരെയേറെ പഠിക്കാനുണ്ടെന്ന ബോധം അവരിൽ ഉദിക്കുകയും ചെയ്തു. പാശ്ചാത്യസംസ്കാരവും പാശ്ചാത്യസാഹിത്യവും പഠിക്കുന്നതിനു പല പ്രസ്ഥാനങ്ങൾ രൂപംകൊള്ളുകയുമുണ്ടായി.

1929-ൽ നിര്യാതനായ ലീയാങ് ചീ ചാവോ എന്ന പ്രസിദ്ധസാഹിത്യകാരൻ പുതിയ സംസ്കാരത്തിന്റെ വക്താവായിരുന്നു. പാശ്ചാത്യസാഹിത്യത്തിൽ നോവലിനും നാടകത്തിനുമുള്ള സ്ഥാനം അദ്ദേഹം മനസ്സിലാക്കി. ഈ സാഹിത്യരൂപങ്ങൾ ചൈനയിലേക്കു കൊണ്ടുവരാൻ യത്നിച്ചവരിൽ പ്രമുഖൻ അദ്ദേഹമായിരുന്നു. ചൈനയിൽനിന്നു പ്രസിദ്ധീകരിക്കുന്ന ആദ്യത്തെ നോവൽമാസിക 1898-ൽ അദ്ദേഹം ആരംഭിച്ചു. 1910 ആയപ്പോഴേക്കും നോവലിനും നാടകത്തിനുമായി അനേകം മാസികകളുണ്ടായി. അമേരിക്കൻ സാഹിത്യകാരന്മാരുടെയും യൂറോപ്യൻസാഹിത്യകാരന്മാരുടെയും നൂറുകണക്കിനുള്ള കൃതികൾ തർജ്ജമചെയ്യപ്പെട്ടു.

1917-ൽ ഒരു സാഹിത്യവിപ്ലവംതന്നെ ചൈനയിലുണ്ടായി. ജനങ്ങളുടെ ഭാഷയെ സാഹിത്യമാധ്യമമാക്കിത്തീർക്കുകയെന്നതായിരുന്നു ഇതിന്റെ ലക്ഷ്യം. നേരത്തേ പ്രസ്താവിച്ചതുപോലെ ഹൂഷിയും (1891-1962) ചെൻതുസിയുവും (1929-1942) ആയിരുന്നു ഈ വിപ്ലവത്തിനു നേതൃത്വം വഹിച്ചിരുന്നത്. പീക്കിങ് നാഷണൽ യൂണിവേഴ്‌സിററിയിൽ അവർക്ക് ഒട്ടനവധി അനുയായികളുണ്ടായി. ഇവരുടെയെല്ലാം ശ്രമഫലമായി ജനകീയഭാഷ സാഹിത്യഭാഷയായിത്തീർന്നു. മാത്രമല്ല, സ്കൂൾപാഠപുസ്തകങ്ങളിലെ ഭാഷയായി അതു് അംഗീകൃതമാവുകയുമുണ്ടായി. ചൈനീസ്‌സാഹിത്യസംസ്കാരത്തിന്റെ ഒരു പുനർമൂല്യനംതന്നെ നടന്നു. മററു സാഹിത്യങ്ങളെപ്പററി ഗൗരവപൂർണ്ണമായ പഠനങ്ങളും ആരംഭിച്ചു. റഷ്യയിലെയും യൂറോപ്പിലെയും സാഹിത്യകാരന്മാരുടെ കൃതികൾ ചൈനീസ് ഭാഷയിൽ ആയിരക്കണക്കിനു പ്രത്യക്ഷപ്പെട്ടുതുടങ്ങി.

1911-ലെ വിപ്ലവത്തെ തുടർന്നു ദേശീയതലത്തിൽ പ്രസിദ്ധിയാർജ്ജിച്ച സൽസാഹിത്യകാരന്മാരിൽ പ്രമുഖൻ ചൗഷുജൻ (1881-

1936) ആയിരുന്നു. ആധുനിക ചൈനീസ് സമൂഹത്തെ വിമർശിച്ചുകൊണ്ട് അദ്ദേഹം പല നോവലുകളും കഥകളും പരിഹാസകൃതികളും രചിച്ചു പുതിയ ഭാഷയിൽ പുതിയ കവിതാരൂപങ്ങൾ ആവിഷ്കരിച്ച ആധുനികകവികളിൽ സൂചിമോയും (1895–1931) വെൻ ഐദുവും (189[illegible]–1946) പ്രഖ്യാതരാണ്. യാഥാർത്ഥ്യബോധമുള്ള, സാമൂഹ്യചേതനയെ ഉണർത്തുന്ന, നിരവധി നോവലുകളും നാടകങ്ങളും രചിക്കപ്പെട്ടു. 1909–ൽ ജനിച്ച വാൻചീയാ പാവോയുടെ നാടകങ്ങൾ അനേകം വിദേശഭാഷകളിൽ തർജ്ജമ ചെയ്യപ്പെട്ടിട്ടുണ്ട്. ചൈനയിലെ ആധുനിക നാടകകൃത്തുക്കളിൽ പ്രമുഖൻ ഇദ്ദേഹമാണെന്ന് സർവ്വരാലും അംഗീകരിക്കപ്പെട്ടുകഴിഞ്ഞിരിക്കുന്നു. ഷൂചിങ് ചുൻ, ഷെൻ യെൻ പിങ്, ഷീഫികൻ, ഷെൻ സാങ് വെൻ എന്നിവരാണ് ആധുനിക കാലത്തിലെ ഏററവും പ്രശസ്തരായ നോവലിസ്ററുകൾ.

## സാഹിത്യം കമ്മ്യൂണിസ്ററുകാരുടെ കീഴിൽ

1949–ൽ കമ്മ്യൂണിസ്റ്റ്ഭരണം വന്നതോടെ 'രാഷ്ട്രീയം മറെറന്തിലും മീതെ' എന്ന മുദ്രാവാക്യം മുഴങ്ങി. സാഹിത്യവും മററു കലകളും രാഷ്ട്രീയത്തിന്റെ അധീനത്തിലാക്കപ്പെട്ടു. ചെയർമാൻ മാവോ രാഷ്ട്രീയത്തെ എന്നപോലെ കലയെയും നയിച്ചു. മാവോയുടെ 'സാഹിത്യത്തെയും കലയെയും സംബന്ധിച്ച പ്രഭാഷണം' സാഹിത്യസൃഷ്ടിക്കു മാനദണ്ഡമാക്കപ്പെട്ടു. 1917–ലെ വിപ്ലവം ഒഴിച്ചാൽ ചൈനയിലുണ്ടായ ഏററവും മഹത്തായ സാഹിത്യവിപ്ലവമായി മാവോപ്രഖ്യാപനങ്ങളെ ചൈനക്കാർ ഉദ്ഘോഷിച്ചു.

ഈ പരിതഃസ്ഥിതിയിൽ ഏതു രാജ്യത്തും സംഭവിക്കാവുന്നതു തന്നെ ചൈനയിലും സംഭവിച്ചു. പതിനായിരക്കണക്കിന് 'സാഹിത്യസൃഷ്ടികൾ' ഉണ്ടായി. സാഹിത്യബാഹ്യങ്ങളായ മാനദണ്ഡങ്ങൾ അംഗീകരിക്കപ്പെടുമ്പോൾ കലാമൂല്യമില്ല കൃതികൾക്ക് എന്നു പരാതിപ്പെടുന്നതിലർത്ഥമുണ്ടാവില്ലല്ലൊ. എങ്കിലും പ്രതിഷേധങ്ങൾ പൊട്ടിപ്പുറപ്പെടാതിരുന്നില്ല. അവയെല്ലാം നിശ്ശബ്ദമാക്കപ്പെടുകയുമുണ്ടായി. സുശക്തമായ ഒരു പ്രതിഷേധസ്വരം ഹൂഫെങ്ങിന്റേതായിരുന്നു. അദ്ദേഹം പറഞ്ഞു: 'സാഹിത്യം ഇന്നു വേണ്ടാതായിരിക്കുന്നുവെന്ന സത്യം അവശേഷിക്കുന്നു....അസത്യം പറയാൻ എഴുത്തുകാരെ നിർബന്ധിക്കാതിരിക്കൂ.... ജീവിതത്തെ മലിനമാക്കാതിരിക്കൂ. 1955–ൽ ഈ സാഹിത്യകാരൻ 'തുടച്ചുനീക്ക'പ്പെട്ടു. തുടർച്ചയായുള്ള

'ശുദ്ധീകരണങ്ങ'ളിൽ നൂറുകണക്കിനു സാഹിത്യകാരന്മാർ ഇല്ലാതാവുകയും ചെയ്തു.

മാവോയുടെ സാഹിത്യസിദ്ധാന്തത്തിന്റെ ഫലമായി ആയിരക്കണക്കിനു പുതിയ എഴുത്തുകാർ രംഗപ്രവേശം ചെയ്തു. കർഷകരും തൊഴിലാളികളും പട്ടാളക്കാരും സാഹിത്യം എഴുതി. പുതിയ രാഷ്ട്രീയസിദ്ധാന്തങ്ങളെ പ്രചരിപ്പിക്കാനായി എല്ലാ രൂപങ്ങളും ഉപയോഗിക്കപ്പെട്ടു.

1950–നുശേഷം ചൈനയിലുണ്ടായ പ്രശസ്തങ്ങളായ സാഹിത്യകൃതികളിൽ പ്രാധാന്യമർഹിക്കുന്നതു് ചൗ ലീപോയുടെ 'ഒരു പർവ്വതപ്രദേശഗ്രാമത്തിലെ മാററങ്ങൾ' (1958) വു ചിയാങ്ങിന്റെ 'ചുവന്ന സൂര്യൻ' (1959) യാങ്ങ് മോയുടെ 'ചെറുപ്പക്കാരുടെ പാട്ട്' (1960)എന്നിവയാകുന്നു.

## പുസ്തക പ്രസിദ്ധീകരണം

പാശ്ചാത്യരീതിയിലുള്ള പുസ്തകപ്രസിദ്ധീകരണം ചൈനയിലാരംഭിച്ചതു് പ്രൊട്ടസ്റ്റൻറു മിഷണറിമാരായിരുന്നു. 1921–ൽ ആകെ 400 പുസ്തകങ്ങൾ പ്രസിദ്ധീകരിക്കപ്പെട്ടു. 1937–ൽ എണ്ണം 900 ആയി വർദ്ധിച്ചു. എന്നാൽ 1941–ൽ 310 പുസ്തകങ്ങൾ മാത്രമാണു് പ്രസിദ്ധീകൃതമായതു്. 1950–ൽ 98 പ്രസിദ്ധീകരണശാലകൾ ഉണ്ടായിരുന്നതു് 1960 കളിൽ 82 ആയി കുറയുകയുണ്ടായി. 1950–ൽ 12,000 ഗ്രന്ഥങ്ങൾ പുറത്തിറക്കി. 1956–ൽ അതു 30,000 ആയിത്തീർന്നു. 1964–ൽ പുസ്തകങ്ങളുടെ എണ്ണം 5180 ആയിരുന്നു.

ചൈനയിൽ ഇപ്പോൾ സ്റ്റേററിന്റെയും സ്വകാര്യസ്ഥാപനങ്ങളുടെയും വകയായി പ്രസിദ്ധീകരണശാലകൾ ഉണ്ടു്. കേന്ദ്രഗവൺമെൻറു്, പ്രാദേശികഗവൺമെൻറുകൾ, സർവ്വകലാശാലകൾ, ശാസ്ത്രസംഘടനകൾ, പണ്ഡിതസമിതികൾ, ട്രേഡ്യൂണിയനുകൾ, സാംസ്കാരികസമൂഹങ്ങൾ തുടങ്ങിയ സംഘങ്ങൾ പുസ്തകങ്ങൾ പ്രസിദ്ധപ്പെടുത്തുന്നുണ്ടു്. എന്നാൽ പ്രസിദ്ധീകരണങ്ങളെയെല്ലാംതന്നെ പാർട്ടി സെൻട്രൽകമ്മിററിയുടെ പ്രചരണവിഭാഗം നിയന്ത്രിക്കുന്നു. ചൈനയിലെ പ്രസിദ്ധീകരണശാലകളിൽ 16 എണ്ണം അന്തർദ്ദേശീയ പ്രശസ്തി ആർജ്ജിച്ചവയാണു്. പുസ്തകപ്രസിദ്ധീകരണത്തിന്റെ സിംഹഭാഗവും നടത്തുന്നതു് സ്റ്റേററുകൗൺസിലിന്റെ പ്രത്യേക ഏജൻസിയായ പീക്കിങ്ങ് പബ്ലിഷിങ്ങ് ഡിപ്പാർട്ടുമെൻറാകുന്നു. ചുങ്ങ് ഹ്വാ ബുക്ക്കമ്പനിപ്രധാനമായും പ്രസിദ്ധീകരിക്കുന്നതു് ക്ലാസ്സിക്കുകളാണു്. തത്ത്വശാസ്ത്രം, സാമൂഹ്യശാസ്ത്രം തുടങ്ങിയ ശാഖകളിലെ

വിദേശഗ്രന്ഥങ്ങൾ തർജമചെയ്തു പ്രസിദ്ധപ്പെടുത്തുന്നതിന്റെ പ്രധാന ചുമതല 'കമേഴ്സ്യൽ പ്രസ്സി'നാകുന്നു. ചൈനീസ് പീപ്പിൾസ് റിപ്പബ്ലിക്കിന്റെ രാഷ്ട്രീയ-സാമ്പത്തിക-സാംസ്കാരികപുരോഗതിയെ കാണിക്കുന്ന പുസ്തകങ്ങളും മാസികളും വിദേശഭാഷകളിൽ പ്രസിദ്ധീകരിക്കുന്നതു് 'വിദേശഭാഷാ പ്രസ്സ്' ആണു്. ഇംഗ്ലീഷ് ഭാഷയിൽ മാസികകളും പാഠപുസ്തകങ്ങളും പ്രസിദ്ധപ്പെടുത്തുന്നതു് 'ചൈനാ പബ്ളിക്കേഷൻ സെൻററും', കൃഷിക്കാർക്കുവേണ്ടിയുള്ള സാഹിത്യം പ്രസിദ്ധപ്പെടുത്തുന്നതു് 'പോപ്പുലർ പ്രസ്സും' ആകുന്നു. ട്രേഡ് യൂണിയൻ ഫെഡറേഷന്റെ പ്രസിദ്ധീകരണങ്ങൾ 'വർക്കേഴ്സ് പ്രസ്സ്' കൈകാര്യം ചെയ്യുന്നു. എന്നാൽ എല്ലാ പ്രസിദ്ധീകരണശാലകളുടെയും പ്രവർത്തനങ്ങൾ സംയോജിപ്പിക്കുന്ന ചുമതല ന്യൂ ചൈനാ ബുക്ക് ഏജൻസിക്കു നൽകപ്പെട്ടിരിക്കുകയാണു്.

### മതവും തത്ത്വശാസ്ത്രവും

ചൈനീസ് സംസ്കാരത്തിന്റെയും നാഗരികതയുടെയും വളർച്ചയിൽ സംഘടിതമതങ്ങൾ ഒരു നിർണ്ണായക ഘടകമായിരുന്നില്ല. മററു സംസ്കാരങ്ങളിൽ മതത്തിനുണ്ടായിരുന്ന സ്ഥാനം ചൈനയെ സംബന്ധിച്ചിടത്തോളം തത്ത്വശാസ്ത്രത്തിനാണു നൽകപ്പെടേണ്ടതു്. എന്തെന്നാൽ ചൈനീസ് സംസ്കാരമാകെ കൺഫ്യൂഷ്യസിന്റെ തത്ത്വചിന്തയിലാണു പടുത്തുയർത്തിയിരിക്കുന്നതു്.

മററു് ഏതൊരു പ്രാചീനജനതയെയുംപോലെ ചൈനക്കാരും പ്രാകൃതികപ്രതിഭാസങ്ങളെ ആരാധിച്ചിരുന്ന ഒരു കാലം ഉണ്ടായിരുന്നു. ക്രമേണ ഈ ആരാധന പിത്രാരാധനയായി മാറി. പിതൃക്കളെ പൂജിക്കുന്ന ഏർപ്പാടു ഗ്രാമീണജീവിതത്തിന്റെ ഒരവിഭാജ്യഘടകമായിരുന്നു അടുത്തകാലംവരെ. കേവലം മതപരമായ ഒരു ചടങ്ങായിരുന്നില്ല പൂർവ്വികരെ ആരാധിക്കുക എന്നതു്; പ്രത്യുത, കൺഫ്യൂഷ്യൻ തത്ത്വശാസ്ത്രത്തിലും ജീവിതരീതിയിലും അടിയുറച്ച ഒന്നായിരുന്നു അതു്. ലോകത്തിലെ ഏററവും മഹാന്മാരായ തത്ത്വചിന്തകരിലൊരാളായ കൺഫ്യൂഷ്യസ് മനുഷ്യജീവിതത്തിൽ ധർമ്മത്തിനുള്ള സ്ഥാനം പ്രത്യേകം എടുത്തുപറയുകയുണ്ടായി. മൂത്തവരെ അനുസരിക്കുക എന്നതു് ഈ ധർമ്മത്തിന്റെ പ്രധാന ഭാഗമായിരുന്നു. ജീവിതത്തിനു്—വ്യക്തിജീവിതത്തിനായാലും, സാമൂഹ്യജീവിതത്തിനായാലും—ചിട്ടയും ക്രമവും വരണമെങ്കിൽ ചില നിയമങ്ങൾ അനുസരിച്ചേ തീരൂ, ചില കർത്തവ്യങ്ങൾ അനുഷ്ഠിച്ചേ പററൂ. ധർമ്മാധിഷ്ഠിതമായ ജീവിതത്തിൽ മാതാപിതാക്കളുടെ അനുശാ

സനങ്ങൾക്ക് അത്യധികം പ്രാധാന്യം നൽകേണ്ടതുണ്ട്. സൗഭാഗ്യജീവിതത്തിന്, ജീവിച്ചിരിക്കുന്ന കാരണവന്മാരുടെ മാത്രമല്ല, മൺമറഞ്ഞ പൂർവ്വികരുടെയും അനുഗ്രഹാശിസ്സുകൾ ആവശ്യമാണ്. പിതൃാരാധനയുടെ അടിസ്ഥാനം അതാണ്. എന്നാൽ പിതൃക്കളെ പൂജിക്കുക എന്നതു് കേവലം അന്ധവിശ്വാസത്തിന്റെ തലത്തിലേക്കു തരംതാഴ്ത്താനായി ഒരു ശ്രമം പില്ക്കാലത്തു നടന്നു. ചൗ രാജവംശഭരണത്തിന്റെ ഒടുവിൽ, അതായതു് ബി.സി. മൂന്നാം നൂറ്റാണ്ടിൽ സ്വർഗ്ഗ–നരക സങ്കല്പങ്ങളുണ്ടായി. പക്ഷേ, ഈ സങ്കല്പത്തെ കൺഫ്യൂഷ്യൻമതം അംഗീകരിച്ചില്ല. ബി.സി. മൂന്നാം നൂറ്റാണ്ടായപ്പോഴേക്കും കൺഫ്യൂഷ്യൻമതത്തെ കൂടാതെ താവോമതവും ശക്തിയാർജ്ജിച്ചു. എ. ഡി. ഒന്നാംനൂറ്റാണ്ടിനുശേഷം ബുദ്ധമതവും ചൈനയിൽ ആധിപത്യം പുലർത്താൻ തുടങ്ങി.

### കൺഫ്യൂഷ്യസിന്റെ മതം

ബി. സി. 551 മുതൽ 479 വരെ ജീവിച്ചിരുന്ന മഹാനായ കൺഫ്യൂഷ്യസിന്റെ ഉദ്ബോധനങ്ങളെ അടിസ്ഥാനമാക്കിയുള്ളതാണ് കൺഫ്യൂഷ്യൻ മതം. ചൈന, ജപ്പാൻ, കൊറിയ, വിയറ്റ്നാം എന്നിവിടങ്ങളിൽ ഈ മതം അത്യധികം ആദരിക്കപ്പെടുന്നു. ചൈനയിൽ കൺഫ്യൂഷ്യസിന്റെ ജന്മദിനം 'അദ്ധ്യാപകദിന'മായി ആദരിച്ചുപോന്നിരുന്നു. കൺഫ്യൂഷ്യസ് പുതിയ ഒരു തത്ത്വശാസ്ത്രം ആവിഷ്കരിച്ചുവെന്നവകാശപ്പെടുന്നില്ല. പഴയ കാലത്തിന്റെ സ്വർണ്ണഖനികളിൽനിന്ന് ഏതാനും രത്നങ്ങൾ എടുത്തുകാട്ടുക മാത്രമാണു താൻ ചെയ്യുന്നതെന്ന് അദ്ദേഹം പറഞ്ഞു. മാനവതാപ്രേമമാണു കൺഫ്യൂഷ്യസിന്റെ പ്രധാന മതതത്ത്വം. ഈ പ്രേമം കാരുണ്യത്തോടും ഔചിത്യത്തോടും ചേരുമ്പോൾ മഹാമാനുഷത്വമുണ്ടാകുന്നു. ദയയോടും വിനയത്തോടുംകൂടിയുള്ള പ്രേമമാണു മനുഷ്യനെ അതിമാനുഷനാക്കുന്നതു്. ഈ പ്രേമം ജീവിതത്തിന്റെ എല്ലാ മേഖലകളെയും ഉജ്ജ്വലിപ്പിക്കുന്നു. കുടുംബത്തെ, സമൂഹത്തെ, രാജ്യത്തെ എല്ലാം മഹത്തമമാക്കുന്നതു് ഇത്തരത്തിലുള്ള പ്രേമമാകുന്നു. ഗവണ്മെന്റ് നിയമാധികാരത്തിലല്ല, ധാർമ്മികശക്തിയിലാണ് അധിഷ്ഠിതമാകേണ്ടതെന്ന് അദ്ദേഹം പറഞ്ഞു. നീതിശാസ്ത്രവും രാഷ്ട്രതന്ത്രവും വിദ്യാഭ്യാസവും ഒന്നിച്ചു ചേർന്നുപോകുന്ന ജീവിതവ്യവസ്ഥയാണു കൺഫ്യൂഷ്യസ് വിഭാവന ചെയ്യുന്നതു്.

കൺഫ്യൂഷ്യസിന്റെ ഉത്തമശിഷ്യനായിരുന്ന മെൻസിയൂസ് (ബി. സി. 372—289) ആചാര്യന്റെ മാനവതാപ്രേമസിദ്ധാന്ത

ത്തെ കുറേക്കൂടി വിപുലീകരിച്ചു വ്യാഖ്യാനിച്ചു. കാരുണ്യം, ഔചിത്യം എന്നിവയോടു നീതിയും വിവേകവും കൂട്ടിച്ചേർത്തു മെൻസിയുസ്. നാലു് മുഖ്യ നന്മകൾ പ്രേമം, ഔചിത്യം, നീതി, വിവേകം എന്നിവയാണെന്നു് അദ്ദേഹം പറഞ്ഞു. കൺഫ്യൂഷ്യൻ–മെൻസിയുസ് ധർമ്മചിന്ത ചൈനീസ് തത്വശാസ്ത്രത്തിലും ജീവിതവീക്ഷണത്തിലും ശതാബ്ദങ്ങളോളം ആധിപത്യം പുലർത്തിയിരുന്നു.

### തവോമതം

ലവോട്സെ (ബി. സി. 575—485)യാണു് തവോമതസ്ഥാപകൻ. ചുവാങ്ട്സു (ബി. സി. 369—286) അതു വികസിപ്പിച്ചു. എ. ഡി. അഞ്ചാം നൂററാണ്ടിൽ ഈ മതം അത്യധികം ശക്തി പ്രാപിക്കുകയുണ്ടായി. ലവോട്സെ രചിച്ചുവെന്നു കരുതപ്പെടുന്ന 'തവോ തെ കിങ്' എന്ന ഗ്രന്ഥത്തിലാണു തവോമതത്തിന്റെ പ്രധാനതത്വങ്ങൾ വിശദീകരിക്കപ്പെട്ടിരിക്കുന്നതു്. തവോ എന്നാൽ 'പാത' എന്നാണു് അർത്ഥം. പ്രാകൃതികസംഭവങ്ങൾ ഉണ്ടാകുന്നതു് ഒരു പ്രത്യേക ചിട്ടയനുസരിച്ചാണു്. ഉദാഹരണത്തിനു്, പകൽ കഴിഞ്ഞാൽ രാത്രി ആകുന്നു. രാത്രി അവസാനിക്കുമ്പോൾ വീണ്ടും പകലുണ്ടാകുന്നു. അതായതു്, ഈ സംഭവങ്ങൾ ഒരു നിശ്ചിതരീതിയിൽ നിശ്ചിതമായ പാതയിലൂടെ പുരോഗമിക്കുന്നു. ഈ പാതയെ അറിയുകയും അതിലൂടെ മുന്നോട്ടു പോവുകയുമാണു മനുഷ്യന്റെ കർത്തവ്യം. തന്റെ ഇച്ഛാനുസരണം ഏതെങ്കിലും വഴിയേ പോകാൻ മനുഷ്യനു സാധ്യമല്ല. ധ്യാനത്തിലൂടെ വഴിയെ അറിയുക, ഇച്ഛയെ ഉപേക്ഷിക്കുക—ഇതാണു് തവോമതം നിർദ്ദേശിക്കുന്നതു്. കാലക്രമത്തിൽ തവോമതം അനേകം ദൈവങ്ങളും ആചാരങ്ങളുമുള്ള ഒരു വ്യവസ്ഥാപിത മതമായിത്തീർന്നു. മനുഷ്യന്റെ വൈകാരികമായ ആവശ്യങ്ങൾ തൃപ്തിപ്പെടുത്താനുതകുന്ന ഒരു പ്രസ്ഥാനമെന്നനിലയിൽ ഈ മതത്തിനു ഒട്ടുവളരെ പൂജാരികളും അനുയായികളുമുണ്ടായി. എങ്കിലും കൺഫ്യൂഷ്യൻമതത്തിന്റെ ധാർമ്മികാടിസ്ഥാനമോ യുക്തിയുക്തതയോ ഇല്ലാതിരുന്നതിനാൽ അതുമായി ഏറെക്കാലം പൊരുതിനില്ക്കാൻ തവോമതത്തിനു കഴിഞ്ഞില്ല.

### ബുദ്ധമതം

ബുദ്ധമതം ഇന്ത്യയിൽനിന്നു് എ. ഡി. 61-ാമാണ്ടിൽ ചൈനയിലേക്കു വന്നു. എ. ഡി. ഒന്നുമുതൽ അഞ്ചുവരെയുള്ള നൂററാണ്ടുകളിൽ

ചൈനയിൽ അതു തഴച്ചുവളർന്നു; പിന്നെ ക്ഷയിക്കാൻ തുടങ്ങി. ഇന്നു ചൈനയിൽ നിലവിലിരിക്കുന്ന ബുദ്ധമതത്തിനു് ഇന്ത്യയിലെ ആദ്യകാലബുദ്ധമതവുമായി വലിയ ബന്ധമൊന്നുമില്ല. തദ്ദേശീയങ്ങളായ നിരവധി ആചാരങ്ങളെയും ദേവതകളേയുംചേർത്തു് സമ്മിശ്രരൂപത്തിലുള്ള ഒരു മതമായി അതു രൂപാന്തരപ്പെട്ടിരിക്കുകയാണു് ഇപ്പോൾ.

## ഇസ്‌ലാംമതം

എ. ഡി. 651-ൽ ആണു് ചൈനയിൽ ഇസ്ലാംമതം വന്നതു്. ഇപ്പോൾ ഏതാണ്ടു് ഒരുകോടിയോളം മുസ്ലീങ്ങൾ ചൈനയിലുണ്ടു്.

## ക്രിസ്തുമതം

പതിനാറാം നൂററാണ്ടിൽ ക്രിസ്ത്യൻമിഷണറിമാർ ചൈനയിലേക്കു വന്നെങ്കിലും പത്തൊമ്പതാംനൂററാണ്ടിലും ഇരുപതാംനൂററാണ്ടിന്റെ ആദ്യപകുതിയിലുമാണു് അവർ വിദ്യാഭ്യാസമേഖലയിലും സാമൂഹ്യക്ഷേമരംഗത്തും സക്രിയമായി പ്രവർത്തിക്കാൻ തുടങ്ങിയതു്. തങ്ങളുടെ മതം പ്രചരിപ്പിക്കുവാനും നാട്ടുകാരെ മതപരിവർത്തനം നടത്താനുംകൂടി അവർ യത്നിച്ചു. ജനസംഖ്യയുടെ ഒരു ശതമാനം ഇപ്പോൾ ക്രിസ്തുമതാനുയായികളാണു്. ക്രിസ്ത്യൻ മിഷണറിമാർക്കു കമ്മ്യൂണിസ്റ്റുഭരണത്തിൻകീഴിൽ പ്രവർത്തിക്കാനാവാതെ വരികയും പലതും രാജ്യംവിട്ടു പോവുകയുംചെയ്തു.

ചൈനയിലെ ഇന്നത്തെ കമ്മ്യൂണിസ്റ്റ്ഗവണ്മെന്റ് ഒരു മതത്തിനും ഔദ്യോഗികാംഗീകാരം നൽകുന്നില്ല. ബുദ്ധമതക്കാരുടെയും താവോമതക്കാരുടെയും മഠങ്ങൾ അവർ അടപ്പിച്ചു. ആ സ്ഥലങ്ങൾ ഇപ്പോൾ വിശ്രമവിനോദകേന്ദ്രങ്ങളായിത്തീർന്നിരിക്കുകയാണു്.

ശുദ്ധ തത്ത്വശാസ്ത്രത്തിന്റെ കാര്യമാണെങ്കിൽ 20-ാംനൂററാണ്ടിന്റെ തുടക്കത്തിൽ എല്ലാ പാശ്ചാത്യതത്ത്വശാസ്ത്രങ്ങളുടെയും അനുയായികൾ ചൈനയിലുണ്ടായിരുന്നു. എന്നാൽ കമ്മ്യൂണിസ്റ്റ്ഭരണത്തിന്റെ ആവിർഭാവത്തോടെ ആദ്യം ആശയവാദസിദ്ധാന്തങ്ങളും പിന്നീടു ഭൗതികവാദമൊഴികെയുള്ള എല്ലാ തത്ത്വശാസ്ത്രപദ്ധതികളും അപ്രത്യക്ഷമായി. മാവോയുടെ ചിന്താപദ്ധതിക്കനുസരണമായുള്ള ദ്വന്ദ്വാത്മക ഭൗതികവാദം മാത്രമാണു സ്വീകരിക്കപ്പെട്ടിട്ടുള്ളതു്. കൺഫ്യൂഷ്യൻ മാനവതാവാദം ഒരു തിരിച്ചുവരവിനു ശ്രമം നടത്തിയെങ്കിലും വിജയിച്ചില്ല. കമ്മ്യൂണിസ്റ്റ്ഭരണാധികാരികളുടെ അഭി

പ്രായത്തിൽ കൺഫ്യൂഷ്യൻ ചിന്തയിലടങ്ങിയിട്ടുള്ളതു് 'ഫ്യൂഡൽ' തത്വങ്ങളാണു്.

## കലകൾ

### നാടകം

ആധുനികരീതിയിലുള്ള നാടകവും നാടകാഭിനയവും ചൈനയിൽ ഉണ്ടായതു് ഇരുപതാം നൂററാണ്ടിലാണു്. നൃത്തനാടകങ്ങൾ ക്രിസ്തുവിനു 500 വർഷം മുമ്പുതന്നെ നിലവിലിരുന്നുവെന്നതിനു രേഖകളുണ്ടു്. എങ്കിലും നൃത്തനാടകങ്ങൾ ശരിയായ രീതിയിൽ വളൎന്നു വികസിച്ചതു് എ. ഡി. പതിമൂന്നാം നൂററാണ്ടിലായിരുന്നു. ഉത്തരചൈനയിൽ മംഗോൾ തലസ്ഥാനമായിരുന്ന പീക്കിങ്ങിലും, ദക്ഷിണചൈനയിലെ സുങ്ങ് തലസ്ഥാനമായിരുന്ന ഹാങ്ങ്ചൗവിലും ഒരേസമയത്തു നാടകങ്ങൾ പുരോഗതി പ്രാപിക്കുകയുണ്ടായി. എന്നാൽ രണ്ടുവിധത്തിലുള്ള നാടകങ്ങളായിരുന്നു അവ. തെക്കൻനാടകങ്ങളിലെ പ്രമേയങ്ങൾ പുരാണേതിഹാസങ്ങളെ ആസ്പദമാക്കിയുള്ളവയായിരുന്നു; അവയിൽ ഉപയോഗിച്ചിരുന്നതു സാഹിത്യഭാഷയും. നേരേമറിച്ചു് വടക്കൻനാടകങ്ങൾ സമകാലികപ്രമേയങ്ങളെ സാധാരണക്കാരന്റെ ഭാഷയിൽ അവതരിപ്പിച്ചിരുന്നു.

ദക്ഷിണചൈനയിലെ നാടകരീതി ഇന്ത്യൻനാടകങ്ങളെ അനുകരിച്ചുള്ളതായിരുന്നുവെന്നു ഗവേഷണങ്ങൾ തെളിയിച്ചിട്ടുണ്ടു്. എന്തായാലും ഈ നാടകരീതിക്കാണു പുരോഗതിയുണ്ടായതു്. പതിനാറാം നൂററാണ്ടിൽ ചൈനയുടെ സാംസ്കാരികകേന്ദ്രം യാങ്ങ്ട്സി താഴ്‌വരപ്രദേശമായിരുന്നു. അവിടെ ദക്ഷിണചൈനീസ് നാടകരീതിയുടെ പുനരുത്ഥാനം ഉണ്ടായി. വടക്കൻസമ്പ്രദായത്തെ പുറംതള്ളിക്കൊണ്ടു് കൻചു നാടകപ്രസ്ഥാനം ആവിർഭവിച്ചു. എന്നാൽ പതിനെട്ടാംനൂററാണ്ടിന്റെ അവസാനമായപ്പോഴേക്കും ഇത്തരം നാടകങ്ങളും നാടകാവതരണരീതികളും ആളുകൾ ഇഷ്ടപ്പെടാതായി. അവയിലെ കാവ്യഭാഷയും മുറതെററാത്ത ചിട്ടകളും ആളുകളെ മുഷിപ്പിച്ചു. കൻചുപ്രസ്ഥാനത്തിന്റെ സ്ഥാനത്തു പീഹ്വാങ്ങ് പദ്ധതി നിലവിൽവന്നു. ഇവർ അവതരിപ്പിച്ച നാടകങ്ങൾക്കു സാഹിത്യമൂല്യം കുറവായിരുന്നെങ്കിലും പൊതുജനപ്രീതി സമ്പാദിക്കാൻ അവയ്ക്കു കഴിഞ്ഞു.

പത്തൊമ്പതാംനൂററാണ്ടിന്റെ ഉത്തരാർദ്ധത്തിൽ തെക്കും വടക്കും രീതികൾ സമ്മേളിക്കുന്ന ഒരു നാടകാവതരണസമ്പ്രദായം നിലവിൽവന്നു.

### രംഗസംവിധാനം

ചൈനീസ് നാടകങ്ങൾ അടുത്തകാലംവരെ അഭിനയപ്രധാനങ്ങളായിരുന്നില്ല. സംഗീതത്തിനായിരുന്നു പ്രാമുഖ്യം. പ്രധാന വാദ്യോപകരണങ്ങൾ വയലിനും ഫ്ളൂട്ടും. നൃത്തം, കായികാഭ്യാസങ്ങൾ എന്നിവയും നാടകത്തിന്റെ പ്രധാന ഭാഗങ്ങളായിരുന്നു. എലിസബീഥൻ തിയേറ്ററിന്റെ രീതിയിലായിരുന്നു രംഗസംവിധാനം. കർട്ടനൊന്നുമില്ലാത്ത സ്റ്റേജിന്റെ മൂന്നുവശവും കാണികൾ നിരന്നിരിക്കും. നാലുതരത്തിലുള്ള കഥാപാത്രങ്ങളാണ് അവതരിപ്പിക്കപ്പെട്ടിരുന്നതു്—പുരുഷകഥാപാത്രങ്ങൾ, സ്ത്രീകഥാപാത്രങ്ങൾ, മുഖംമൂടി ധരിച്ചവർ, കോമാളികൾ. കഥാപാത്രങ്ങളെല്ലാം പകിട്ടേറിയ ആടയാഭരണങ്ങൾ അണിഞ്ഞിരുന്നു. 1911—ലെ വിപ്ലവകാലംവരെ പുരുഷനടന്മാർ മാത്രമായിരുന്നു എല്ലാ കഥാപാത്രങ്ങളെയും അവതരിപ്പിച്ചിരുന്നതു്.

രംഗസംവിധാനം ഇല്ലായിരുന്നുവെന്നു പറഞ്ഞല്ലോ. സ്റ്റേജിൽ പങ്കായം കൊണ്ടുവന്നാൽ വള്ളം വരുന്നെന്നു കരുതിക്കൊള്ളണം. കുതിരയെ അവതരിപ്പിക്കുന്നതു് ചാട്ടകൊണ്ടാണ്. സ്റ്റേജിൽ മേശ കൊണ്ടുവന്നുവച്ചാൽ അതു മലയാകുന്നു; നിറമുള്ള തുണി നഗരഭിത്തിയും. ഇങ്ങനെയുള്ള നാടകസങ്കേതങ്ങൾ ഇരുപതാംനൂറ്റാണ്ടിന്റെ തുടക്കംവരെ നിലവിലിരുന്നു.

### നാടകം ഇരുപതാംനൂറ്റാണ്ടിൽ

ഇരുപതാംനൂറ്റാണ്ടിലെ ചൈനീസ് നാടകം പാശ്ചാത്യനാടകത്തിൽനിന്നു പ്രചോദനം ഉൾക്കൊണ്ടതാണ്. പ്രമേയങ്ങളും അവതരണരീതികളും പാശ്ചാത്യംതന്നെ. ഇബ്സൻ, ഷാ, ചെക്കോവ്, ഓനീൽ എന്നിവരുടെ കൃതികളെല്ലാം തർജ്ജമ ചെയ്യപ്പെട്ടു. ഈ നാടകങ്ങൾ കുറെയൊക്കെ അരങ്ങേറുകയുമുണ്ടായി. പാശ്ചാത്യനാടകസങ്കേതങ്ങൾ സ്വീകരിച്ച്, ഏതു പ്രമേയമായാലും രാഷ്ട്രീയാദർശപ്രചരണത്തിനുതകുംവിധം സംവിധാനം ചെയ്യാനാണു കമ്മ്യൂണിസ്റ്റ്ഗവൺമെന്റ് ശ്രമിച്ചതു്. അതിൽ അവർ വലിയൊരളവുവരെ വിജയിക്കുകയുമുണ്ടായി.

'വെള്ളത്തലമുടിയുള്ള പെൺകുട്ടി' എന്ന നാടകം ഈ വിധത്തിൽ വളരെയധികം പ്രചാരം സിദ്ധിച്ച ഒരു പ്രചരണനാടകമാകുന്നു. നിഷ്ഠുരനായ ഒരു ജന്മിയുടെ അക്രമങ്ങൾക്കിരയാകുന്ന ഒരു കർഷകപെൺകുട്ടിയുടെ കഥയാണിതു്. കമ്മ്യൂണിസ്റ്റ്ഭരണം വരുന്നതുവരെ ഒരു ഗുഹയിൽ അവൾക്കു മൃഗത്തെപ്പോലെ ജീവിക്കേണ്ടി വന്നു

വത്രേ. ഈ കഥ പഴയ ഓപ്പറസങ്കേതമുപയോഗിച്ച് അവതരിപ്പിച്ചു. ഏതു നാടകസങ്കേതമുപയോഗിക്കുന്നതിനും കമ്മ്യൂണിസ്റ്റ് ഗവൺമെൻറ് എതിരല്ല; എന്നാൽ ഗവൺമെൻറിന്റെ രാഷ്ട്രീയലക്ഷ്യങ്ങൾക്കനുഗുണമായ രീതിയിൽ പ്രമേയം വികസിപ്പിച്ചവതരിപ്പിക്കണമെന്ന് അവർക്കു നിർബ്ബന്ധമുണ്ട്. മററെല്ലാ കലാരൂപങ്ങളെയും പോലെ നാടകവും പ്രചരണോപാധിയാകുന്നില്ലെങ്കിൽ പ്രയോജനമില്ലെന്നുള്ള നിലപാടാണ് ഇന്നത്തെ ഗവൺമെൻറു സ്വീകരിച്ചിട്ടുള്ളത്.

## സംഗീതം

ചൈനീസ് സംഗീതത്തിന് ഏതാണ്ടു നാലായിരം വർഷത്തിന്റെ പഴക്കമുണ്ട്.

ബി. സി. 2697–ൽ ഹ്വാങ്ചക്രവർത്തിയുടെ ഭരണകാലത്തു് സംഗീതവും സംഗീതോപകരണങ്ങളും ഉണ്ടായിരുന്നു. പിന്നീടുള്ള കാലഘട്ടങ്ങളിൽ മനുഷ്യനറിവുള്ള എല്ലാ സംഗീതസങ്കേതങ്ങളും ചൈനയിൽ പരീക്ഷിച്ചുനോക്കുകയും ഉണ്ടായിട്ടുണ്ട്. ക്രിസ്തുവിനു രണ്ടായിരം വർഷങ്ങൾക്കുമുമ്പ് ചൈനക്കാർ ഫ്ളൂട്ട് വായിച്ചിരുന്നു. അടുത്ത ആയിരം വർഷങ്ങളിൽ നിരവധി വാദ്യോപകരണങ്ങൾ നിലവിൽവന്നു. കൺഫ്യൂഷ്യസിന്റെ കാലത്തിനുമുമ്പുതന്നെ സംഗീതത്തിന്റെ സിദ്ധാന്തത്തിലും പ്രയോഗത്തിലും ചൈനക്കാർ വളരെ പുരോഗമിച്ചിരുന്നുവെന്നുള്ളതിനു തെളിവുണ്ട്.

പഴയ ചൈനീസ് സംഗീതം ബാഹ്യേന്ദ്രിയങ്ങളെ മാത്രം സ്പർശിക്കുന്ന ഒന്നായിരുന്നില്ല. അതിനു കാവ്യാത്മകമായ, ദർശനാത്മകമായ, ഒരു അന്തർഭാവവും, സംവേദനക്ഷമതയുമുണ്ടായിരുന്നു. കവിതയും തത്വശാസ്ത്രവുമായി ഉററബന്ധമുണ്ടായിരുന്നു സംഗീതത്തിന്.

മൂന്നുവിധത്തിലുള്ള സംഗീതമുണ്ടായിരുന്നു ചൈനക്കാർക്ക്, പൂജാവിധികൾക്കായുള്ള സംഗീതം, പരിഷ്കൃതജനതയ്ക്കുള്ള 'കച്ചേരി'സംഗീതം, സാധാരണക്കാർക്കുള്ള നാടൻസംഗീതം. 'സംഗീതത്തിന്റെ ജീവൻ 'സ്വര'മാണെന്നും, 'താള'വും 'രാഗ'വും വെറും ആകാരം മാത്രമാണെന്നുമാണ് പൗരാണിക ചൈനീസ് സംഗീതത്തിന്റെ അടിസ്ഥാനതത്വം.

ചൈനക്കാർക്ക് നൂററിമുപ്പതുതരത്തിലുള്ള വാദ്യോപകരണങ്ങളുണ്ട്. പീപ്പാ എന്നൊരുതരം സംഗീതോപകരണമാണ് ഏററവും കൂടുതൽ ഉപയോഗിക്കപ്പെടുന്നതു്. മൂന്നു കമ്പിയുള്ളതു്, നാലു കമ്പി

യുള്ളതു്, ആറു കമ്പിയുള്ളതു്, എട്ടു കമ്പിയുള്ളതു്—അങ്ങനെ പല തരത്തിലുണ്ടു് ഈ വാദ്യോപകരണം. ഗിത്താർ, ഫിഡിൽ, ചെണ്ട എന്നിവയും സർവ്വസാധാരണമായി ഉപയോഗിക്കപ്പെടുന്ന ഉപകരണങ്ങളാകുന്നു.

പതിനാറാം നൂററാണ്ടിന്റെ അവസാനത്തോടുകൂടി ജെസ്യൂട്ട് പാതിരിമാർ പാശ്ചാത്യസംഗീതം ചൈനയിലേക്കു കൊണ്ടുവന്നു. രാജാക്കന്മാരായിരുന്നു അതിന്റെ പുരസ്കർത്താക്കൾ. കൊട്ടാരങ്ങളിലായിരുന്നു അതു പുലർന്നിരുന്നതും. തന്മൂലം സാധാരണജനങ്ങൾക്കിടയിൽ യൂറോപ്യൻസംഗീതം പ്രചരിച്ചില്ല. കാലക്രമേണ അതു നശിച്ചു് ഇല്ലാതെയായി. ഒരു നൂററാണ്ടിനുശേഷമാണു് യൂറോപ്യൻസംഗീതം വീണ്ടും ചൈനയിൽ ഉയിർത്തെഴുന്നേററതു്. ഇരുപതാം നൂററാണ്ടോടുകൂടി ചൈനീസ് വിദ്യാർത്ഥികൾ യൂറോപ്പിലും അമേരിക്കയിലും പാശ്ചാത്യസംഗീതം അഭ്യസിക്കാൻ പോയി. പാശ്ചാത്യരുടെ ഓർക്കെസ്ട്രായും, സംഗീതവിദ്യാലയങ്ങളും ചൈനയിലും സ്ഥാപിതമായി. പ്രാചീന ചൈനീസ് സംഗീതത്തെ ഉദ്ധരിക്കാനുള്ള ശ്രമങ്ങളും നടന്നു. ചൈനീസ് സംഗീതവും പാശ്ചാത്യസംഗീതവും സംയോജിപ്പിച്ചുകൊണ്ടു് പുതിയൊരു സംഗീതം രൂപപ്പെടുത്താനുള്ള ഉദ്യമങ്ങൾ ഇപ്പോൾ കമ്യൂണിസ്റ്റ്ഗവണ്മെൻറിന്റെ ആഭിമുഖ്യത്തിൽ നടന്നുവരുന്നു.

## ചിത്രകല

ലോകം മുഴുവൻ പ്രകീർത്തിക്കുന്ന ചൈനീസ് ചിത്രകലയ്ക്കു് ഏതാണ്ടു് രണ്ടായിരം വർഷത്തെ ചരിത്രമുണ്ടു്.

പ്രകൃതിസൗന്ദര്യത്തോടുള്ള ആഭിമുഖ്യമാണു് ചൈനീസ് ചിത്രകലയ്ക്കു നിദാനം. പ്രകൃതിദൃശ്യങ്ങളാണു് കൂടുതലായും ചിത്രീകരിക്കപ്പെടുന്നതും. ചൈനീസ് ചിത്രകാരന്മാർ മനുഷ്യരെ വരയ്ക്കുമ്പോഴും അതു പ്രകൃതിയുടെ ഭാഗമെന്നോണമായിരിക്കും.

പ്രകൃതിവസ്തുക്കളെ അതേപടി കാൻവാസിൽ പകർത്തുകയല്ല ചൈനീസ് ചിത്രകാരൻ ചെയ്യുന്നതു്. ഏതാനും ചില വരകൾകൊണ്ടു് ഒരു പ്രപഞ്ചം മുഴുവൻ സൃഷ്ടിക്കുന്ന അത്ഭുതസിദ്ധിയുണ്ടു് അയാൾക്കു്. ഇംപ്രഷനിസ്റ്റ് ചിത്രകലയെന്നാണു് ചൈനീസ് ചിത്രകലയെ കലാമർമ്മജ്ഞർ വിശേഷിപ്പിക്കുന്നതു്. ലോകത്തിലെ ഏററവും മഹത്തായ ചിത്രകലകളിൽ ഒന്നാണു് ചൈനയുടേതു്.

കടലാസ്സിലും സിൽക്കിലുമാണു് പ്രധാനമായും ചിത്രം രചി

ക്കുന്നു്. ചുരുൾചിത്രങ്ങൾ ചൈനീസ് ചിത്രകലാസമ്പ്രദായത്തിന്റെ പ്രത്യേകതയാകുന്നു.

പക്ഷേ, പഴയ ചൈനീസ് ചിത്രകാരന്മാരുടെ ഉത്തമകലാസൃഷ്ടികൾ വളരെയൊന്നും സൂക്ഷിക്കപ്പെട്ടിട്ടില്ലെന്നുള്ളതു് അത്യന്തം ഖേദകരമായ വസ്തുതയാണു്. അമേരിക്കൻ ചിത്രാലയങ്ങളിലാണു് പഴയ ചൈനീസ് ചിത്രങ്ങൾ കുറച്ചെങ്കിലും സൂക്ഷിക്കപ്പെട്ടിട്ടുള്ളതു്. പ്രാചീന കലാപ്രവീണരുടെ കൂട്ടത്തിൽ പ്രമുഖർ എ. ഡി. മൂന്നാം നൂറ്റാണ്ടിലെ കു കൈ ചീയും, താങ്ചക്രവർത്തിഭരണകാലത്തെ വു താവോത്സുവും, ലീസൂ സുയന്നും, വാങ്വീയുമായിരുന്നു. സുങ് രാജവംശത്തിന്റെ ആദ്യകാലത്തു ജീവിച്ചിരുന്ന ഹ്വാങ് ചുവാനും പ്രസിദ്ധനായിരുന്നു.

പതിനേഴും പതിനെട്ടും നൂറ്റാണ്ടുകളിൽ ചിത്രകല വളർന്നു വികസിച്ചുവെങ്കിലും, ചിങ്‌രാജാക്കന്മാരുടെ കാലമായപ്പോഴേക്കും അധഃപതനം തുടങ്ങി. ഇരുപതാം നൂറ്റാണ്ടിലാണു് പിന്നെ അതിനു് ഉദ്ഗതിയുണ്ടായതു്. വു ചിയാങ്ഷി (1844—1927), ചീ പായ്ഷീ (1863—1957), ഹ്വാങ് പിൻ ഹങ് (1864—1955) എന്നിവർ പ്രശസ്തരായി. 1911—12-ലെ വിപ്ലവത്തിനുശേഷം പാശ്ചാത്യ ചിത്രകലയോടൊപ്പം ചൈനീസ് ചിത്രകലയും വികസിച്ചു.

വിപ്ലവത്തിനു് അല്പം മുമ്പാണു് പാശ്ചാത്യചിത്രകല ചൈനീസ് കാൻവാസ്സിൽ സ്ഥായിയായ സ്ഥാനം കൈക്കലാക്കിയതു്. ഒന്നാം ലോകമഹായുദ്ധം അവസാനിച്ചപ്പോൾ യുവചിത്രകാരന്മാർ ചിത്രമെഴുത്തു പഠിക്കാൻ യൂറോപ്പിലേക്കു പോവുകയും തിരിച്ചുവന്നു് കലാ അക്കാദമികൾ ആരംഭിക്കുകയുംചെയ്തു. ഇങ്ങനെ പാശ്ചാത്യ ചിത്രകലയിൽ നൈപുണ്യം നേടിയവരിൽ പ്രമുഖൻ ലിയു ഹായ് സുവായിരുന്നു. ഷാങ്ഹായ് ആർട്ട് അക്കാദമി സ്ഥാപിച്ചതു് ഇദ്ദേഹമാണു്. നാങ്കിങ് നാഷണൽ സെൻട്രൽ യൂണിവേഴ്സിററിയിലെ ചിത്രകലാ അദ്ധ്യാപകനായിച്ചേർന്ന സുപീ ഹങ് മറെറാരു പ്രശസ്ത കലാകാരനായിരുന്നു. പിന്നീടു് ഇദ്ദേഹം പീക്കിങ്ങിലെ ആർട്ട് അക്കാദമിയുടെ തലവനായി. എണ്ണച്ചായത്തിലും ചൈനീസ് മഷിയിലും ഇവരും ഇവരുടെ ശിഷ്യന്മാരും നിരവധി പ്രശസ്ത ചിത്രങ്ങൾ വരച്ചു. കുതിരകളുടെ ചിത്രീകരണംകൊണ്ടു് ലോകപ്രസിദ്ധി സമ്പാദിച്ച ദേഹമാണു് സുപീ ഹങ്.

ആധുനിക വ്യാവസായികസമൂഹത്തെ ചിത്രീകരിക്കുന്ന ഒരു പുതിയ പ്രസ്ഥാനം കാൻറണിൽ 1917-ൽ സ്ഥാപിതമായി.

കാവോ ചിയാൻ ഫൂ (1881—1951) ആണു് ഇതു തുടങ്ങിയതു്. പരമ്പരാഗത രീതികളെയും സങ്കേതങ്ങളെയും ഇദ്ദേഹം വെല്ലുവിളിച്ചു. കാൻറൺപ്രസ്ഥാനത്തെയും 1929-ൽ ലൂസൂൻ ആരംഭിച്ച വുഡ്കട്ട് പ്രസ്ഥാനത്തെയും 1949-ൽ കമ്യൂണിസ്റ്റ് ഗവൺമെൻറ് ഔദ്യോഗികമായി അംഗീകരിക്കുകയുണ്ടായി. ചൈനീസ് ജനതയ്ക്കാവശ്യമായിരുന്ന 'സോഷ്യലിസ്റ്റ് റിയലിസം' ചിത്രകലയിലൂടെ നല്കിയതു് ഇവരായിരുന്നുവത്രേ.

1950-കളിൽ ഒരു പുതിയ ചിത്രകലാപ്രസ്ഥാനം ചൈനയിൽ രൂപംകൊണ്ടു. ഫ്രാൻസിൽ പരിശീലനം നടത്തി തിരിച്ചുവന്ന പാങ്ങ്സൂൻ ചിൻ, ലിൻ ഫെങ്ങ് മീൻ തുടങ്ങിയവരാണു് ഈ പ്രസ്ഥാനം ആരംഭിച്ചതു്. സ്വദേശീയപ്രസ്ഥാനത്തോടൊത്തുപോകുന്ന, എന്നാൽ ചൈനീസ്ഭാവങ്ങൾ ആദ്യന്തം പ്രദ്യോതിപ്പിക്കുന്ന, ഒരു പുതിയ ശൈലി ഇവർ ആവിഷ്കരിച്ചു. പക്ഷേ, കമ്യൂണിസ്റ്റ് ഗവൺമെൻറിൻെറ ചിലപ്പോൾ പ്രത്യക്ഷവും പലപ്പോഴും പരോക്ഷവുമായിരുന്ന എതിർപ്പുകാരണം ഈ പുതിയ പ്രസ്ഥാനം ഇല്ലാതാവുകയും ഈ ശൈലി നഷ്ടപ്പെടുകയുമാണുണ്ടായതു്.

കമ്യൂണിസ്റ്റുകാർ അധികാരത്തിൽ വരികയും, 'ബൂർഷ്വാ ഫോർമലിസ'വും 'എക്സ്പ്രഷണിസ'വും നിന്ദിക്കപ്പെടുകയും ചെയ്തതോടെ പ്രശസ്തരായ പല ചിത്രകാരന്മാരും ചൈനവിട്ടു പോയി. ചാവോ വൂചി പാരീസിലും, സെൻ യൂഹോ ഹോണോലുലുവിലും, ഫിഫ്ത്ത് മൂൺടൂപ്പ് തെയ്‌വാനിലും വാസമുറപ്പിച്ചു. ചൈനയിൽ ശേഷിച്ച ചിത്രകാരന്മാരോടു് പരമ്പരാഗതമായ സങ്കേതങ്ങളുപയോഗിച്ചു പുതിയ സമൂഹത്തെ ചിത്രീകരിക്കുവാൻ ഗവൺമെൻറ് ആജ്ഞാപിച്ചു. ഇങ്ങനെയൊക്കെയാണെങ്കിലും സമകാലിക ചിത്രകാരന്മാരിൽ ചിലർ അന്താരാഷ്ട്രപ്രശസ്തി ആർജ്ജിച്ചു. ലീ കോജൻ, ചെങ്ങ് ഷിഫാ എന്നീ രണ്ടു ചിത്രകാരന്മാർ ഇക്കൂട്ടത്തിൽപ്പെടുന്നവരാണു്.

## പ്രതിമാശില്പം

ചിത്രകലയെപ്പോലെയോ വാസ്തുവിദ്യയെപ്പോലെയോ പ്രശസ്തമായിട്ടില്ല ചൈനീസ് പ്രതിമാനിർമ്മാണകല. എങ്കിലും പഴയ ചില ശവകടീരങ്ങളിൽ കാണുന്ന പ്രതിമാശില്പമാതൃകകളിൽനിന്നു് വളരെപ്പണ്ടുകാലത്തുതന്നെ പ്രതിമാനിർമ്മാണം ഒരു കലയായി വളർന്നിരുന്നു ചൈനയിൽ എന്നനുമാനിക്കാവുന്നതാണു്. മൃഗങ്ങളുടെ മാതൃ

കകൾ കൊത്തിയുണ്ടാക്കുന്നതിൽ വിശേഷിച്ചും പ്രാചീന ചൈനീസ് ശില്പികൾ വിദഗ്ദ്ധരായിരുന്നു.

ബുദ്ധമതം പ്രചാരത്തിൽ വന്നതോടെയാണു് പ്രതിമാനിർമ്മാണകല പുരോഗമിച്ചതു്. വെങ്കലത്തിലും കല്ലിലും തടിയിലും നിരവധി മനുഷ്യരൂപങ്ങൾ നിർമ്മിക്കപ്പെട്ടു. ബുദ്ധന്റെ രൂപങ്ങൾ ആയിരക്കണക്കിനുണ്ടാക്കപ്പെട്ടവയിൽ ചിലതു് ഇന്നും കിടയറ്റതായി നിലകൊള്ളുന്നു. ഷാൻസിയിലും കാൻസുവിലുമുള്ള ഗുഹാസങ്കേതങ്ങളിലാണു് പ്രശസ്തങ്ങളായ പല പ്രതിമാശില്പങ്ങളുമുള്ളതു്. ബൗദ്ധമഠങ്ങളിൽ ബുദ്ധന്റെയും ബുദ്ധശിഷ്യന്മാരുടെയും നിരവധി പോസുകളിലുള്ള പ്രതിമകൾ സ്ഥാപിച്ചിട്ടുണ്ടു്. രൂപത്തിലും ഭാവത്തിലും വൈവിധ്യം പുലർത്തുന്ന നൂറുകണക്കിനുള്ള ചൈനീസ് ബുദ്ധപ്രതിമകൾ ലോകത്തിന്റെ പ്രതിമാശേഖരത്തിനു് ഒരു മുതൽക്കൂട്ടുതന്നെയാണു്.

ബൗദ്ധകാലത്തിനുശേഷം ഈ കലാവിദ്യ ഏതാണ്ടു് ഇല്ലാതായിത്തീർന്നുവെന്നുതന്നെ പറയാം. ഇരുപതാം നൂറ്റാണ്ടിലെ പ്രതിമകൾ വ്യാവസായികാടിസ്ഥാനത്തിൽ നിർമ്മിക്കപ്പെടുന്നവയാണു്. പ്രതിമാശില്പകലയുമായി അവയ്ക്കു പറയത്തക്ക ബന്ധമൊന്നുമില്ല. 1930-കളിൽ ഹ്വാ തീൻ യൂ, ലിയാവോ സീൻസു, ലിയു കൈ ചൂ എന്നീ പ്രശസ്ത പ്രതിമാനിർമ്മാണവിദഗ്ദ്ധർ ഫ്രാൻസിൽ പരിശീലനം കഴിഞ്ഞു തിരിച്ചുവന്നു് ഷാങ്ഹായിൽ സ്റ്റുഡിയോകൾ സ്ഥാപിക്കുകയുണ്ടായി. എന്നാൽ അവരുടെ കല ഏറെക്കുറെ പാശ്ചാത്യമാതൃകകളെ അടിസ്ഥാനമാക്കിയുള്ളതായിരുന്നു.

## വാസ്തുശില്പം

ചൈനയ്ക്കു തനതായൊരു വാസ്തുശില്പമുണ്ടു്. പഗോഡകൾ അതിനു് ഉത്തമനിദർശനങ്ങളാകുന്നു. ഭൂപ്രകൃതിക്കു ശോഭകൂട്ടുന്നതരത്തിലാണു് അമ്പലങ്ങളായാലും മറ്റു മന്ദിരങ്ങളായാലും പണികഴിപ്പിച്ചിരുന്നതു്. അംഗപ്പൊരുത്തവും ദക്ഷിണാഭിമുഖ വിന്യാസക്രമവുമാണു് ചൈനീസ് നിർമ്മാണകലയുടെ പ്രത്യേകതകൾ. കല്ലുപാകിയ പ്ലാറ്റ്ഫോറത്തിൽ മന്ദിരം കെട്ടിപ്പൊക്കുന്നു. തടികൊണ്ടുള്ള ചട്ടക്കൂട്ടിലാണു് നാലുഭാഗത്തും ചുവരുകളെ കവിഞ്ഞുനില്ക്കുന്ന മേൽക്കൂരകൾ പല തട്ടുകളായി പണികഴിപ്പിക്കുന്നതു്. മേൽക്കൂരകളുടെ ഭാരം ചുമരുകൾ താങ്ങുന്നില്ലെന്നുള്ളതാണു് ഈ നിർമ്മാണരീതിയുടെ പ്രത്യേകത. വേനൽക്കാലത്തു ചൂടു തട്ടാത്തവിധത്തിലും മഞ്ഞുകാലത്തു് സൂര്യപ്രകാശം കിട്ടുന്ന രീതിയിലുമാണു് എല്ലാ സൗധങ്ങളും സംവിധാനം ചെയ്തിട്ടുള്ളതു്.

നിറങ്ങളിൽ ഭ്രമമുള്ളവരാണ് ചൈനക്കാർ. മേൽക്കൂരകൾക്കു പോലും പല നിറങ്ങളുണ്ട്. സാധാരണ വീടുകളുടെ മേൽക്കൂരകൾ തവിട്ടുനിറത്തിലുള്ളവയും കൊട്ടാരങ്ങളുടേതു് മഞ്ഞ നിറത്തിലുള്ളവയും വിശേഷപ്പെട്ട മററു മന്ദിരങ്ങളുടേതു് നീലനിറത്തിലോ പച്ച നിറത്തിലോ ഉള്ളവയുമായിരിക്കും.

ദീർഘചതുരാകൃതിയിലാണ് സാധാരണ മന്ദിരങ്ങൾ നിർമ്മിക്കപ്പെടുന്നതു്. അവ മതിലുകളാൽ ചുററപ്പെട്ടിരിക്കും. മററു രാജ്യങ്ങളിലേതുപോലെ വളരെയധികം മുറികൾ ഒന്നിച്ചു ചേർന്നുള്ള ഒരു നിർമ്മാണ സംവിധാനമല്ല ചൈനക്കാരുടേതു്. അവർ മന്ദിരങ്ങളുടെ എണ്ണം കൂട്ടിയാണ് വലിപ്പം ഉണ്ടാക്കുന്നതു്. പ്രധാനപ്പെട്ട മന്ദിരത്തിന്റെ ഇടതുഭാഗത്തും വലതുഭാഗത്തും മുൻപിലും പിറകിലും കൂടുതൽ കെട്ടിടങ്ങൾ ഉണ്ടാക്കുന്നു. അങ്ങനെ എത്ര യൂണിററുകൾ വേണമെങ്കിലും കൂട്ടാം. സാധാരണ വീടുകൾക്കു രണ്ടു യൂണിററുകളുണ്ടായിരിക്കും. മുൻവശത്തെ കെട്ടിടം അതിഥികൾക്കുവേണ്ടിയുള്ളതോ ഓഫീസുമുറികളോ ആയിരിക്കും. പിൻഭാഗമാണ് താമസിക്കാൻ ഉപയോഗിക്കുന്നതു്. ഇടയ്ക്കു നടവഴികൾ ഇട്ടുകൊണ്ട് പ്രത്യേകം പ്രത്യേകമായി നിർമ്മിക്കുന്ന എടുപ്പുകൾ കൂടുതൽ നിർമ്മിച്ചു് കെട്ടിടങ്ങൾ വലുതാക്കുമ്പോൾ പുതിയ എടുപ്പുകളെല്ലാംതന്നെ പ്രധാന കെട്ടിടവുമായി ചേർന്നുപോകുന്ന വിധത്തിലും അതിന്റെ രൂപഭംഗി വർദ്ധിപ്പിക്കുന്നതരത്തിലുമായിരിക്കും ഉണ്ടാക്കുക. ഇങ്ങനെ വളരെ ചിട്ടപ്പെടുത്തിയിട്ടുള്ള ഒരു ഭവനനിർമ്മാണരീതിയാണ് പഴയ ചൈനക്കാർ സ്വീകരിച്ചിരുന്നതു്.

പാശ്ചാത്യസംസ്കാരത്തിന്റെ സ്വാധീനത്തിൽ 1840-നു ശേഷമുള്ള ഒരു നൂററാണ്ടു കാലത്തു് പാശ്ചാത്യവും പൗരസ്ത്യവും കലർന്ന ഒരു വാസ്തുശില്പസമ്പ്രദായം ചൈനയിൽ നിലവിൽവന്നു. പാശ്ചാത്യമാതൃകകളിലുള്ള കെട്ടിടങ്ങൾക്കു് ചൈനീസ് മേൽക്കൂരകൾ നല്കിക്കൊണ്ടുള്ള ഒരു പുതിയ ചൈനീസ് കെട്ടിടനിർമ്മാണരീതിയായിരുന്നു അതു്. എന്നാൽ കല്ലും സിമന്റുംകൊണ്ടുള്ള ചുമരുകൾക്കു മീതെ ചൈനീസ് മേൽക്കൂരവച്ചു് ഒരു 'ചൈനീസ് ലക്ഷണം' കെട്ടിടങ്ങൾക്കു നൽകിയതു് പാശ്ചാത്യശില്പകലയ്ക്കോ ചൈനീസ് ശില്പകലയ്ക്കോ ഭൂഷണമായിത്തീർന്നില്ല.

1950-കളിൽ കമ്മ്യൂണിസ്റ്റുകാർ സോവിയററു സ്വാധീനത്തിൽ 'കല്യാണക്കേക്കു്' മാതൃകയിലുള്ള നിരവധി സൗധങ്ങൾ പണികഴിപ്പിച്ചു. പൗരാണിക ചൈനീസ് വാസ്തുശില്പത്തിന്റെ ഭംഗിയോ

ലാളിത്യമോ ഇതിനില്ലെന്നു മനസ്സിലാക്കിയ ചൈനക്കാർ ഈ പരീക്ഷണവും താമസിയാതെ വേണ്ടെന്നു വയ്ക്കുകയാണുണ്ടായത്.

## കളിമൺ ശില്പങ്ങളും മററും

മൺപാത്രങ്ങളും പിഞ്ഞാണങ്ങളും നിർമ്മിക്കുന്ന കല ചരിത്രമുണ്ടാകുന്നതിനു മുമ്പുതന്നെ ചൈനയിൽ വികാസം പ്രാപിച്ചിരുന്നു. ബി. സി. 1700 മുതൽ 1100 വരെയാണല്ലോ ഷാങ് ചക്രവർത്തിമാർ ഭരിച്ചിരുന്നത്. അവരുടെ കാലത്തിനു മുമ്പുതന്നെ ചാരനിറത്തിലുള്ള മൺപാത്രങ്ങൾ നിർമ്മിച്ചിരുന്നുവത്രേ. ഷാങ്കാലഘട്ടത്തിൽ കൂടുതൽ സംസ്കരിച്ച വെള്ളനിറത്തിലുള്ള പാത്രങ്ങളും ഉണ്ടാക്കാൻ കഴിഞ്ഞു. എന്നാൽ ബി. സി. 206 മുതൽ എ. ഡി. 220 വരെയുള്ള ഹാൻ ചക്രവർത്തിമാരുടെ കാലത്താണ് ചൈനീസ് കളിമൺപാത്രങ്ങൾ വലിയ തോതിൽ നിർമ്മിക്കപ്പെടാൻ തുടങ്ങിയത്.

എ.ഡി. 200 മുതൽ 587 വരെ നിലനിന്നിരുന്ന 'ആറു രാജവംശങ്ങളു'ടെ കാലത്ത് കളിമണ്ണിൽ പ്രതിമാരൂപങ്ങൾ ഉണ്ടാക്കുന്നത് സർവ്വസാധാരണമായിത്തീർന്നു. ഇക്കാലത്തു നിർമ്മിച്ച മൃഗങ്ങളുടെ രൂപങ്ങൾ വളരെ പ്രശസ്തിയാർജ്ജിച്ചിട്ടുണ്ട്. എ. ഡി. 618 മുതൽ 906 വരെ താങ് ഭരണാധികാരികളുടെ കീഴിൽ ഈ കല കൂടുതൽ വികാസം പ്രാപിച്ചു. ഇക്കാലത്തുണ്ടാക്കിയ അതിമനോഹരമായ കുതിരയുടെ രൂപം ചൈനീസ് കളിമൺ ശില്പകലയുടെ ഉത്തമമാതൃകയായി അവശേഷിക്കുന്നു. എ. ഡി. 960 മുതൽ ആരംഭിക്കുന്ന ഒരു മൂന്നു നൂററാണ്ടുകാലത്തു മൺപാത്രങ്ങളെ കൂടുതൽ മിനുസപ്പെടുത്തുന്നതിലും അവയിൽ അലങ്കാരവേലകൾ ചെയ്യുന്നതിലും ചൈനീസ് ശില്പകലാവിദഗ്ദ്ധർ മുഴുകിയിരുന്നു.

കിയാങ് പ്രവിശ്യയിലെ ഇപ്പോഴത്തെ ഫൗലിയാങിലാണ് ചൈനയിലെ പ്രസിദ്ധ പോഴ്സലിൻ ഫാക്ടറിയായ 'ഇമ്പീരിയൽ പ്ലാൻറ്' സ്ഥിതിചെയ്തിരുന്നത്. ഇതേപ്പററി ജെസ്യൂട്ട് മിഷണറിയായ പീരേ ഡി എൻട്രക്കോളസ് നല്കിയ വിവരണങ്ങളിൽനിന്നാണ് ചൈനയിലെ പിഞ്ഞാൺവ്യവസായത്തെപ്പററി യൂറോപ്പിനു അറിവു ലഭിച്ചത്. മൂവായിരം ചൂളകളും ലക്ഷക്കണക്കിനു ജോലിക്കാരുമുണ്ടായിരുന്ന ഈ വ്യവസായപ്രദേശത്തുനിന്നുയരുന്ന തീജ്ജ്വാല കത്തിനില്ക്കുന്ന ഒരു നഗരത്തിന്റെ ചിത്രമാണ് പ്രദാനംചെയ്യുന്നതെന്ന് അദ്ദേഹം എഴുതി. തുടർന്നുള്ള കാലങ്ങളിൽ കളിമൺ-സ്ഫടികവ്യവസായങ്ങൾ പുരോഗമിച്ചതിന്റെ ഫലമായി വിവിധ

ആകൃതികളിലും പല ഡിസൈനുകളിലുമുള്ള പാത്രങ്ങളും പിഞ്ഞാണികളും നിർമ്മിക്കപ്പെട്ടു. 1400 മുതൽ 1700 വരെയുള്ള കാലഘട്ടത്തിൽ വളരെയേറെ മേന്മയുള്ള മൺപാത്രങ്ങളും ഭരണികളും ദക്ഷിണചൈനയിലെ ഫൂക്കിയൻ പ്രവിശ്യയിൽ നിർമ്മിച്ച് യൂറോപ്പിലേക്കും മററും കയററിയയയ്ക്കുകയുണ്ടായി. യൂറോപ്പിലെ കളിമൺ സ്ഫടികവ്യവസായികൾക്ക മാതൃകയായിത്തീർന്നതു ഇവയായിരുന്നു.

1853-ലെ ലഹളക്കാലത്തു് ഇമ്പീരിയൽ ഫാക്ടറി തീവച്ചു നശിപ്പിക്കപ്പെട്ടു. അവിടത്തെ അനേകായിരം ജോലിക്കാരെ ലഹളക്കാർ കൊലപ്പെടുത്തുകയും ബാക്കിയുള്ളവരെ അടിച്ചോടിക്കുകയും ചെയ്തു. 1864-ൽ ഫാക്ടറി പുതുക്കിപ്പണിയിക്കുകയുണ്ടായെങ്കിലും പഴയ വൈശിഷ്ട്യം വീണ്ടെടുക്കാൻ അതിനു കഴിഞ്ഞില്ല. 1912-ൽ മഞ്ചുരാജവംശത്തിന്റെ പതനത്തോടെ ഈ വ്യവസായത്തിന്റെ അന്ത്യവുമുണ്ടായി. ലോകത്തിനു ചൈന നൽകിയ കലാസംഭാവനകളിൽ ഏററവും മികച്ചതു് കളിമണ്ണിലും സ്ഫടികത്തിലും നിർമ്മിച്ച ശില്പങ്ങളും പാത്രങ്ങളുമാകുന്നു.

വെങ്കലത്തിലുള്ള വാർപ്പുപണികളുടെ കാര്യത്തിലും ചൈനയെ ജയിക്കാൻ ലോകത്തു് ഒരു രാജ്യവും പുരാതനകാലത്തുണ്ടായിരുന്നില്ല. മൂപ്പത്തയ്യായിരം വർഷത്തെ പഴക്കമുള്ള മനോഹരങ്ങളായ പൂജാപാത്രങ്ങൾ പുരാതത്വഗവേഷകർ ചൈനയിൽ കണ്ടെടുത്തിട്ടുണ്ട്.

ഇരുമ്പു്, വെള്ളി, വെള്ളോട്ട്, സ്വർണ്ണം എന്നിവയിലും ചൈനക്കാർ മനോഹരങ്ങളായ വസ്തുക്കൾ നിർമ്മിച്ചിരുന്നു. കാചത്തിലും ദന്തത്തിലും, അക്കിക്കല്ലിലും ചൈനക്കാർ ചെയ്തിരുന്ന കൊത്തുപണിവേലകൾ ലോകത്തെ മുഴുവൻ ഒരുകാലത്തു് അത്ഭുതസ്തബ്ധരാക്കിയിരുന്നു.

പട്ടുതുണി നെയ്യുന്നതിലും വെൽവെററ്, സാററിൻ തുടങ്ങിയ തുണിത്തരങ്ങളിൽ ചിത്രവേല ചെയ്യുന്നതിലും, പഴയ ചൈനക്കാരെ ജയിക്കാൻ ആരുമുണ്ടായിരുന്നില്ല. പൂക്കളുടെയും പൂമ്പാററകളുടെയും പറവകളുടെയുംമററും ഡിസൈനുകൾ തുന്നിച്ചേർത്ത വിചിത്രപടങ്ങൾ ചൈനക്കാരുടെ പ്രത്യേകതയായി ഇപ്പോഴും അവശേഷിക്കുന്നു.

## ഗവൺമെൻറ്

നാഷണൽ പീപ്പിൾസ് കോൺഗ്രസ്, കോൺഗ്രസിന്റെ സ്റ്റാൻഡിംഗ്കമ്മിററി, സ്റ്റേററ് കൗൺസിൽ, കൗൺസിൽ ചെയർമാൻ, ലോക്കൽ പീപ്പിൾസ് കോൺഗ്രസുകൾ, ലോക്കൽ റെവല്യൂഷണ

റികമ്മിറ്റികൾ, സ്വയംഭരണപ്രദേശങ്ങളിലെ പ്രത്യേക ശാസനങ്ങൾ, ജനകീയ കോടതികൾ, ജനകീയ പ്രോക്യുറേറ്ററേറ്റുകൾ എന്നിവ അടങ്ങുന്നതാണ് ഭരണസംവിധാനം. നാഷണൽ പീപ്പിൾസ് കോൺഗ്രസിനു് മൂന്നിൽ രണ്ടു ഭൂരിപക്ഷത്തിന്റെ അടിസ്ഥാനത്തിൽ ഭരണഘടനയിൽ ഭേദഗതി വരുത്താവുന്നതാണ്. ഭരണഘടന വ്യാഖ്യാനിക്കുന്നതിനുള്ള അധികാരം സ്റ്റാൻഡിംഗ് കമ്മിറ്റിക്കാകുന്നു. ചൈനക്കു സ്റ്റേറ്റ് മേധാവി ഇല്ലാത്തതുകൊണ്ട് അദ്ദേഹത്തിന്റെ കർത്തവ്യങ്ങളും ചുമതലകളും നിർവ്വഹിക്കുന്നതും സ്റ്റാൻഡിംഗ് കമ്മിറ്റിയാണ്. സുപ്രീം പീപ്പിൾസ് കോടതി കോൺഗ്രസിനോട് ഉത്തരവാദിത്തം വഹിക്കുന്ന ഒരു സ്ഥാപനമാകുന്നു. ഒരു വ്യവസ്ഥാപിത കോടതിയുടെ ചുമതലകളോ അധികാരങ്ങളോ ഒന്നും അതിനില്ല.

### കേന്ദ്രഗവണ്മെന്റ്

നാഷണൽ പീപ്പിൾസ് കോൺഗ്രസാണ് ഉന്നതാധികാരസമിതി. പ്രോവിൻസുകൾ, സ്വയംശാസിതപ്രദേശങ്ങൾ, തദ്ദേശസ്ഥാപനങ്ങൾ തുടങ്ങിയവയെ എല്ലാം നിയമപരമായി നിയന്ത്രിക്കുന്നതു് കോൺഗ്രസാണ്. ഈ സ്ഥാപനങ്ങളിലെ ഉദ്യോഗസ്ഥന്മാരെ തിരഞ്ഞെടുക്കാനും തിരിച്ചു വിളിക്കാനുമുള്ള അധികാരവും കോൺഗ്രസിനുണ്ട്.

നാഷണൽ പീപ്പിൾസ് കോൺഗ്രസ് ഏകമണ്ഡലസഭയാകുന്നു. 18 വയസ്സ് പൂർത്തിയായ എല്ലാവർക്കും വോട്ടവകാശമുണ്ട്. എന്നാൽ ബുദ്ധിസ്ഥിരതയില്ലാത്തവർക്കും പ്രതിവിപ്ലവകാരികൾക്കും വോട്ടുചെയ്യുവാൻ പാടുള്ളതല്ല. രഹസ്യബാലറ്റു സമ്പ്രദായമാണ് സ്വീകരിച്ചിട്ടുള്ളതു്. പ്രായപൂർത്തി വോട്ടവകാശമനുസരിച്ചുള്ള തിരഞ്ഞെടുപ്പ് താഴത്തെ തലത്തിൽ മാത്രമാണ്. അടിസ്ഥാനതലത്തിലുള്ള ടൗൺഷിപ്പുകളിലെയും വാർഡുകളിലെയും അംഗങ്ങളെയാണ് പൊതുജനങ്ങൾ തിരഞ്ഞെടുക്കുന്നതു്. അടിസ്ഥാനതലങ്ങളിലേക്കു തിരഞ്ഞെടുക്കപ്പെടുന്ന വ്യക്തികൾ മുനിസിപ്പൽ പീപ്പിൾസ് കോൺഗ്രസിലെ അംഗങ്ങളെയും മുനിസിപ്പൽ പീപ്പിൾസ് കോൺഗ്രസ് അംഗങ്ങൾ പ്രൊവിൻഷ്യൽ പീപ്പിൾസ് കോൺഗ്രസുകളേയും, പ്രൊവിൻഷ്യൽ പീപ്പിൾസ് കോൺഗ്രസുകൾ നാഷനൽ പീപ്പിൾസ് കോൺഗ്രസിനെയും തിരഞ്ഞെടുക്കുന്നു. നാഷനൽ കോൺഗ്രസിൽ 2800-ൽ ഏറെ ഡെപ്യൂട്ടിമാരുണ്ട്. ഇവരുടെ കാലാവധി അഞ്ചു വർഷമാകുന്നു. കോൺഗ്രസാണ് തങ്ങളുടെ സ്ഥിരം സമിതിയായ സ്റ്റാൻഡിംഗ് കമ്മിറ്റിയെ തിരഞ്ഞെടുക്കുന്നതു്.

ദേശീയജീവിതത്തെ ബാധിക്കുന്ന എല്ലാ പ്രധാന വിഷയങ്ങളിലും തീരുമാനങ്ങളെടുക്കുന്നതു നാഷണൽ പീപ്പിൾസ് കോൺഗ്രസ്സാകുന്നു. സാമ്പത്തികപദ്ധതി, ബജററ് തുടങ്ങിയവ പീപ്പിൾസ് കോൺഗ്രസ്സാണ് അംഗീകരിക്കുന്നതു്. യുദ്ധം, സമാധാനം, പൊതുമാപ്പു നല്കൽ തുടങ്ങിയ കാര്യങ്ങളെ സംബന്ധിച്ചും തീരുമാനങ്ങളെടുക്കുന്നതു് ഈ ഉന്നതാധികാരസമിതിതന്നെ. ചില അവസരങ്ങളിൽ പീപ്പിൾസ് കോൺഗ്രസ്സിന്റെ അധികാരങ്ങൾ സ്റ്റാൻഡിങ് കമ്മിററിക്കു നൽകാറുണ്ടു്.

പീപ്പിൾസ് കോൺഗ്രസ്സ്, ചെയർമാനെ തിരഞ്ഞെടുക്കുന്നു. നാലു വർഷമാണു ചെയർമാന്റെ ഉദ്യോഗകാലാവധി. സായുധസേനാ ചീഫ് കമാൻഡറും അദ്ദേഹമാകുന്നു. സുപ്രീം സ്റ്റേററ് കോൺഫറൻസ്, നാഷണൽ ഡിഫൻസ് കൗൺസിൽ എന്നിവയുടെ എക്സ് ഒഫീഷ്യോ പ്രസിഡണ്ടായും അദ്ദേഹം പ്രവർത്തിക്കുന്നു. പീപ്പിൾസ് റിപ്പബ്ലിക്കിനു് ഒരു വൈസ് ചെയർമാനുമുണ്ടു്.

ഭരണം നടത്തുന്നതു് സ്റ്റേററ് കൗൺസിലാകുന്നു. ഉപപ്രധാനമന്ത്രിമാർ, മന്ത്രിമാർ, കമ്മീഷൻ ചെയർമാന്മാർ എന്നിവരടങ്ങുന്നതാണ് സ്റ്റേററുകൗൺസിൽ. നാഷണൽ പീപ്പിൾസ് കോൺഗ്രസ്സാണ് ഇവരെ തിരഞ്ഞെടുക്കുന്നതു്. ഭരണപരമായ എല്ലാ കാര്യങ്ങളുടെയും ചുമതല വഹിക്കുന്നതും തീരുമാനങ്ങളെടുക്കുന്നതും സ്റ്റേററ് കൗൺസിലാകുന്നു.

ഒരു യൂണിററി സ്റ്റേററായ ചൈനയെ ഭരണപരമായ സൗകര്യത്തിനായി 22 പ്രോവിൻസുകളും (ഇതിൽ തൈവാനും അടങ്ങുന്നു), 5 സ്വയംശാസിതപ്രദേശങ്ങളും, കേന്ദ്രത്തിനു നേരിട്ടു നിയന്ത്രണമുള്ള 3 മുനിസിപ്പാലിററികളും ആയി തിരിച്ചിരിക്കുന്നു. പ്രോവിൻസുകളെ 175 മുനിസിപ്പാലിററികളായും 2000 സീൻതലത്തിലെ യൂണിററുകളായും തിരിച്ചിട്ടുണ്ടു്. മുനിസിപ്പാലിററികളെ വീണ്ടും മുനിസിപ്പൽ ഡിസ്ട്രിക്ടുകളായും, സീൻയൂണിററുകളെ ഗ്രാമങ്ങളായും വീണ്ടും വിഭജിച്ചിരിക്കുന്നു. മേൽപ്പറഞ്ഞ മൂന്നു തലങ്ങളിലും പീപ്പിൾസ് കോൺഗ്രസ്സുകളും, ഗവണ്മെൻറുകളും രൂപീകരിക്കുകയും ചെയ്തിട്ടുണ്ടു്. താണതലത്തിലുള്ള ഭരണസംവിധാനം ഉന്നതതലത്തിലെ ഭരണാധികാരികളുടെ പരിശോധനയ്ക്കു വിധേയമായിരിക്കും.

തൈവാൻ ഒഴികെ 21 പ്രോവിൻസുകളും, 5 സ്വയംശാസിതപ്രദേശങ്ങളും 3 മുനിസിപ്പാലിററികളും താഴെ പറയുന്നവയാണ്:

*പ്രോവിൻസുകൾ*

അൻഹ്വി
ചെക്കിയാങ്
ഫ്യൂക്കിയൻ
ഹെല്ലുങ് കിയാങ്
ഹോനാൻ
ഹോപെ
ഹൂനാൻ
ഹൂപെ
കൻസു
കിയാങ്സി
കിയാങ്സു
കിരിൻ
ക്വാങ്ടങ്
ക്വിചൗ
ലിയാവോനിങ്
ഷാൻസി
ഷാൻടങ്
ഷെൻസി
സീച്ച്വാൻ
സിങ്ഹായ്
യുന്നാൻ

*സ്വയംശാസിത പ്രദേശങ്ങൾ*

അകമംഗോളിയ
ക്വാങ്സി ച്വവാങ്
സിങ്സിയാ ഹൂയ്
സിങ്കിയാങ് യീഗൂർ
ടിബററ്

*മുനിസിപ്പാലിററികൾ*

പീക്കിങ്
ഷാങ്ഹായ്
ടീൻട്സീൻ

## രാഷ്ട്രീയപ്പാർട്ടികൾ

ചൈനീസ് കമ്മ്യൂണിസ്റ്റ്പാർട്ടി 1921 ജൂലൈ ഒന്നാംതീയതി ഷാങ്ഹായിൽ കൂടിയ ഒന്നാം നാഷണൽപാർട്ടി കോൺഗ്രസ്സിൽവച്ചു രൂപീകൃതമായി. ലോകത്തിലെ ഏററവും വലിയ കമ്മ്യൂണിസ്റ്റ് പാർട്ടിയാണിതു്. പാർട്ടിയുടെ ഭരണഘടനയിൽ പറഞ്ഞിട്ടുള്ള ചുമതലകൾ ചെയ്യാൻ സന്നദ്ധതയുള്ള, പാർട്ടി അച്ചടക്കം പാലിക്കാൻ തയ്യാറുള്ള, പതിനെട്ടു വയസ്സു തികഞ്ഞ, ആർക്കും പാർട്ടിയിൽ അംഗമാകാം. ഒരു സോഷ്യലിസ്റ്റുസാമൂഹ്യവ്യവസ്ഥിതി കെട്ടിപ്പടുക്കുന്നതിനു നേതൃത്വം നല്കുക എന്നതാണു് പാർട്ടിയുടെ പ്രധാന ലക്ഷ്യം. ഗവൺമെൻറിൻെറമേൽ പാർട്ടിക്കു പൂർണ്ണ നിയന്ത്രണമുണ്ടു്. ഗവൺമെൻറിൻെറ നയപരിപാടികൾ തീരുമാനിക്കുന്നതും പാർട്ടിതന്നെയാണു്. 1975-ൽ പുതുക്കിയ ഭരണഘടനയനുസരിച്ചു പാർട്ടിക്കു കൂടുതൽ വിപുലമായ അധികാരങ്ങൾ നല്കപ്പെട്ടിട്ടുണ്ടു്.

ചൈനയിൽ കമ്മ്യൂണിസ്റ്റ്പാർട്ടിയെ കൂടാതെ എട്ട് പൊതുജനകക്ഷികൾകൂടിയുണ്ട്. ഇവയെല്ലാം പേരിനുമാത്രം നിലനില്ലുന്ന സംഘടനകളാണ്. കമ്മ്യൂണിസ്റ്റ്പാർട്ടിതന്നെയാണ് ഇവയെ നിയന്ത്രിക്കുന്നതും ഇവയുടെ പ്രവർത്തനങ്ങൾക്ക നേതൃത്വം കൊടുക്കുന്നതും.

## പ്രതിരോധം

കരസേനയും നാവികസേനയും വ്യോമസേനയുംചേർന്നതാണ് ചൈനീസ് ജനകീയവിമോചനസേന അഥവാ പീപ്പിൾസ് ലിബറേഷൻ ആർമി (പി. എൽ. എ.). 1976-ൽ ഈ സേനയിൽ ആകെ 35,25,000 പേരാണുണ്ടായിരുന്നത്—30,00,000 പേർ കരസേനയിലും, 2,75,000 പേർ നാവികസേനയിലും, 2,50,000 പേർ വ്യോമസേനയിലും. നാവികപ്പടയ്ക്ക് 50 സബ്മറൈനുകളും വ്യോമസേനയ്ക്ക് 4,250 യുദ്ധവിമാനങ്ങളുമുണ്ടായിരുന്നു.

1937 വരെ ഈ സേന 'ചുവപ്പുസേന' (റെഡ് ആർമി) എന്നാണറിയപ്പെട്ടിരുന്നത്. പ്രായപൂർത്തിയായ എല്ലാ പുരുഷന്മാരെയും നിർബ്ബന്ധിതമായി സൈനികസേവനത്തിൽ ഏർപ്പെടുത്തിക്കൊണ്ടാണ് പീപ്പിൾസ ലിബറേഷൻ ആർമി രൂപീകരിച്ചിരിക്കുന്നത്. കരസേനയിൽ 2 മുതൽ 4 വരെ വർഷവും, വ്യോമസേനയിൽ 3 മുതൽ 5 വരെ വർഷവും നാവികപ്പടയിൽ 4 മുതൽ 6 വരെ വർഷവുമാണു സേവനം നടത്തേണ്ടതു്. സ്ത്രീകൾക്ക സൈന്യത്തിലെ സാങ്കേതികസേവനങ്ങളിൽ പ്രവർത്തിക്കാവുന്നതാണ്.

1954-ൽ ദേശീയ പ്രതിരോധമന്ത്രാലയം രൂപീകൃതമായി. സോവിയററ് മാതൃകയിലാണ് അതു സംഘടിപ്പിക്കപ്പെട്ടതു്. സോവിയററ് സൈനികോപകരണങ്ങളുടെ സഹായത്തോടെ അന്നത്തെ പ്രതിരോധമന്ത്രി പെങ്തെ ഹ്വായ് സൈന്യത്തെ ആധുനികീകരിച്ചു. പുതിയ രാജ്യരക്ഷാമന്ത്രിയായ ലിൻപിയാവോ, സൈന്യത്തിന്റെ സാമൂഹ്യ-രാഷ്ട്രീയ-പ്രവർത്തനങ്ങൾക്ക പ്രാമുഖ്യം നൽകുകയും 1965-ൽ ഉദ്യോഗസ്ഥന്മാരുടെ റാങ്കുകളും റാങ്കചിഹ്നങ്ങളും എടുത്തുമാററുകയും ചെയ്തു.

സാംസ്കാരികവിപ്ലവത്തിൽ വിമോചനസേന അതിപ്രധാനമായ ഒരു പങ്ക് വഹിക്കുകയുണ്ടായി. സാംസ്കാരികവിപ്ലവപ്രസ്ഥാനത്തിന്റെ ഡെപ്യൂട്ടി സുപ്രീം കമാൻഡർ എന്ന നിലയിൽ ലിൻ പിയാവോ ചെയർമാൻ മാവോയുടെ പ്രധാന വക്താവായിരുന്നു. എല്ലാ വിപ്ലവപ്രവർത്തകർക്കും മാർഗ്ഗദർശകമായിരിക്കത്തക്കവിധത്തിൽ

മാവോസൂക്തങ്ങളുടെ ഒരു റെഫറൻസ് മാനുവൽ അദ്ദേഹം ഉണ്ടാക്കി. 1967-ൽ മാവോയുടെ എതിരാളികളെ നാമാവശേഷമാക്കുന്നതിലും സൈന്യം പ്രധാന പങ്കു വഹിച്ചു

1960-ൽ സോവിയററ് റഷ്യ സഹായസഹകരണങ്ങൾ പിൻവലിച്ചതിനെത്തുടർന്ന് ചൈനീസ് സേന ആഭ്യന്തരവിഭവങ്ങളുപയോഗിച്ചു തങ്ങളുടെ സാങ്കേതികവിഭാഗം വികസിപ്പിച്ചു. കപ്പലുകളും വിമാനങ്ങളും കൂടുതലായി ചൈനയിൽത്തന്നെ നിർമ്മിക്കാൻ തുടങ്ങി. 1957-ൽ അണുശക്തിവികസനത്തിനു സോവിയററ് സഹായം വാഗ്ദാനം ചെയ്യപ്പെട്ടിരുന്നെങ്കിലും 1960-ൽ അതു പിൻവലിക്കപ്പെടുകയാണുണ്ടായത്. എന്നാൽ അണുശക്തിഗവേഷണം തുടർന്നു നടത്തുവാനും 1964-ൽ ആററംബോംബും 1967-ൽ ഹൈഡ്രജൻബോംബും പരീക്ഷണാർത്ഥം പൊട്ടിക്കാനും ചൈനയ്ക്കു കഴിഞ്ഞു.

വിമോചനസേനയിൽ ഒരു ചീഫ് ഓഫ് സ്റ്റാഫിന്റെ കീഴിൽ പൊളിററിക്കൽ ഡിപ്പാർട്ടുമെന്റും ട്രെയിനിങ് ഡിപ്പാർട്ടുമെന്റും പ്രവർത്തിക്കുന്നു. മററു പല ഡിപ്പാർട്ടുമെന്റുകളുമുണ്ട്. ഈ ഡിപ്പാർട്ടുമെന്റുകളുടെ തലവന്മാർ മിക്കപേരും ദേശീയപ്രതിരോധമന്ത്രാലയത്തിൽ ഉപമന്ത്രിമാർ ആയിരിക്കും. മിക്കവാറും എല്ലാപേരുംതന്നെ ചൈനീസ് കമ്മ്യൂണിസ്റ്റ്പാർട്ടി സെൻട്രൽ കമ്മിററിമെമ്പർമാരുമായിരിക്കും. വിമോചനസൈന്യത്തിനു 13 'സൈനികമേഖലകൾ' ഉണ്ട്. ഒന്നുമുതൽ നാലുവരെ സൈനിക ഡിസ്ട്രിക്ടുകളിൽ ഓരോ മേഖലയ്ക്കും നിയന്ത്രണാധികാരം നൽകിയിട്ടുണ്ട്. ശാസ്ത്രവും സാങ്കേതികവിദ്യയും സൈനികകാര്യങ്ങൾക്കുവേണ്ടി പ്രയോജനപ്പെടുത്താൻ സ്റ്റേററുകൗൺസിൽ ഒരു ശാസ്ത്ര-സാങ്കേതിക കമ്മീഷനെയും നിയമിച്ചിട്ടുണ്ട്.

## വിദേശകാര്യം

ചൈനീസ് പീപ്പിൾസ് റിപ്പബ്ലിക്ക് സ്ഥാപിതമായതിനെ തുടർന്ന്, സോവിയററ്യൂണിയൻ ചൈനീസ്ഗവണ്മെന്റിനെ അംഗീകരിക്കുകയും 1950 ഫെബ്രുവരി 14-ാം നു- ഇരുരാജ്യങ്ങളും തമ്മിൽ ഒരു പരസ്പരസഹായ ഉടമ്പടി ഒപ്പു വയ്ക്കുകയുമുണ്ടായി. ചൈനീസ് റെയിൽവേയിൽ തങ്ങൾക്കുണ്ടായിരുന്ന എല്ലാ അവകാശങ്ങളും റഷ്യ ചൈനയ്ക്കു കൈമാറി. പോർട്ട് ആർതറിൽനിന്നു തങ്ങളുടെ സൈന്യത്തെ അവർ പിൻവലിക്കുകയും അവിടത്തെ നാവികത്താവളം ചൈനീസ് നിയന്ത്രണത്തിൽ വിട്ടുകൊടുക്കുകയുംചെയ്തു. ചൈനയ്ക്കു റഷ്യ വികസനവായ്പകളും നൽകുകയുണ്ടായി. അങ്ങനെ കമ്മ്യൂ

ണിസ്റ്റ് ഗവൺമെന്റ് ഭരണം ആരംഭിക്കുമ്പോൾ സോവിയറ്റ് റഷ്യയുമായി നല്ല ബന്ധത്തിലായിരുന്നു. എന്നാൽ, ഫൊർമോസ ആക്രമിക്കാനും, അമേരിക്കൻ ഏഴാം കപ്പൽപടയോട് എതിരിടാനും സോവിയറ്റ് യൂണിയൻ ചൈനയെ സഹായിക്കാതിരുന്നതുകൊണ്ട് ഈ സൗഹൃദബന്ധത്തിന് ഉലച്ചിൽ തട്ടി. 1960 ആയപ്പോഴേക്ക് ഇരുരാജ്യങ്ങളും പ്രകടമായിത്തന്നെ പരസ്പരം വിമർശിക്കാൻ തുടങ്ങി. തുടർന്ന് റഷ്യ തങ്ങളുടെ സാങ്കേതികവിദഗ്ധന്മാരെ ചൈനയിൽനിന്നു പിൻവലിച്ചു. റഷ്യയും അൽബേനിയയും തമ്മിലുണ്ടായ ആശയസംഘട്ടനങ്ങളിൽ ചൈന അൽബേനിയായുടെ വശംപിടിച്ചതു കൂടുതൽ കുഴപ്പം സൃഷ്ടിച്ചു. ഏറെത്താമസിയാതെ ഇരുരാജ്യങ്ങളും കമ്മ്യൂണിസ്റ്റ് ബ്ലോക്കിന്റെ നേതൃത്വത്തിനുവേണ്ടി നേരിട്ടുതന്നെ മത്സരം ആരംഭിച്ചു. 1966—'67 കാലത്ത് സോവിയറ്റ്–ചൈനീസ് ബന്ധങ്ങൾ വളരെ വഷളായിത്തീർന്നു. അതിർത്തിയിൽ സൈനിക ഏറ്റുമുട്ടലുകൾവരെ സംഗതികൾ നീങ്ങി.

വിയറ്റ്നാമിനെച്ചൊല്ലിയും ചൈനയും റഷ്യയുംതമ്മിൽ അഭിപ്രായസംഘട്ടനങ്ങളുണ്ടായി. 1975-ൽ റഷ്യയുമായി ഒരു ധാരണയിലെത്താൻ ചൈന ശ്രമം നടത്തുകയുണ്ടായെങ്കിലും ചൗ എൻ ലായിയുടെ നിര്യാണത്തെത്തുടർന്നുണ്ടായ സംഭവവികാസങ്ങൾ ഇതിനു വിഘാതമായി നിൽക്കുകയാണ് ചെയ്തത്. സോവിയറ്റ് കമ്മ്യൂണിസ്റ്റ്പാർട്ടിയുടെ 25-ാം കോൺഗ്രസ്സിൽ ബ്രഷ്നേവ് ചെയ്ത പ്രസംഗത്തിൽ മാവോ സിദ്ധാന്തങ്ങളെ അതിനിശിതമായി വിമർശിച്ചിരുന്നു. മാർക്സിസ്റ്റ് ലെനിനിസ്റ്റ് സിദ്ധാന്തങ്ങൾക്ക് കടകവിരുദ്ധങ്ങളാണവയെന്ന് അദ്ദേഹം പറഞ്ഞു. ഇതിനു ബദലായി അംഗോളയിലെ സോവിയറ്റ് ഇടപെടലിനെ ചൈന കഠിനമായി അപലപിച്ചു. മാവോ സെ തുങ് നിര്യാതനായപ്പോൾ സോവിയറ്റ് യൂണിയൻ അയച്ച അനുശോചനസന്ദേശം ചൈന സ്വീകരിക്കാതിരുന്നതിൽനിന്നുതന്നെ ഇരു രാജ്യങ്ങളും തമ്മിലുള്ള ബന്ധം എത്രമാത്രം അധഃപതിച്ചുവെന്നു മനസ്സിലാക്കാവുന്നതാണ്.

അമേരിക്കയുമായുള്ള ചൈനയുടെ ബന്ധം ഒരിക്കലും സൗഹാർദ്ദപരമായിരുന്നില്ല. ആശയപരമായ അഭിപ്രായഭിന്നതയായിരുന്നു പ്രധാന കാരണം. സാമ്രാജ്യത്വവികസനത്തെ ചെറുക്കാൻ അമേരിക്കയുമായി സൗഹൃദബന്ധത്തിൽ കഴിഞ്ഞാൽ പററില്ലെന്ന് ചൈനക്കറിയാമായിരുന്നു. കമ്മ്യൂണിസത്തിൽനിന്നു ലോകത്തെ രക്ഷിക്കണമെങ്കിൽ ചൈനയെ നിലയ്ക്കു നിറുത്തണമെന്നു അമേരിക്കയും മനസ്സിലാക്കിയിരുന്നു. പൊരുത്തപ്പെടുത്താൻ കഴിയാത്ത രാഷ്ട്രീയ

സംഹിതകൾ മുറുകെ പിടിച്ചിരുന്നതിനാൽ ഇരു രാജ്യങ്ങളും തമ്മിലുള്ള ബന്ധം അയവില്ലാത്തതായിരുന്നു. തെയ്‌വാനോടു അമേരിക്ക സൗഹൃദബന്ധം പുലർത്തുന്നതും ചൈനയുടെ ശത്രുതാമനോഭാവത്തിനു കാരണമായിരുന്നു.

എന്നാലും, അടുത്ത കാലത്തായി ഇരുരാജ്യങ്ങളും തമ്മിലുള്ള ബന്ധം കുറച്ചു മെച്ചപ്പെടുകയുണ്ടായി. ഇൻഡോചൈനയിൽനിന്നു് അമേരിക്ക പിൻവാങ്ങിയതു് ഇതിനൊരു കാരണമായിരുന്നു. പ്രസിഡണ്ടു് നിക്‌സന്റെ ചൈനാസന്ദർശനവും ഇതിനു സഹായിച്ചു. അമേരിക്കൻ കോൺഗ്രസ്സിന്റെ ഒരു ഡെലിഗേഷൻ ചൈന സന്ദർശിച്ചതും പീക്കിങ്ങിലെ അമേരിക്കൻ ലെയെസാൺ കമ്മീഷന്റെ തലവനായി തോമസ് ഗേററ്‌സിനെ നിയമിച്ചതും ബന്ധം മെച്ചപ്പെടുത്താൻ ഏറെ സഹായിച്ചിട്ടുണ്ടു്.

ചൈന ടിബററിനെ ആക്രമിച്ചതിനെത്തുടർന്നുള്ള സംഭവവികാസങ്ങളാണു് ഇൻഡോ-ചൈനീസ് ബന്ധത്തെ തകരാറിലാക്കിയതു്. 1962-ൽ ചൈന ഇന്ത്യയെ ആക്രമിക്കുകയും ഇന്ത്യൻപ്രദേശങ്ങൾ കൈവശപ്പെടുത്തുകയും ചെയ്തു. ആ വർഷാന്ത്യത്തിൽതന്നെ സംഘട്ടനം അവസാനിച്ചെങ്കിലും കുറേയേറെ ഇന്ത്യൻ പ്രദേശങ്ങൾ ഇപ്പോഴും ചൈനക്കാരുടെ കൈവശമാണു്. ഇന്ത്യാ-ചൈനാ യുദ്ധത്തെത്തുടർന്നു് നിറുത്തിവച്ചിരുന്ന നയതന്ത്രബന്ധങ്ങൾ പതിനഞ്ചു വർഷങ്ങൾക്കുശേഷം പുനരാരംഭിച്ചു. സ്ഥിതിഗതികൾ സാധാരണ ഗതിയിലേക്കു മടങ്ങിക്കൊണ്ടിരിക്കുന്ന അവസരത്തിലാണു് ഇപ്പോൾ കാറക്കോറം റോഡ് പ്രശ്നം സംജാതമായിരിക്കുന്നതു്. ഇന്ത്യൻപ്രദേശത്തുടെ പാക്കിസ്ഥാന്റെ സഹകരണത്തോടെയുള്ള ചൈനയുടെ റോഡുനിർമ്മാണം ഇന്ത്യയിൽ വളരെയേറെ അസ്വസ്ഥതയുണ്ടാക്കിയിരിക്കുകയാണു്. ഈ പ്രശ്നത്തിനും ചൈനീസ് കൈവശമുള്ള മററു ഇന്ത്യൻപ്രദേശങ്ങളെ സംബന്ധിക്കുന്ന പ്രശ്നങ്ങൾക്കും എങ്ങനെ പരിഹാരമുണ്ടാകുമെന്നു് കണ്ടുതന്നെ അറിയണം.

ഏഷ്യൻ രാഷ്ട്രങ്ങളും, ആസ്‌ട്രേലിയ, ന്യൂസിലാണ്ടു് തുടങ്ങിയ രാജ്യങ്ങളുമൊക്കെ തമ്മിൽ കൂടുതൽ നല്ല ബന്ധങ്ങൾ സ്ഥാപിക്കാൻ ചൈന ശ്രമിച്ചുകൊണ്ടിരിക്കുകയാണു്. പാക്കിസ്ഥാനുമായി ചൈന സൗഹൃദത്തിലാണു്. മാവോ സേ തുങ്ങ് ഏററവും ഒടുവിൽ സ്വീകരിച്ച വിദേശനേതാവു് ഭൂട്ടോയായിരുന്നു.

## ഭരണഘടന

1975 ജൂലൈമാസം 17-ാംതീയതി അംഗീകരിച്ച പുതിയ ചൈനീസ് ഭരണഘടനയ്ക്കു നാലു് അദ്ധ്യായങ്ങളും മുപ്പതു് അനുച്ഛേദങ്ങളുമുണ്ടു്. ഭരണഘടനയുടെ സംഗ്രഹം താഴെ കൊടുക്കുന്നു.

### ആമുഖം

ചൈന ഒരിക്കലും ഒരു അധിശക്തി (Super power) ആവുകയില്ല. സോഷ്യലിസ്റ്റ് രാജ്യങ്ങളുമായും മർദ്ദിതജനതകളും രാഷ്ട്രങ്ങളുമായും നാം ഐക്യം ദൃഢപ്പെടുത്തും. വിഭിന്ന സാമൂഹ്യ വ്യവസ്ഥിതികളുള്ള രാജ്യങ്ങളുമായി സമാധാനപരമായ സഹവർത്തിത്വത്തിനും യത്നിക്കും.

### അദ്ധ്യായം 1

## പൊതുതത്വങ്ങൾ

*അനുച്ഛേദം 1:* തൊഴിലാളികളുടെയും കർഷകരുടെയും സഖ്യത്തിലടിയുറച്ചതും തൊഴിലാളികളാൽ നയിക്കപ്പെടുന്നതുമായ, തൊഴിലാളിവർഗ്ഗസർവ്വാധിപത്യത്തിലുള്ള ഒരു സോഷ്യലിസ്റ്റ് സ്റ്റേറ്റാണു് ചൈനീസ് പീപ്പിൾസ് റിപ്പബ്ലിക്ക്.

*അനുച്ഛേദം 2:* മുഴുവൻ ചൈനീസ് ജനതയുടെയും നേതൃത്വത്തിന്റെ കാതൽ ചൈനീസ് കമ്മ്യൂണിസ്റ്റ് പാർട്ടിയാകുന്നു. തൊഴിലാളിവർഗ്ഗം സ്റ്റേറ്റിന്റെമേലുള്ള തങ്ങളുടെ നേതൃത്വം കൈകാര്യം ചെയ്യുന്നതു് അതിന്റെ മുന്നണിസേനയായ ചൈനീസ് കമ്മ്യൂണിസ്റ്റു പാർട്ടിയിലൂടെയാകുന്നു.

മാർക്സിസം-ലെനിനിസം, മാവോ സെ തുങ്ങിന്റെ ചിന്ത ഇവയാണു് നമ്മുടെ രാഷ്ട്രീയ ചിന്തനത്തിന്റെ സൈദ്ധാന്തികാടിസ്ഥാനം.

*അനുച്ഛേദം 3:* പീപ്പിൾസ് കോൺഗ്രസ്സുകൾ. ചൈനീസ് പീപ്പിൾസ് റിപ്പബ്ലിക്കിൽ അധികാരം എല്ലാ ജനങ്ങൾക്കുമുള്ളതാകുന്നു. തൊഴിലാളികളുടെയും കർഷകരുടെയും സൈനികരുടെയും ഡെപ്യൂട്ടികൾ ചേർന്നുള്ള പീപ്പിൾസ് കോൺഗ്രസ്സുകളിൽക്കൂടെയാണു് എല്ലാ തലങ്ങളിലും ജനങ്ങൾ അധികാരം കൈകാര്യം ചെയ്യുന്നതു്.

എല്ലാ തലങ്ങളിലുമുള്ള പീപ്പിൾസ് കോൺഗ്രസ്സുകളും സ്റ്റേറ്റിന്റെ മറ്റെല്ലാ ഘടകങ്ങളും ജനാധിപത്യകേന്ദ്രീകരണനയം (democratic centralism) അനുവർത്തിക്കുന്നു.

എല്ലാ തലങ്ങളിലുമുള്ള പീപ്പിൾസ് കോൺഗ്രസ്സുകളിലെ ഡെപ്യൂട്ടികൾ ജനാധിപത്യ ചർച്ചകളിൽക്കൂടെ തിരഞ്ഞെടുക്കപ്പെടുന്നു. പ്രാദേശിക സ്വയംഭരണം ഏർപ്പെടുത്തിയിട്ടുള്ള സ്ഥലങ്ങളെല്ലാം തന്നെ ചൈനീസ് പീപ്പിൾസ് റിപ്പബ്ലിക്കിന്റെ അവിച്ഛേദ്യ ഭാഗങ്ങൾ ആകുന്നു.

*അനുച്ഛേദം 4:* ചൈനീസ് പീപ്പിൾസ് റിപ്പബ്ലിക്ക് പല ജനവിഭാഗങ്ങളുടെ (Nationalities) ഒരു യൂണിററി സ്റ്റേററാകുന്നു. എല്ലാ ജനവിഭാഗങ്ങൾക്കും സമത്വമുണ്ടായിരിക്കും. എല്ലാ ജനവിഭാഗങ്ങൾക്കും അവരുടെ സ്വന്തം സംസാരഭാഷയും എഴുത്തുഭാഷയും ഉപയോഗിക്കാനുള്ള സ്വാതന്ത്ര്യവുമുണ്ടായിരിക്കും.

*അനുച്ഛേദം 5:* ഉൽപാദനോപാധികളിൽ ഉടമാവകാശം ചൈനീസ് പീപ്പിൾസ് റിപ്പബ്ലിക്കിൽ ഇപ്പോൾ രണ്ടു രീതിയിലുണ്ട് —എല്ലാ ജനങ്ങളുടേതുമായ സോഷ്യലിസ്റ്റ് ഉടമാവകാശം, തൊഴിൽ ചെയ്യുന്നവരുടെ സംയുക്ത ഉടമാവകാശം എന്നിങ്ങനെ.

*അനുച്ഛേദം 6:* ദേശീയ സമ്പദ്‌വ്യവസ്ഥയുടെ പ്രധാന ഘടകം സ്റ്റേററ് സെക്ടറാകുന്നു. സ്റ്റേററിന്റെ അധീനതയിലുള്ള മുഴുവൻ ധാതുസമ്പത്തും, ജലസമ്പത്തും വനസമ്പത്തും അവികസിതഭൂമിയും മററു വിഭവങ്ങളും ജനങ്ങളുടെ മുഴുവൻ വകയാകുന്നു.

നിയമം അനുശാസിക്കുന്ന വ്യവസ്ഥകൾക്കനുസരണമായി നഗരഭൂമിയെയും ഗ്രാമഭൂമിയെയും മററ് ഉല്പാദനോപാധികളെയും വിലയ്ക്കു വാങ്ങുകയോ, ഏറെറടുക്കുകയോ ദേശസാൽക്കരിക്കുകയോ ചെയ്യാവുന്നതാണ്.

*അനുച്ഛേദം 7:* ഗവണ്മെൻറ് ഭരണവും സാമ്പത്തിക നിർവ്വഹണവും സംയോജിപ്പിക്കുന്ന സംഘടനയാണ് ഗ്രാമീണകമ്മ്യൂൺ.

*അനുച്ഛേദം 8:* സോഷ്യലിസ്റ്റ് പൊതുമുതൽ അനതിക്രമണീയമാകുന്നു. സോഷ്യലിസ്റ്റ് സമ്പദ്‌വ്യവസ്ഥയേയോ, പൊതുതാല്പര്യങ്ങളെയോ തുരങ്കംവയ്ക്കുന്ന ഏതു വ്യക്തിയേയും തടയുമെന്നും സോഷ്യലിസ്റ്റ് സമ്പദ്‌വ്യവസ്ഥ വികസിപ്പിക്കുമെന്നും സ്റ്റേററ് ഉറപ്പു വരുത്തുന്നതാണ്.

*അനുച്ഛേദം 9:* 'ജോലി ചെയ്യാത്തവനു ഭക്ഷണമില്ല.' 'ഓരോരുത്തരിൽനിന്നും അവരുടെ കഴിവിനനുസരിച്ചും ഓരോരുത്തനും അയാളുടെ ജോലിയനുസരിച്ചും' എന്നീ സോഷ്യലിസ്റ്റ് തത്വങ്ങൾ സ്റ്റേററ് നടപ്പിലാക്കും.

ജോലിയിൽനിന്നുള്ള വരുമാനവും സമ്പാദ്യവും കൈവശം

വസ്ത്രാനും, വീടും മററു ജീവനോപാധികളും കാത്തുസൂക്ഷിക്കാനും പൗരന്മാർക്കുള്ള അവകാശത്തെ സ്റേററ് സംരക്ഷിക്കുന്നതാണ്.

*അനുച്ഛേദം 10:* സ്റ്റേററ്, സോഷ്യലിസ്ററ് സമ്പദ്‌വ്യവസ്ഥയുടെ ആസൂത്രിതവും ആനുപാതികവുമായ വികസനത്തെ ത്വരിതപ്പെടുത്തുകയും, ജനതയുടെ ഭൗതികവും സാംസ്കാരികവുമായ ജീവിതം മെച്ചപ്പെടുത്തുകയും രാജ്യത്തിന്റെ സ്വാതന്ത്ര്യവും സുരക്ഷിതത്വവും ഉറപ്പു വരുത്തുകയും ചെയ്യുന്നതാണ്.

*അനുച്ഛേദം 11:* സംസ്ഥാന സംഘടനകളും സംസ്ഥാന ഉദ്യോഗസ്ഥന്മാരും മാർക്സിസ്ററ്-ലെനിനിസ്ററ്-മാവോയിസ്ററ് ചിന്തകൾ ആത്മാർത്ഥമായി പഠിക്കുകയും തൊഴിലാളിവർഗ്ഗരാഷ്ട്രീയത്തിനു പരമപ്രാധാന്യം കൊടുക്കുകയും ബ്യൂറോക്രസിയെ എതിർക്കുകയും പൊതുജനങ്ങളുമായി അടുത്തു സമ്പർക്കം പുലർത്തുകയും ജനങ്ങളെ സർവ്വാത്മനാ സേവിക്കുകയും ചെയ്യേണ്ടതാകുന്നു.

ഭരണത്തിൽ ലാളിത്യവും കാര്യക്ഷമതയും എല്ലാ സ്റേററുഘടകങ്ങളും ഉറപ്പു വരുത്തേണ്ടതാകുന്നു. പ്രായംചെന്നവരും, മദ്ധ്യവയസ്കരും ചെറുപ്പക്കാരും അടങ്ങിയതായിരിക്കണം പ്രധാന ഭരണസമിതി.

*അനുച്ഛേദം 12:* സാംസ്കാരിക മണ്ഡലങ്ങളുടക്കമുള്ള എല്ലാ പൊതുജീവിതമേഖലകളിലും ബൂർഷ്വാസിയുടെമേൽ തൊഴിലാളിവർഗ്ഗം സർവ്വാധിപത്യം നിലനിറുത്തണം. സംസ്കാരവും വിദ്യാഭ്യാസവും, സാഹിത്യവും കലയും, കായികാഭ്യാസവും, ആരോഗ്യപ്രവർത്തനങ്ങളു, ശാസ്ത്രീയ ഗവേഷണങ്ങളും എല്ലാം തൊഴിലാളിവർഗ്ഗരാഷ്ട്രീയത്തെ സേവിക്കുന്നതായിരിക്കണം; ഉല്പാദനപ്രവർത്തനങ്ങളുമായി ബന്ധപ്പെട്ടുമിരിക്കണം.

*അനുച്ഛേദം 13:* അഭിപ്രായസ്വാതന്ത്ര്യവും പ്രസംഗസ്വാതന്ത്ര്യവും മററും സ്റ്റേററിന്റെമേൽ കമ്മ്യൂണിസ്ററ്പാർട്ടി നേതൃത്വവും തൊഴിലാളിവർഗ്ഗ സർവ്വാധിപത്യവും ഉറപ്പിക്കാൻ ഉതകുംവിധത്തിലായിരിക്കണം.

*അനുച്ഛേദം 14:* സ്റേററ് സോഷ്യലിസ്ററ് വ്യവസ്ഥ ഉറപ്പു വരുത്തുകയും രാജ്യദ്രോഹപരവും പ്രതിവിപ്ലവാത്മകവുമായ പ്രവർത്തനങ്ങൾ അമർച്ച ചെയ്യുകയും, രാജ്യദ്രോഹികളെയും പ്രതിവിപ്ലവകാരികളെയും ശിക്ഷിക്കുകയും ചെയ്യുന്നതാണ്

ജന്മിമാരുടെയും ധനികരായ കർഷകരുടെയും പിന്തിരിപ്പൻ മുതലാളിമാരുടെയും, മററു സാമൂഹ്യവിരുദ്ധരുടെയും രാഷ്ട്രീയാവകാശങ്ങൾ നിയമമനുസരിച്ച് നിശ്ചിതകാലത്തേക്ക് എടുത്തുകളയാൻ

സ്റ്റേററിന്ന് അധികാരമുള്ളതാകുന്നു. എന്നാൽ തൊഴിൽചെയ്തു സ്വയം നന്നാകാനും നിയമം അനുസരിക്കുന്ന പൗരന്മാരായിത്തീരാനുമുള്ള അവസരം അവർക്കുണ്ടായിരിക്കുന്നതാണ്.

*അനുച്ഛേദം 15.* ചൈനീസ് പീപ്പിൾസ് ലിബറേഷൻ ആർമിയും, പീപ്പിൾസ് മിലിഷ്യയും ചൈനീസ് കമ്മ്യൂണിസ്ററ് പാർട്ടി നയിക്കുന്ന കർഷകരുടെയും തൊഴിലാളികളുടെയും സ്വന്തം സായുധസേനകളാകുന്നു. എല്ലാ പ്രദേശത്തെ ജനങ്ങളുടെയും സായുധസേനയാണവർ.

ചൈനീസ് കമ്മ്യൂണിസ്ററുപാർട്ടി സെൻട്രൽകമ്മിററിയുടെ ചെയർമാൻ രാജ്യത്തിന്റെ സായുധസേനയുടെ അധിനായകനായിരിക്കും. സോഷ്യലിസ്ററു വിപ്ലവത്തിന്റെയും സോഷ്യലിസ്ററു സംവിധാനത്തിന്റെയും നേട്ടങ്ങൾ കാത്തുസൂക്ഷിക്കുകയും, ദേശീയൈക്യം, സ്റ്റേററിന്റെ ഭദ്രത എന്നിവ സംരക്ഷിക്കുകയും, സാമ്രാജ്യത്വം, സാമൂഹ്യസാമ്രാജ്യത്വം (സോവിയററ് സാമ്രാജ്യത്വം) തുടങ്ങിയവയുടെ ആക്രമണങ്ങൾക്കും അട്ടിമറികൾക്കും എതിരായി ജാഗ്രത പാലിക്കുകയുംചെയ്യുക എന്നതാണ് ചൈനീസ് പീപ്പിൾസ് റിപ്പബ്ലിക്ക് സായുധസേനയുടെ കർത്തവ്യം.

## അദ്ധ്യായം 2

## സ്റ്റേററിന്റെ ഘടന

### വകുപ്പ് 1. നാഷണൽ പിപ്പിൾസ് കോൺഗ്രസ്

*അനുച്ഛേദം 16:* ചൈനീസ് കമ്മ്യൂണിസ്ററുപാർട്ടിയുടെ നേതൃത്വത്തിലുള്ള ഏററവും ഉന്നതമായ സ്റ്റേററ് അധികാരസമിതിയാണ് നാഷണൽ പീപ്പിൾസ് കോൺഗ്രസ്.

പ്രോവിൻസുകളിലും, സ്വയംശാസിത പ്രദേശങ്ങളിലും, കേന്ദ്രഗവണ്മെൻറിന്റെ നേരിട്ടുള്ള നിയന്ത്രണത്തിലിരിക്കുന്ന മുനിസിപ്പാലിററികളിലും, പീപ്പിൾസ് ലിബറേഷൻ ആർമിയിലുംനിന്നുള്ള ഡെപ്യൂട്ടികൾ അടങ്ങിയതാണ് നാഷണൽ പീപ്പിൾസ് കോൺഗ്രസ്സ്. ആവശ്യമുള്ളപ്പോൾ രാജ്യസ്നേഹികളായ ഏതാനും മഹാവ്യക്തികളെക്കൂടി ഡെപ്യൂട്ടികളായി പങ്കെടുപ്പിക്കാവുന്നതാണ്.

അഞ്ചു വർഷമാണ് നാഷണൽ പീപ്പിൾസ്കോൺഗ്രസിന്റെ ഉദ്യോഗകാലാവധി. ചില പ്രത്യേക പരിതസ്ഥിതികളിൽ ഈ കാലാവധി ദീർഘിപ്പിക്കാവുന്നതാണ്. കോൺഗ്രസ് വർഷത്തിൽ

ഒരിക്കൽ കൂടേണ്ടതാകുന്നു. എന്നാൽ വേണമെങ്കിൽ അതു നീട്ടിവയ്ക്കാവുന്നതാണ്.

*അനുച്ഛേദം 17:* നാഷണൽ പീപ്പിൾസ് കോൺഗ്രസിന്റെ കർത്തവ്യങ്ങളും അധികാരങ്ങളും താഴെ കൊടുക്കുന്നു.

ഭരണഘടന ഭേദഗതി ചെയ്യുക, നിയമനിർമ്മാണം നടത്തുക, ചൈനീസ് കമ്മ്യൂണിസ്റ്റ് സെൻട്രൽകമ്മിററിയുടെ നിർദ്ദേശാനുസരണം സ്റ്റേററു കൗൺസിലിന്റെ പ്രധാനമന്ത്രിയെയും മററംഗങ്ങളെയും നിയമിക്കുകയും മാററുകയും ചെയ്യുക, ദേശീയ സാമ്പത്തിക പദ്ധതിയും സ്റ്റേററു ബജററും സ്റ്റേററ് അക്കൗണ്ടുകളും അംഗീകരിക്കുക, യുക്തമെന്നു തോന്നുന്ന മററു കാര്യങ്ങൾ അനുഷ്ഠിക്കുകയും അധികാരങ്ങൾ വിനിയോഗിക്കുകയും ചെയ്യുക.

*അനുച്ഛേദം 18:* സ്റ്റാൻഡിംഗ്കമ്മിററി. നാഷണൽ പീപ്പിൾസ് കോൺഗ്രസിന്റെ സ്ഥിരം സമിതിയാണ് സ്റ്റാൻഡിംഗ് കമ്മിററി. അതിന്റെ ചുമതലകളും അധികാരങ്ങളും താഴെ പറയും പ്രകാരമാകുന്നു:

നാഷണൽ പീപ്പിൾസ് കോൺഗ്രസ് വിളിച്ചുകൂട്ടുക, നിയമങ്ങൾ വ്യാഖ്യാനിക്കുക, ഡിക്രികൾ നടപ്പാക്കുക, വിദേശങ്ങളിൽ പ്രതിനിധികളെ അയയ്ക്കുകയും, തിരിച്ചുവിളിക്കുകയും ചെയ്യുക, വിദേശ നയതന്ത്രപ്രതിനിധികളെ സ്വീകരിക്കുകയും വിദേശങ്ങളുമായുള്ള ഉടമ്പടികൾ ശരിവയ്ക്കുകയും റദ്ദാക്കുകയും ചെയ്യുക, നാഷണൽ പീപ്പിൾസ്കോൺഗ്രസ ചുമതലപ്പെടുത്തുന്ന മററു കാര്യങ്ങൾ നിർവ്വഹിക്കുക.

സ്റ്റാൻഡിംഗ്കമ്മിററിക്ക് ചെയർമാനും വൈസ് ചെയർമാനുമുണ്ടായിരിക്കും. ഇവരെയും മററു മെംബർമാരെയും നാഷണൽ പീപ്പിൾസ് കോൺഗ്രസ് തിരഞ്ഞെടുക്കുന്നു. അവരെ തിരിച്ചു വിളിക്കാനുള്ള അധികാരവും കോൺഗ്രസിനുണ്ട്.

## വകുപ്പ് 2. സ്റ്റേററ് കൗൺസിൽ

*അനുച്ഛേദം 19:* സെൻട്രൽ പീപ്പിൾസ് ഗവണ്മെൻറാണ് സ്റ്റേററ് കൗൺസിൽ. നാഷണൽ പീപ്പിൾസ് കോൺഗ്രസ്സിനോടും അതിന്റെ സ്റ്റാൻഡിങ് കമ്മിററിയോടും സ്റ്റേററുകൗൺസിൽ ഉത്തരവാദിത്തം വഹിക്കുന്നു. പ്രധാനമന്ത്രിയും, ഉപ പ്രധാനമന്ത്രിമാരും കമ്മീഷനുകൾക്കു നേതൃത്വം വഹിക്കുന്ന മന്ത്രിമാരും അടങ്ങുന്നതാണ് സ്റ്റേററ് കൗൺസിൽ.

*അനുച്ഛേദം 20.* ചുമതലകൾ. സ്റേററുകൗൺസിലിൻെറ ചുമതലകളും അധികാരങ്ങളും താഴെപ്പറയുന്നവയാണ്:

ഭരണനടപടികൾ നിശ്ചയിക്കുക, ഭരണഘടനയും നിയമങ്ങളും ഡിക്രികളും അനുസരിച്ചുള്ള തീരുമാനങ്ങൾ കൈക്കൊള്ളുക, വിവിധ തലങ്ങളിലുള്ള പ്രാദേശിക ഭരണങ്ങളുടെയും മന്ത്രി കാര്യാലയങ്ങളുടെയും കമ്മീഷനുകളുടെയും പ്രവർത്തനങ്ങൾക്ക് ഏകോപിതമായ നേതൃത്വം നൽകുക, ദേശീയ സാമ്പത്തികപദ്ധതി ആസൂത്രണം ചെയ്തു നടപ്പിലാക്കുക, സ്റേററു ബജററ് തയ്യാറാക്കുക, നാഷണൽ പീപ്പിൾസ് കോൺഗ്രസ്സും സ്ററാൻഡിങ്ങ് കമ്മിററിയും ഏൽപ്പിക്കുന്ന മററു ചുമതലകൾ നിർവഹിക്കുകയും അധികാരം വിനിയോഗിക്കുകയും ചെയ്യുക.

## വകുപ്പ് 3. വിവിധ തലങ്ങളിലെ പീപ്പിൾസ് കോൺഗ്രസ്സുകൾ, ലോക്കൽ റെവലൂഷണറി കമ്മിററികൾ

*അനുച്ഛേദം 21.* ലോക്കൽ പീപ്പിൾസ് കോൺഗ്രസ്സുകൾ. സ്റേററിൻെറ അധികാരം പ്രാദേശികതലങ്ങളിൽ കൈകാര്യം ചെയ്യുന്ന സമിതികളാണ് ലോക്കൽ പീപ്പിൾസ് കോൺഗ്രസ്സ്.

പ്രോവിൻസുകളിലേയും മുനിസിപ്പാലിററികളിലെയും ലോക്കൽ പീപ്പിൾസ് കോൺഗ്രസ്സുകൾ അഞ്ചു വർഷക്കാലത്തേക്കു തിരഞ്ഞെടുക്കപ്പെടും. നഗരങ്ങളിലെയും കൗണ്ടികളിലെയും, പ്രിഫെക്ച്ചറുകളുടെയും കോൺഗ്രസ്സുകൾ മൂന്നു വർഷക്കാലത്തേക്കും, റൂറൽ പീപ്പിൾസ് കമ്മ്യൂണുകളിലെയും പട്ടണങ്ങളിലെയും കോൺഗ്രസ്സുകൾ രണ്ടു വർഷത്തേക്കും തിരഞ്ഞെടുക്കപ്പെടുന്നു.

*അനുച്ഛേദം 22.* ലോക്കൽ റെവലൂഷണറി കമ്മിററികൾ. ലോക്കൽ പീപ്പിൾസ് കോൺഗ്രസ്സുകളുടെ സ്ഥിരം സമിതികളാണു ലോക്കൽ റെവലൂഷണറി കമ്മിററികൾ. വിവിധ തലങ്ങളിലുള്ള ലോക്കൽ ഗവൺമെൻറുകളാണവ.

ലോക്കൽ റെവലൂഷണറി കമ്മിററികളുടെ ചെയർമാനും വൈസ് ചെയർമാന്മാരും മററു മെമ്പർമാരും അതാതു തലത്തിലുള്ള പീപ്പിൾസ് കോൺഗ്രസ്സുകളാൽ തിരഞ്ഞെടുക്കപ്പെടുന്നവരാണ്. അവരെ തിരിച്ചു വിളിക്കാനുള്ള അധികാരം പീപ്പിൾസ് കോൺഗ്രസ്സിനുണ്ടായിരിക്കും. ഇവരുടെ നിയമനവും പിൻവലിക്കലും അടുത്ത ഉന്നതതല സ്റ്റേററുസമിതികളുടെ അംഗീകാരത്തിനു വിധേയമായിരിക്കും.

ലോക്കൽ റെവലൂഷണറി കമ്മിററികൾ അതേ തലത്തിലുള്ള പീപ്പിൾസ് കോൺഗ്രസ്സുകളോട് ഉത്തരവാദിത്തം വഹിക്കും.

*അനുച്ഛേദം 23:* ചുമതലകൾ. വിവിധ തലങ്ങളിലുള്ള ലോക്കൽ പീപ്പിൾസ് കോൺഗ്രസ്സുകളും അവർ തിരഞ്ഞെടുക്കുന്ന ലോക്കൽ റെവലൂഷണറി കമ്മിററികളും, തങ്ങളുടെ പ്രദേശത്തെ നിയമസംരക്ഷണം ഉറപ്പുവരുത്തുകയും, സോഷ്യലിസ്റ്റു വിപ്ലവത്തിനും, സോഷ്യലിസ്റ്റു സംവിധാനത്തിനും നേതൃത്വം നൽകുകയും, ലോക്കൽ സാമ്പത്തിക പദ്ധതികളും ബജററും അക്കൗണ്ടുകളും പരിശോധിച്ച് അംഗീകരിക്കുകയും, ക്രമസമാധാനങ്ങൾ നിലനിറുത്തുകയും, പൗരന്മാരുടെ അവകാശങ്ങൾ സംരക്ഷിക്കുകയും ചെയ്യുന്നു.

**വകുപ്പ് 4. സ്വയംശാസിതപ്രദേശങ്ങളുടെ സ്വയംഭരണ സ്ഥാപനങ്ങൾ**

*അനുച്ഛേദം 24:* സ്വയംശാസിതപ്രദേശങ്ങളിലെ സ്വയംഭരണസ്ഥാപനങ്ങൾ പീപ്പിൾസ് കോൺഗ്രസ്സുകളും, റെവലൂഷണറി കമ്മിററികളുമാകുന്നു.

മൂന്നാംവകുപ്പിൽ സ്റ്റേററ് അധികാരസമിതികൾക്കു നൽകപ്പെട്ടിട്ടുള്ള ചുമതലകൾക്കും അധികാരങ്ങൾക്കുംപുറമേ, തങ്ങളുടെ അധികാരപരിധിയിൽപ്പെട്ട പ്രദേശങ്ങളിൽ നിയമമനുസരിച്ചുള്ള സ്വയംഭരണാവകാശവും ഈ സമിതികൾക്കുണ്ടായിരിക്കുന്നതാണ്.

**വകുപ്പ് 5. ജുഡീഷ്യൽ ഏജൻസിയും പ്രൊക്യൂറേററിയൽ സ്ഥാപനങ്ങളും**

*അനുച്ഛേദം 25:* സുപ്രീം പീപ്പിൾസ് കോടതി, വിവിധ തലങ്ങളിലുള്ള ലോക്കൽ പീപ്പിൾസ് കോടതികൾ, സ്പെഷ്യൽ പീപ്പിൾസ് കോടതികൾ, എന്നിവയ്ക്കു ജുഡീഷ്യൽ അധികാരമുണ്ട്. പീപ്പിൾസ് കോടതികൾ അതാതു തലങ്ങളിലുള്ള പീപ്പിൾസ് കോൺഗ്രസ്സുകളോട് ഉത്തരവാദിത്തം വഹിക്കുന്നതായിരിക്കും. ഓരോ തലത്തിലുമുള്ള പീപ്പിൾസ് കോൺഗ്രസ്സിന്റെ സ്ഥിരം സമിതികളാണ് അതാതു തലങ്ങളിലെ പീപ്പിൾസ് കോടതികളുടെ പ്രസിഡണ്ടുമാരെ നിയമിക്കുന്നതും തിരിച്ചു വിളിക്കുന്നതും.

## അദ്ധ്യായം 3

## പൗരന്റെ മൗലികാവകാശങ്ങളും കർത്തവ്യങ്ങളും

*അനുച്ഛേദം 26:* ചൈനീസ് കമ്മ്യൂണിസ്റ്റുപാർട്ടി നേതൃത്വത്തിനും സോഷ്യലിസ്റ്റു വ്യവസ്ഥിതിക്കും പിന്തുണനൽകുകയും, ചൈനീസ് പീപ്പിൾസ് റിപ്പബ്ലിക്കിന്റെ ഭരണഘടനയെയും നിയമ

ങ്ങളെയും അനുസരിക്കുകയും ചെയ്യുക ഓരോ പൗരന്റെയും അവകാശവും കടമയുമാകുന്നു. മാതൃരാജ്യത്തെ രക്ഷിക്കുകയും ആക്രമണത്തെ ചെറുക്കുകയും ചെയ്യുക എന്നതും ഓരോ പൗരന്റെയും പാവനമായ കർത്തവ്യമാണ്. നിയമം അനുശാസിക്കുന്നതനുസരിച്ചുള്ള നിർബന്ധിത സൈനികസേവനം ചെയ്യുക എന്നതും പൗരന്മാരുടെ അഭിമാനാവഹമായ ചുമതലയാകുന്നു

*അനുച്ഛേദം 27:* നിയമത്താൽ തടയപ്പെട്ടിട്ടില്ലെങ്കിൽ പതിനെട്ടു വയസ്സു തികഞ്ഞ എല്ലാ പൗരന്മാർക്കും വോട്ടു ചെയ്യാനും തിരഞ്ഞെടുപ്പിനു നിൽക്കാനും അവകാശമുണ്ടായിരിക്കുന്നതാണ്.

പ്രവൃത്തിയെടുക്കാനും വിദ്യാഭ്യാസം ചെയ്യാനുമുള്ള അവകാശവും എല്ലാ പൗരന്മാർക്കും ഉണ്ടായിരിക്കും. വാർദ്ധക്യമാകുമ്പോൾ വിശ്രമിക്കാനും, സുഖക്കേട് പിടിപെടുന്നതുമൂലമോ മററു കാരണങ്ങളാലോ കഴിവില്ലാതെ വരുമ്പോൾ സാമ്പത്തികസഹായം ലഭിക്കാനും ഉള്ള അവകാശവും പൗരന്മാർക്കുണ്ടായിരിക്കും.

ഗവണ്മെന്റുദ്യോഗസ്ഥന്മാർക്കെതിരായി, വാഗ്രൂപത്തിലോ ലിഖിതരൂപത്തിലോ പരാതികൾ ബോധിപ്പിക്കാനും പൗരനവകാശമുണ്ട്.

സ്ത്രീകൾക്കു പുരുഷന്മാരോടൊപ്പം എല്ലാ അവകാശങ്ങളുമുണ്ടായിരിക്കും.

വിദേശങ്ങളിലെ ചൈനക്കാരുടെ എല്ലാ ന്യായമായ അവകാശങ്ങളും താൽപ്പര്യങ്ങളും സ്റേററ് പരിരക്ഷിക്കുന്നതായിരിക്കും.

*അനുച്ഛേദം 28:* പൗരന്മാർക്കു പ്രസംഗിക്കാനും എഴുതാനും, കൂട്ടം കൂടാനും, ഘോഷയാത്ര നടത്താനും പ്രകടനം നടത്താനും പണിമുടക്കാനും മതത്തിൽ വിശ്വസിക്കാനും, വിശ്വസിക്കാതിരിക്കാനും, നാസ്തികത്വം പ്രചരിപ്പിക്കാനും സ്വാതന്ത്ര്യമുണ്ടായിരിക്കും.

പീപ്പിൾസ് കോടതിയുടെയോ പബ്ലിക് സെക്യൂരിററി അധികൃതരുടെയോ തീരുമാനമനുസരിച്ചല്ലാതെ ഒരു വ്യക്തിയെയും അറസ്ററ് ചെയ്യാൻ പാടുള്ളതല്ല.

*അനുച്ഛേദം 29:* ന്യായമായ ഒരു അവകാശവാദത്തെ അനുകൂലിച്ചതിനോ, വിപ്ലവപ്രസ്ഥാനത്തിൽ പങ്കെടുത്തതിനോ, ശാസ്ത്രീയപ്രവർത്തനങ്ങൾ നടത്തിയതിനോ പീഡിപ്പിക്കപ്പെടുന്ന വിദേശ പൗരന്മാർക്ക് ചൈനീസ് പീപ്പിൾസ് റിപ്പബ്ലിക്ക് അഭയം നൽകുന്നതാണ്.

## അദ്ധ്യായം 4

## ദേശീയപതാകയും തലസ്ഥാനവും

*അനുച്ഛേദം 30.* ചുവന്ന പശ്ചാത്തലത്തിൽ അഞ്ചുനക്ഷത്രങ്ങളുള്ള കൊടിയായിരിക്കും ദേശീയ പതാക.

തലസ്ഥാനം പീക്കിങ്ങ് ആയിരിക്കും.

## പൊതുജനാരോഗ്യം

നവീനരീതിയിലുള്ള പൊതുജനാരോഗ്യപ്രവർത്തനങ്ങൾ ചൈനയിൽ ആരംഭിച്ചതു് പത്തൊമ്പതാം നൂററാണ്ടിൽ മിഷണറിമാർ ആയിരുന്നു. അവർ മിഷൻ ആശുപത്രികൾ ആരംഭിക്കുകയും 1837-ൽ ആദ്യമായി മൂന്നു ചൈനക്കാരെ പരിശീലനത്തിനു തിരഞ്ഞെടുക്കുകയുമുണ്ടായി. 1866-ൽ കാൻറൺ ആശുപത്രിയോടനുബന്ധിച്ചു് ഒരു മെഡിക്കൽകോളേജു് തുടങ്ങി. ആതുരശുശ്രൂഷയും പൊതുജനാരോഗ്യപ്രവർത്തനങ്ങളും ജപ്പാന്റെ ആക്രമണകാലത്തും മിഷണറിമാർ തുടർന്നുപോന്നു. എന്നാൽ വ്യവസ്ഥാപിതമായ രീതിയിൽ ആരോഗ്യപ്രവർത്തനങ്ങൾ ആരംഭിച്ചതു് 1920-ൽ ടീൻറ്സീനിൽ ആയിരുന്നു. ഉത്തരചൈനയിൽ പ്ലേഗ് ബാധിച്ചതിനെ തുടർന്നു് 1911-ൽ ഒരു പ്ലേഗ് നിവാരണസർവ്വീസ് രൂപവൽകൃതമാവുകയും നാഷണൽ ഹെൽത്ത് അഡ്മിനിസ്ട്രേഷൻ പ്രവർത്തനം തുടങ്ങുകയും ചെയ്തു. രണ്ടാം ലോകമഹായുദ്ധത്തെ തുടർന്നു രാജ്യത്തിനു മുഴുവൻ ബാധകമാകത്തക്കവിധത്തിൽ ഒരു പൊതുജനാരോഗ്യപദ്ധതി ആവിഷ്കൃതമായി. ആശുപത്രിസൗകര്യങ്ങൾ പൊതുജനങ്ങൾക്കു ലഭ്യമാക്കുക മാത്രമായിരുന്നില്ല പദ്ധതിയുടെ ലക്ഷ്യം. രോഗനിവാരണപ്രവർത്തനങ്ങൾക്കും വളരെയേറെ പ്രാധാന്യം നൽകപ്പെടുകയുണ്ടായി. 1937-ൽ 217 ആരോഗ്യകേന്ദ്രങ്ങളുണ്ടായിരുന്നതു് 1944-ൽ 978 ആയി വർദ്ധിച്ചതിൽനിന്നു് ഈ പദ്ധതിയുടെ പുരോഗതി കാണാവുന്നതാണു്. ഇരുപതു പ്രോവിൻസുകളിലെ പ്രൊവിൻഷ്യൽ ഹെൽത്ത് യൂണിററുകളിൽ ആകെ 123 ആശുപത്രികളും 21 മൊബൈൽ യൂണിററുകളും 1944-ൽ ഉണ്ടായിരുന്നു.

പ്രധാന രാജവീഥികൾക്കരികിലായി അവിടവിടങ്ങളിൽ 'പൊതുനിരത്തു് ആരോഗ്യകേന്ദ്രങ്ങൾ' തുറക്കുന്ന ഒരു പരിപാടി 1939-ൽ ഉദ്ഘാടനം ചെയ്യപ്പെട്ടു. 1939—1942 കാലത്തു് അതു് 41 ആയി വർദ്ധിച്ചു. ഈ പദ്ധതി പിന്നീടു വളരെ പുരോഗമിക്കുക

യും ലക്ഷക്കണക്കിന് ആളുകൾക്ക് അതു പ്രയോജനപ്പെടുകയുമുണ്ടായി. 1940–കളിൽ ചൈനയുടെ അതിർത്തിപ്രവിശ്യകളിലും പൊതുജനാരോഗ്യകേന്ദ്രങ്ങൾ നിലവിൽ വന്നു.

നാഷണൽ ഹെൽത്ത് അഡ്മിനിസ്ട്രേഷന്റെ നേരിട്ടുള്ള നിയന്ത്രണത്തിൽ ചുങ്കിങ്, കചീയാങ്, ലാൻചൗ എന്നിവിടങ്ങളിൽ മൂന്നു വലിയ ആശുപത്രികൾ സ്ഥാപിച്ചിട്ടുണ്ടായിരുന്നു. പ്രൊവിൻഷ്യൽ ഹെൽത്ത് സർവ്വീസുകളും മറ്റും സംഘടിപ്പിക്കുക, അവയുടെ പ്രവർത്തനങ്ങൾക്കു മാർഗ്ഗനിർദ്ദേശം നൽകുക, സ്റ്റാഫിനെ പരിശീലിപ്പിക്കുക തുടങ്ങിയ ചുമതലകളാണു നാഷണൽ ഹെൽത്ത് അഡ്മിനിസ്ട്രേഷനു നിർവ്വഹിക്കുവാനുള്ളത്. ഡോക്ടർമാർക്കും മറ്റും രജിസ്ട്രേഷൻ നൽകുന്നതും നാഷണൽ അഡ്മിനിസ്ട്രേഷനായിരുന്നു. 1944 അവസാനമായപ്പോഴേക്കും 12,827 ഡോക്ടർമാരും, 347 ദന്തവൈദ്യന്മാരും, 884 ഫാർമസിസ്റ്റുകളും, 5,955 നേഴ്സുമാരും, 5,136 മിഡ്വൈഫ്മാരും, 4,286 ഡിസ്പെൻസർമാരും മാത്രമേ രജിസ്റ്റർ ചെയ്തിരുന്നുള്ളു.

കമ്മ്യൂണിസ്റ്റ് ഭരണം തുടങ്ങിയതിനുശേഷം മെഡിക്കൽ സർവ്വീസുകൾ മെച്ചപ്പെടുത്താൻ വളരെയേറെ പ്രവർത്തനങ്ങൾ നടന്നിട്ടുണ്ട്. മെഡിക്കൽ സർവ്വീസുകൾ ഗ്രാമപ്രദേശങ്ങളിലേക്കു വ്യാപിപ്പിക്കുന്നതിൽ അവർ വിജയിച്ചു. കോഴ്സുകളുടെ കാലാവധി കുറച്ച് കൂടുതൽ ഡോക്ടർമാരെ പരിശീലിപ്പിച്ചെടുക്കാനും അവർക്കു കഴിഞ്ഞിട്ടുണ്ട്. ഏതാണ്ടു മൂന്നരലക്ഷം ഡോക്ടർമാർ ഇപ്പോൾ ഗ്രാമപ്രദേശങ്ങളിൽ സ്ഥിരമായി പ്രവർത്തിക്കുന്നു. കൂടാതെ ഡോക്ടർമാരും നേഴ്സുകളും ഉൾപ്പെടെ നാലു ലക്ഷം പേരെ മൊബൈൽ ടീമുകളിലെടുത്തു ഗ്രാമപ്രദേശങ്ങളിൽ അയയ്ക്കാനും ഏർപ്പാടുണ്ടാക്കിയിരിക്കുന്നു. വളരെ ഗുരുതരമല്ലാത്ത രോഗങ്ങളെ ചികിത്സിക്കാനും മറ്റുമായി പതിമൂന്നു ലക്ഷം 'നഗ്നപാദ ഡോക്ടർമാരെ' നിയോഗിച്ചതും ചരിത്രം സൃഷ്ടിച്ച സംഭവമാണ്. ഇവർക്കു മൂന്നുമാസത്തെ പരിശീലനമേ നല്കുന്നുള്ളു.

## അക്യുപങ്ചറും മോക്സിബസ്റ്റനും

ചൈനയുടെ തനതു ചികിത്സാരീതികളും പാശ്ചാത്യചികിത്സാരീതികളും ചേർന്നുള്ള ഒരു ചികിത്സാസമ്പ്രദായമാണ് ചൈന ഇപ്പോൾ സ്വീകരിച്ചിട്ടുള്ളത്. ചൈനീസ് രീതികളിൽ പ്രധാനമായവ അക്യുപങ്ചറും മോക്സിബസ്റ്റ്യനുമാകുന്നു. ശിലായുഗംമുതൽ ചൈനയിൽ നിലവിലിരുന്ന ചികിത്സാപദ്ധതികളാണ് ഇവ രണ്ടും.

മനുഷ്യശരീരത്തിലെ ചില പ്രത്യേക സ്ഥാനങ്ങളിൽ സൂചികത്തി തുളച്ച്, അതുമൂലം രോഗങ്ങളെ ചികിത്സിക്കുന്ന സമ്പ്രദായമാണ് അക്യുപങ്ചർ. പല ആകൃതിയിലും വലിപ്പത്തിലുമുള്ള സൂചികൾ ഇതിനുപയോഗിക്കുന്നു—ഉഴവടിവായ സൂചികൾ, മൂന്നരികുള്ള സൂചികൾ, വൈദ്യുതസൂചികൾ, അന്തശ്ചർമ്മ സൂചികൾ എന്നിങ്ങനെ. ആദ്യമൊക്കെ സൂചികൾക്കുപകരം ഒരുതരം കൂർത്ത കല്ലുകളാണ് ഉപയോഗിച്ചിരുന്നത്. അതിനുശേഷം ഓട്ടുസൂചികളും.

തൊലിപ്പുറത്തു മരുന്നുതുണിയോ മററു സാധനങ്ങളോകൊണ്ടു ചൂടുപിടിപ്പിച്ചു ചികിത്സിക്കുന്ന സമ്പ്രദായത്തെയാണ് മോക്സിബസ്റ്റ്യൻ എന്നു പറയുന്നത്. അക്യുപങ്ചറും മോക്സിബസ്റ്റ്യനും ചൈനയിലങ്ങോളമിങ്ങോളം പ്രചാരത്തിലിരുന്നു. എ. ഡി. ആറാം നൂററാണ്ടിൽ ഇവ ജപ്പാൻ തുടങ്ങിയ രാജ്യങ്ങളിലേക്കു പ്രചരിച്ചു. ഇന്ന് ഏതാണ്ട് നാല്പതോളം രാജ്യങ്ങളിൽ ഈ സമ്പ്രദായം നിലവിലുണ്ട്.

1929-ൽ ചൈനീസ് ഗവണ്മെൻറ് ഈ രണ്ടു ചികിത്സാസമ്പ്രദായങ്ങളെയും നിരോധിക്കുകയുണ്ടായി. പക്ഷേ, 1949-ൽ കമ്മ്യൂണിസ്റ്റുഗവണ്മെൻറു നിലവിൽ വന്നപ്പോൾ പരമ്പരാഗതമായ ചികിത്സാസമ്പ്രദായം പാശ്ചാത്യസമ്പ്രദായങ്ങളോടൊപ്പം പ്രോത്സാഹിപ്പിക്കപ്പെടണമെന്ന നയം സ്വീകരിക്കുകയും ചൈനീസ് സമ്പ്രദായങ്ങൾക്കു ക്ലിനിക്കുകളും, കോളേജുകളും, ഗവേഷണസ്ഥാപനങ്ങളും ആരംഭിക്കുകയും ചെയ്തു.

ഈ ചികിത്സാസമ്പ്രദായം ഇന്നു വളരെയേറെ പുരോഗമിച്ചിട്ടുണ്ട്. സങ്കീർണ്ണങ്ങളായ ശസ്ത്രക്രിയകൾക്കുപോലും ഉപയോഗിക്കാൻ കഴിയുന്ന അക്യുപങ്ചർ അനസ്തീഷ്യയും ഇപ്പോൾ കണ്ടുപിടിക്കപ്പെട്ടിരിക്കുന്നു. തീരാവ്യാധികളെന്നു കരുതപ്പെട്ടിരുന്ന പല രോഗങ്ങൾക്കും അക്യുപങ്ചറും മോക്സിബസ്റ്റ്യനും ഫലപ്രദമാണെന്നു ചൈനക്കാർ അവകാശപ്പെടുന്നു. പാശ്ചാത്യചികിത്സാസമ്പ്രദായവും നാടൻ ചികിത്സാസമ്പ്രദായവും ഒരേ സ്ഥാപനത്തിൽത്തന്നെ നൽകുന്നു എന്നതും പ്രസ്താവ്യമാണ്.

## വിദ്യാഭ്യാസം

വിദ്യാഭ്യാസത്തിന് എന്നും വില കല്പിച്ചിരുന്ന ഒരു ജനതയായിരുന്നു ചൈനക്കാർ. അവരുടെ ആശയങ്ങളും മനോഭാവങ്ങളും മൂല്യങ്ങളും, മാനുഷികബന്ധങ്ങളും പാരമ്പര്യങ്ങളുമൊക്കെ പൊതുവായൊരു ലിഖിതഭാഷയുടെയും സാഹിത്യത്തിന്റെയും ഫലങ്ങളായിരുന്നു.

ക്രിസ്തുവിനു് ആയിരംകൊല്ലം മുമ്പുതന്നെ ചൈനക്കാർ വികാസം പ്രാപിച്ചിരുന്ന ഒരു ഭാഷയും സാഹിത്യവുമുണ്ടായിരുന്നുവെന്നതിനു തെളിവുണ്ടു്.

## പ്രാചീന വിദ്യാഭ്യാസം

കൺഫ്യൂഷ്യസിന്റെ കാലത്തു പലതരത്തിലുള്ള വിദ്യാലയങ്ങൾ നിലവിലിരുന്നു. രാജകുമാരന്മാർക്കും പ്രഭുകുമാരന്മാർക്കും സാധാരണക്കാർക്കെല്ലാം വെവ്വേറെ വിദ്യാഭ്യാസസ്ഥാപനങ്ങൾ ഉണ്ടായിരുന്നു. പുരാതനചൈനയിൽ നൈതികവിദ്യാഭ്യാസത്തിനായിരുന്നു ഏററവും അധികം പ്രാധാന്യം നല്കപ്പെട്ടിരുന്നതു്. ഭരണാധിപന്മാർക്കുള്ള വിദ്യാഭ്യാസത്തിൽ തത്വശാസ്ത്രത്തിനും സ്വഭാവരൂപവല്ക്കരണത്തിനും പ്രത്യേകം ഊന്നൽ നൽകിയിരുന്നു. ശാരീരികവും മാനസികവുമായ കഴിവുകളെ പോഷിപ്പിക്കാനാവശ്യമായ പഠനവിഷയങ്ങളാണു പാഠ്യക്രമത്തിൽ ചേർത്തിരുന്നതു്. ആയുധവിദ്യയ്ക്കും സംഗീതത്തിനും ഒരുപോലെ പ്രാധാന്യം നൽകിയിരുന്നുവെന്നതിൽനിന്നുതന്നെ ഇതു സ്പഷ്ടമാകും.

ബി. സി. ആറാം നൂററാണ്ടിനും ബി. സി. രണ്ടാം നൂററാണ്ടിനും ഇടയ്ക്കുള്ള കാലഘട്ടത്തെ വിദ്യാഭ്യാസത്തെ സംബന്ധിച്ചിടത്തോളം ചൈനയുടെ സുവർണ്ണയുഗമെന്നാണു പറയുക. ഇക്കാലത്തു വിദ്യാഭ്യാസത്തിലുള്ള താല്പര്യം വളരെയേറെ വർദ്ധിക്കുകയുണ്ടായി. കൂടുതൽ ആളുകൾക്കു കൂടുതൽ നല്ല വിദ്യാഭ്യാസം നൽകുന്നതിനാവശ്യമായ പരിപാടികൾ ഈ കാലഘട്ടത്തിൽ ആസൂത്രണംചെയ്തു നടപ്പിൽ വരുത്തിയിരുന്നു. വിദൂരസ്ഥങ്ങളായ ഗ്രാമപ്രദേശങ്ങളിൽ പോലും വിദ്യാലയങ്ങളുണ്ടായി. ബി. സി. 125-ാം ആണ്ടിൽ ചംഗൻ (ഇപ്പോഴത്തെ സിയാൻ) എന്ന സ്ഥലത്തു് ഒരു ദേശീയസർവ്വകലാശാല സ്ഥാപിക്കപ്പെട്ടു. തുടർന്നുവന്ന നൂററാണ്ടുകളിൽ അയൽ രാജ്യങ്ങളിൽനിന്നു് ഒട്ടുവളരെ വിദ്യാർത്ഥികളെ ആകർഷിക്കാൻ ഈ സർവ്വകലാശാലയ്ക്കു കഴിഞ്ഞു. ഇന്നത്തെ ബി. എ., എം. എ., പി. എച്ച്. ഡി. എന്നീ ഡിഗ്രികൾക്കു സമാനങ്ങളായ ബിരുദങ്ങൾ ഈ സർവ്വകലാശാല നൽകിയിരുന്നു.

കാലക്രമേണ വിദ്യാഭ്യാസം കൂടുതൽ വിശാലവും ഉദാരവുമായിത്തീർന്നു. പരീക്ഷാസമ്പ്രദായവും നിലവിൽ വന്നു. അതോടെ വിദ്യാഭ്യാസലക്ഷ്യങ്ങളുടെ പരിധി ചുരുങ്ങി. വൈദഗ്ദ്ധ്യസമ്പാദനത്തിന്റെ സ്ഥാനത്തു് പരീക്ഷ ജയിക്കുക എന്നതായിത്തീർന്നു ഉന്നം. സർക്കാർ ഉദ്യോഗങ്ങൾക്കു് പരീക്ഷാവിജയം അനുപേക്ഷണീയമാ

യിരുന്നു. പതിനെട്ടാം നൂററാണ്ടിന്റെ അവസാനമായപ്പോഴേക്കും ചൈനീസ് വിദ്യാഭ്യാസത്തിനു് ഒരപചയംതന്നെ വന്നുകൂടി.

## ആധുനിക വിദ്യാഭ്യാസം

പത്തൊൻപതാം നൂററാണ്ടിന്റെ പിറവിയോടുകൂടിയാണു് ചൈനയിൽ ആധുനികവിദ്യാഭ്യാസം ആരംഭിക്കുന്നതു്. എന്നാൽ പുതിയ രീതിയിലുള്ള വ്യവസ്ഥിതമായ സ്കൂൾ ഉണ്ടായതു് ഇരുപതാം നൂററാണ്ടിന്റെ തുടക്കത്തിൽ മാത്രമാണു്, 1903-ൽ. 1912-ൽ റിപ്പബ്ലിക്കു് നിലവിൽ വന്നതോടുകൂടി അമേരിക്കൻ ജനാധിപത്യാദർശങ്ങൾ അംഗീകരിക്കപ്പെടുകയും, തദനുസരണം വിദ്യാഭ്യാസത്തിൽ മാററങ്ങൾ ഉണ്ടാവുകയും ചെയ്തു. ആറു വർഷത്തെ പ്രാഥമികവിദ്യാഭ്യാസം, ആറു വർഷത്തെ സെക്കൻണ്ടറിവിദ്യാഭ്യാസം, നാലു വർഷത്തെ കോളജു് വിദ്യാഭ്യാസം എന്നീ വിധത്തിൽ വിദ്യാഭ്യാസം പുനഃസംവിധാനം ചെയ്യപ്പെട്ടു. രാഷ്ട്രീയ-സാമൂഹ്യജീവിതത്തിൽ വിദ്യാർത്ഥികൾക്കു കാര്യക്ഷമമായി പങ്കുകൊള്ളാൻ കഴിയുമാറു് വിദ്യാഭ്യാസലക്ഷ്യങ്ങൾ പുതുതായി നിർവചിച്ചതും, സംസാരഭാഷയ്ക്കു പ്രചാരം നൽകി ആ ഭാഷയിൽതന്നെ ഗ്രന്ഥങ്ങൾ രചിച്ചു് വിദ്യാഭ്യാസം ജനാധിപത്യവൽക്കരിച്ചതും വിദ്യാഭ്യാസത്തിൽ ഒരു വിപ്ലവംതന്നെ സൃഷ്ടിച്ചു. സാധാരണക്കാർക്കും വിദ്യാവിഹീനരായിരുന്ന പ്രായമായവർക്കും വിദ്യാഭ്യാസത്തിന്റെ ഗുണഫലങ്ങൾ ലഭ്യമാകുവാൻ ഈ വിപ്ലവം അത്യന്തം സഹായകമായി.

ദേശീയ ചൈനയിൽ ഏകോപിതമായ ഒരു ഗവണ്മെൻറു് നിലവിൽ വന്നതിനെ തുടർന്നു വിദ്യാഭ്യാസരംഗത്തു് പുനസ്സംവിധാനവും ദീർഘകാലാസൂത്രണവും ഉണ്ടായി. ഗവണ്മെൻറുടമയിലുള്ള വിദ്യാഭ്യാസസ്ഥാപനങ്ങളുടെ പ്രധാന്യം വർദ്ധിച്ചു, ശാസ്ത്രീയവും സാങ്കേതികവുമായ വിദ്യാഭ്യാസം വളരെയേറെ പുരോഗതി പ്രാപിക്കുകയുണ്ടായി. വയോജന-സാമൂഹ്യവിദ്യാഭ്യാസങ്ങൾക്കു മുന്തിയ പരിഗണന നൽകപ്പെട്ടു. ഒട്ടനവധി ലൈബ്രറികളും, മ്യൂസിയങ്ങളും, കമ്മ്യൂണിററി സെൻററുകളും സ്ഥാപിക്കപ്പെട്ടു. വിദ്യാഭ്യാസം അങ്ങനെ കൂടുതൽ വ്യാപകമായിത്തീർന്നു.

## വിദ്യാഭ്യാസം കമ്മ്യൂണിസ്റ്റ് ചൈനയിൽ

കമ്മ്യൂണിസ്ററ്ഭരണം സ്ഥാപിതമായതോടെ വിദ്യാഭ്യാസത്തിനു പുതിയൊരു രൂപവും ഭാവവും കൈവന്നു. ഒരു 'പുതിയ സമൂഹ'ത്തിന്റെ സൃഷ്ടിക്കു് ഒരു 'പുതിയതരം മനുഷ്യനെ' ഉണ്ടാക്കുക എന്നതായി വിദ്യാഭ്യാസത്തിന്റെ ലക്ഷ്യം. ഇതേ തുടർന്നു് അനൗപചാരിക

വിദ്യാഭ്യാസത്തിനും വയോജന വിദ്യാഭ്യാസത്തിനും വർദ്ധിച്ച പ്രാധാന്യം നൽകപ്പെട്ടു. പൊതുജനസമ്പർക്കമാധ്യമങ്ങൾ വലിയ തോതിൽ ഇതിനായി പ്രയോജനപ്പെടുത്തുകയുണ്ടായി. ഔപചാരിക വിദ്യാഭ്യാസത്തിന്റെ മേഖലയിൽപുതിയതരം സ്കൂളുകൾ നിലവിൽ വന്നു. ഇവ 'പ്രവർത്തിപഠനസ്കൂളുകൾ' എന്നറിയപ്പെട്ടു. ഇവിടെ വിദ്യാർത്ഥികൾ കുറച്ചധികം സമയം പ്രവൃത്തിയെടുക്കുന്നതിലും ഉല്പാദനം വർദ്ധിപ്പിക്കുന്നതിലും മുഴുകി. ബാക്കി സമയം മാത്രമേ പഠിത്തത്തിനു വിനിയോഗിച്ചുള്ളു. തൊഴിലാളി–കർഷകവിദ്യാലയങ്ങളും സ്ഥാപിതമായി. കർഷകരെയും തൊഴിലാളികളെയും സാക്ഷരരാക്കാനും, അവർക്ക് സെക്കൻണ്ടറി വിദ്യാഭ്യാസത്തിന്റെയും ഉന്നതവിദ്യാഭ്യാസത്തിന്റെയും ഗുണഫലങ്ങൾ നൽകാനുമുദ്ദേശിച്ചുള്ളതാണ് ഈ വിദ്യാലയങ്ങൾ. പ്രത്യേക തൊഴിലുകൾക്കായി പ്രത്യേക പരിശീലന ഇൻസ്റ്റിട്യൂട്ടുകളും കമ്മ്യൂണിസ്റ്റ് ഭരണകൂടം സ്ഥാപിക്കുകയുണ്ടായി. പൊതുവേ പറഞ്ഞാൽ, കമ്മ്യൂണിസ്റ്റ്വിദ്യാഭ്യാസം ശാസ്ത്രത്തിനും സാങ്കേതികശാസ്ത്രങ്ങൾക്കും കൂടുതൽ പ്രാധാന്യം നൽകുകയും സാമൂഹ്യശാസ്ത്രങ്ങളെയും മാനവികപഠനങ്ങളെയും ഏതാണ്ട് അവഗണിക്കുകയും ചെയ്തു.

കമ്മ്യൂണിസ്റ്റുപാർട്ടിയുടെ ലക്ഷ്യങ്ങൾതന്നെയാണ് വിദ്യാഭ്യാസനയപരിപാടികളിലും പ്രതിഫലിച്ചത്. 1957 ഫെബ്രുവരി 27–ാംതീയതി ചെയർമാൻ മാവോ വിദ്യാഭ്യാസത്തെ സംബന്ധിച്ചു ചെയ്ത പ്രഖ്യാപനത്തിൽ ഇങ്ങനെ പറഞ്ഞിരുന്നു:

'വ്യക്തിയുടെ ശാരീരികവും ബുദ്ധിപരവുമായ കഴിവുകളെ വികസിപ്പിച്ച് അവനെ സാമൂഹ്യബോധമുള്ള ഒരു തൊഴിലാളിയാക്കുക എന്നതാണ് നമ്മുടെ ലക്ഷ്യം. സോഷ്യലിസ്റ്റ് വിദ്യാഭ്യാസം ബൂർഷ്വാവിദ്യാഭ്യാസമല്ല. വിദ്യാഭ്യാസം തൊഴിലാളിവർഗ്ഗത്തിന്റെ ഉന്നമനത്തിന്നാകണം. തൊഴിലുമായി ബന്ധപ്പെട്ടിരിക്കണം.'

കമ്മ്യൂണിസ്റ്റുപാർട്ടി സെൻട്രൽകമ്മിറ്റിയുടെ നിർദ്ദേശമനുസരിച്ച് വിദ്യാഭ്യാസമന്ത്രാലയമാണ് വിദ്യാഭ്യാസഭരണം കൈകാര്യം ചെയ്യുന്നത്. 1960–കളിൽ സ്കൂളുകളും കോളേജുകളും നടത്തിയിരുന്നത് ജനകീയ കമ്മ്യൂണുകളായിരുന്നു. സാങ്കേതികപഠനങ്ങൾക്കും 'വർഗ്ഗവിദ്യാഭ്യാസ'ത്തിനും അവർ പ്രാമുഖ്യം നൽകി. 'പ്രവൃത്തിപഠന'സ്കൂളുകൾ സ്ഥാപിതമായത് 1965–ൽ ആയിരുന്നു. 1966 ജൂൺ മാസത്തിൽ ചൈനയിലുണ്ടായ സാംസ്കാരികവിപ്ലവത്തെത്തുടർന്ന് വിദ്യാഭ്യാസ സ്ഥാപനങ്ങൾ അടച്ചിടാൻ ചൈനീസ് കമ്മ്യൂണിസ്റ്റ്

പാർട്ടി സെൻട്രൽകമ്മിററി തീരുമാനിച്ചു. 1967-ൽ സ്കൂളുകൾ ഭാഗികമായി തുറന്നു പ്രവർത്തിക്കാൻ തുടങ്ങി.

ആശയപ്രബോധനപരമായ വിദ്യാഭ്യാസത്തിനു ചൈനയെ ആധുനികീകരിക്കാൻ സാദ്ധ്യമല്ലെന്നും വ്യവസ്ഥാപിതവിദ്യാഭ്യാസസമ്പ്രദായം വീണ്ടും ഏർപ്പെടുത്തണമെന്നുമായിരുന്നു ചൈനീസ് ഉപപ്രധാനമന്ത്രിയായിരുന്ന തെങ്ങ്ന്സിയാവോ പിങ്ങിന്റെയും അനുയായികളുടെയും അഭിപ്രായം. എന്നാൽ മിതവാദികളായ ഇവരുടെ പ്രസ്താവനകൾ മാവോയിസ്ററുകളെ ചൊടിപ്പിക്കുക മാത്രമാണുണ്ടായതു്. എന്തായാലും, 1970-നുശേഷം വിദ്യാഭ്യാസത്തിൽ—സ്കൂൾ വിദ്യാഭ്യാസത്തിലും സർവ്വകലാശാലാവിദ്യാഭ്യാസത്തിലും—ഗണ്യമായ പുരോഗതി ഉണ്ടായിട്ടുണ്ടു്. 1909-ൽ ചൈനയിൽ മൂന്നു് സർവ്വകലാശാലകൾ ഉണ്ടായിരുന്നിടത്തു് ഇപ്പോൾ ഇരുപത്തിനാലു് സർവ്വകലാശാലകളാണുള്ളതു്. ചൈനീസ് വിദ്യാഭ്യാസത്തെപ്പററി 1977-ൽ ലഭ്യമായ 1975-ലെ കണക്കുകൾപ്രകാരം പ്രൈമറിതലത്തിൽ പതിനഞ്ചുകോടി വിദ്യാർത്ഥികളും, സെക്കൻഡറിതലത്തിൽ നാലുകോടി അമ്പതിനായിരം വിദ്യാർത്ഥികളും ഉണ്ടായിരുന്നു. ഉന്നതവിദ്യാഭ്യാസം പത്തുലക്ഷം വിദ്യാർത്ഥികൾക്കു് ലഭ്യമായിരുന്നു.

പീക്കിങ്ങ്, കാൻറൺ, ഷാങ്ങ്ഹായ്, നാങ്കിങ്ങ്, ടീൻട്സിൻ എന്നിവയാണു് ചൈനയിലെ പ്രമുഖ വിദ്യാഭ്യാസകേന്ദ്രങ്ങൾ.

1949-ൽ കമ്മ്യൂണിസ്ററു ഗവണ്മെൻറു് അധികാരത്തിൽ വരുമ്പോൾ ജനസംഖ്യയിലെ 70 ശതമാനം ആളുകളും നിരക്ഷരരായിരുന്നു. 1960-ൽ സാക്ഷരതാശതമാനം 67 ആയി വർദ്ധിച്ചു. 1973-ൽ സാക്ഷരത 95 ശതമാനം ആയെന്നാണു് 1978-ൽ ലഭിക്കുന്ന സ്ഥിതിവിവരക്കണക്കുകളിൽ കാണുന്നതു്.

## ശാസ്ത്രപുരോഗതി

ശാസ്ത്ര-സാങ്കേതികശാസ്ത്രമേഖലകളിൽ പുരാതനകാലംമുതൽ ചൈന ആധിപത്യം പുലർത്തിയിരുന്നു. ജ്യോതിശ്ശാസ്ത്രം, ഗണിതം, വൈദ്യം എന്നിവയിലും പ്രകൃതിശാസ്ത്രശാഖകളിലും വളരെ പണ്ടുമുതൽ തന്നെ നിരീക്ഷണങ്ങളും പരീക്ഷണങ്ങളും നടത്തിയിരുന്നവരാണു് ചൈനക്കാർ. ബി.സി. നാലാം നൂററാണ്ടിൽതന്നെ ഏതാണ്ടു് എണ്ണൂറോളം നക്ഷത്രങ്ങളുടെ സ്ഥാനം നിർണ്ണയിക്കുന്നതിനും ഗ്രഹണങ്ങൾ പ്രവചിക്കുന്നതിനും അവർക്കു കഴിഞ്ഞിരുന്നു. എ.ഡി. 130-ൽ ചൈനക്കാർ ഭൂകമ്പലേഖനയന്ത്രം നിർമ്മിച്ചതായും രേഖപ്പെടുത്തി

യിട്ടുണ്ടു്. അങ്ങനെ പാശ്ചാത്യരാജ്യങ്ങളിൽ ശാസ്ത്രം ഉണ്ടാകുന്നതിനു് നൂററാണ്ടുകൾക്കു മുമ്പുതന്നെ ചൈനയിൽ ശാസ്ത്രവും സാങ്കേതികശാസ്ത്രവും വികസിച്ചിരുന്നു.

ഏതാണ്ടു് 17-ാം നൂററാണ്ടുവരെ ചൈന ലോകത്തിൽ തങ്ങളുടെ ശാസ്ത്രമേധാവിത്വം പുലർത്തിയിരുന്നതായി കാണാം. നവോത്ഥാനത്തെത്തുടർന്നു് യൂറോപ്പിൽ ശാസ്ത്രമുന്നേററം ഉണ്ടായപ്പോഴാണു് ശാസ്ത്രരംഗത്തുണ്ടായിരുന്ന ചൈനയുടെ സ്ഥാനം പുറംതള്ളപ്പെട്ടതു്. സാമൂഹ്യവും രാഷ്ട്രീയവുമായ കാരണങ്ങളാലാണു് ഇതു സംഭവിച്ചതും. യൂറോപ്യൻ വിജ്ഞാനത്തെ സ്വീകരിക്കാനോ സ്വാംശീകരിക്കാനോ ചൈനക്കു കഴിയാതിരുന്നതും ഇക്കാരണങ്ങളാൽതന്നെ. ശാസ്ത്രരംഗത്തു് തങ്ങളെക്കാൾ മികച്ച ഒരു ജനത ഉണ്ടാവില്ല എന്ന അവരുടെ അഹംഭാവമാണു് അത്യന്തം ദോഷകരമായി ഭവിച്ചതു്. അനാരോഗ്യകരമായി വച്ചുപുലർത്തിയിരുന്ന ഉത്‌കർഷമനോഭാവം പാശ്ചാത്യശാസ്ത്രത്തെ ചൈനയിൽ കൊണ്ടുവരാനുള്ള ഉദ്യമങ്ങളെ പല അവസരങ്ങളിലും തടയുകയുണ്ടായി. രണ്ടുമൂന്നു് ഉദാഹരണങ്ങൾ പറയാം.

1582-ൽ മേററിയോ റിക്കി എന്ന ഇററാലിയൻ ജെസ്യൂട്ട്പാതിരി കാൻറണിൽ വന്നു. ഇദ്ദേഹം ഗണിതം, ജ്യോതിശ്ശാസ്ത്രം ഭൂപടനിർമ്മാണം, ശില്പശാസ്ത്രം എന്നിവയിൽ നിപുണനായിരുന്നു. പാശ്ചാത്യശാസ്ത്രം ചൈനയിൽ പ്രചരിപ്പിക്കാൻ ഇദ്ദേഹവും സാങ്കേങ്കേതികവിദ്യയിൽ പരിശീലനം സിദ്ധിച്ച മററുചില മിഷണറിമാരും ചേർന്നു ശ്രമിച്ചെങ്കിലും പലവിധത്തിലുള്ള എതിർപ്പുകാരണം അതു വിജയിക്കാതെ പോകുകയാണുണ്ടായതു്.

അതുപോലെ, 1805-ൽ ബ്രിട്ടീഷ് ഡോക്ടർ റോബർട്ട് മോറിസ്സൺ മസൂരിവാക്സിൻ ചൈനയിൽ കൊണ്ടുവരികയും നിരവധി മെഡിക്കൽ സ്കൂളുകളും, ക്ലിനിക്കുകളും, ആശുപത്രികളും സ്ഥാപിച്ചു പ്രവർത്തനമാരംഭിക്കുകയും ചെയ്തു. ചൈനക്കാരുടെ പാശ്ചാത്യരോടുള്ള എതിർപ്പും രാഷ്ട്രീയകുഴപ്പങ്ങളും കാരണം ഈ ഉദ്യമങ്ങൾ മുന്നോട്ടു പോയില്ല.

ഇരുപതാം നൂററാണ്ടിന്റെ ആദ്യദശകങ്ങളിൽ അമേരിക്കക്കാരുടെയും യൂറോപ്യന്മാരുടെയും പ്രയത്നഫലമായി ശാസ്ത്രവിദ്യാഭ്യാസം ചൈനയിൽ ആരംഭിച്ചു. നിരവധി ശാസ്ത്രസ്ഥാപനങ്ങളുമുണ്ടായി. 1928-ൽ സ്ഥാപിതമായ 'അക്കാദമിയാ സീനിക'യും മററു പതിനൊന്നു് ഇൻസ്റ്റിററ്യൂട്ടുകളും ശാസ്ത്രപഠനത്തിനും ഗവേഷണത്തിനും ഉറച്ച അടിക്കല്ലിട്ടു. 1930-1940 കളിൽ വലിയ പുരോഗതി ഉണ്ടാവു

കയും ചെയ്തു. എന്നാൽ, ഈ ശാസ്ത്രവികസന പരിപാടികളെല്ലാം തന്നെ ജപ്പാന്റെ ആക്രമണത്തെത്തുടർന്ന് നിറുത്തിവക്കേണ്ടിവന്നു.

കമ്മ്യൂണിസ്റ്റുഭരണം നിലവിൽവന്നതോടെ ശാസ്ത്രപഠനത്തിനും ശാസ്ത്രപ്രസാരണത്തിനും വളരെ പ്രാധാന്യം നൽകപ്പെട്ടു. മററു രാജ്യങ്ങളിലേക്കു മാറിപ്പോയ ഏതാണ്ട് അഞ്ഞൂറോളം ഉന്നത ശാസ്ത്രജ്ഞന്മാരെ തിരിയെ കൊണ്ടുവരാൻ ഗവണ്മെന്റു ശ്രമം നടത്തി. എങ്കിലും അതു പരാജയപ്പെടുകയാണുണ്ടായതു്.

ശാസ്ത്രവികസനത്തിനും ശാസ്ത്രീയപുരോഗതിക്കുമായി ചൈനയിൽ കൈക്കൊണ്ടിട്ടുള്ള സംരംഭങ്ങളിൽ ഏററവും ബൃഹത്തായ ഒന്നാണ് 1954–ൽ സോവിയററ്യൂണിയനുമായി ഉണ്ടാക്കിയ ശാസ്ത്രീയ–സാങ്കേതിക കരാറിന്റെ ഫലമായി ആവിഷ്ക്കരിക്കപ്പെട്ട ഗവേഷണ പദ്ധതികൾ. ഇരുപത്തഞ്ചു് ഉന്നതരായ റഷ്യൻ ശാസ്ത്രജ്ഞന്മാരും അഞ്ഞൂറിലേറെ ചൈനീസ് ശാസ്ത്രജ്ഞന്മാരും ചേർന്നു നൂറിലധികം ഗവേഷണ പദ്ധതികൾക്കു രൂപംകൊടുക്കുകയും അവ പ്രാവർത്തികമാക്കാൻ നടപടികൾ സ്വീകരിക്കുകയുമുണ്ടായി. നൂറിലേറെ റഷ്യൻ ശാസ്ത്രജ്ഞന്മാർ ഈ പദ്ധതികൾക്കു നേതൃത്വം നൽകാൻ ചൈനയിലെത്തിയിരുന്നു. 1957–ൽ അവസാനിച്ച ഒന്നാം പഞ്ചവത്സരപദ്ധതിക്കാലത്തു് ചൈന കൈവരിച്ച ശാസ്ത്ര–സാങ്കേതിക ശാസ്ത്രപുരോഗതി അത്ഭുതാവഹംതന്നെയായിരുന്നു. 1964–ൽ അണുബോംബ് പൊട്ടിക്കാൻ കഴിയുംവിധം ശാസ്ത്രീയഗവേഷണങ്ങൾ പുരോഗമിച്ചു. എന്നാൽ 1960–ൽ ചൈനയും സോവിയററ്യൂണിയനും തമ്മിലുണ്ടായ ആശയ സംഘട്ടനങ്ങളെത്തുടർന്ന് സോവിയററ്യൂണിയൻ സാങ്കേതിക സഹായം നിറുത്തലാക്കുകയും തങ്ങളുടെ ശാസ്ത്രജ്ഞരെയും സാങ്കേതിക വിദഗ്ദ്ധന്മാരെയും പിൻവലിക്കയും ചെയ്തു് ചൈനയുടെ ശാസ്ത്രപുരോഗതിക്കു ഒരു വലിയ തിരിച്ചടിയായി. എങ്കിലും കമ്മ്യൂണിസ്റ്റുഗവണ്മെന്റും ശാസ്ത്രവികസന പരിപാടികളുമായി മുന്നോട്ട് പൊയ്ക്കൊണ്ടിരിക്കുകയാണ്. ശാസ്ത്രമനോഭാവം ജനങ്ങളുടെ ഇടയിൽ വളർത്തുന്നതിൽ അവർ വളരെയേറെ വിജയിച്ചിട്ടുണ്ട്. ഗവേഷണ സ്ഥാപനങ്ങളുടെ എണ്ണത്തിലും വർദ്ധനയുണ്ടായിട്ടുണ്ട്. ഭരണമേറെറടുക്കുമ്പോൾ കേവലം നൂറു (100) സ്ഥാപനങ്ങൾ മാത്രമുണ്ടായിരുന്നിടത്തു് ഇപ്പോൾ രണ്ടായിരത്തോളം ഇൻസ്റ്റിററ്യൂട്ടുകൾ പ്രവർത്തിക്കുന്നു. പരിശീലന സ്ഥാപനങ്ങളുടെയും പരിശീലനംസിദ്ധിച്ച പ്രവർത്തകരുടെയും എണ്ണവും വളരെ കൂടിയിട്ടുണ്ട്. എന്നാൽ പ്രധാനമായും ടെക്നീഷ്യന്മാരുടെ നിലവാരത്തിലാണ് പുരോഗതിയുണ്ടായിട്ടുള്ളതു്. ഇവർക്കു മാർഗ്ഗനിർദ്ദേശം നൽകി

യിരുന്നതു് ഉന്നതന്മാരായ വിദേശശാസ്ത്രജ്ഞന്മാരായിരുന്നു അടുത്ത കാലംവരെ—റഷ്യയിലെയും അമേരിക്കയിലെയും യൂറോപ്പിലെയും ശാസ്ത്രജ്ഞന്മാർ. അടുത്തകാലത്തുണ്ടായ സംഭവവികാസങ്ങളുടെ അനന്തരഫലമായി, പ്രത്യേകിച്ചും 'സാംസ്കാരിക വിപ്ലവ'ത്തിന്റെ ഫലമായി, വിദേശ ശാസ്ത്രജ്ഞന്മാരുടെ സേവനങ്ങളും ചൈനയ്ക്കു നഷ്ടപ്പെട്ടു. അവരുടെ സ്ഥാനത്തു് മൗലികപ്രതിഭയുള്ള ചൈനീസ് ശാസ്ത്രജ്ഞന്മാർ ഇനിയും വരേണ്ടതായിട്ടാണിരിക്കുന്നതു്. ഉന്നതതലത്തിൽ സമർത്ഥമായ ശാസ്ത്രനേതൃത്വം ലഭിക്കുന്നതായാൽ, ശാസ്ത്രീയ പാരമ്പര്യവും, ശാസ്ത്രീയ മനോഭാവവുമുള്ള ചൈനീസ് ജനത ലോകത്തിലെ ഏറ്റവും വലിയ ശാസ്ത്രശക്തികളിലൊന്നായിത്തീരുമെന്നുള്ളതിനു സംശയമില്ല. അതിനു്, ശാസ്ത്രത്തെ രാഷ്ട്രീയത്തിൽനിന്നു വേർതിരിച്ചു കാണാനുള്ള വിവേകം ഉണ്ടാകേണ്ടതു് അത്യന്താപേക്ഷിതമാണു്.

## കൃഷി

ചൈനയുടെ വിവിധ ഭാഗങ്ങളിലായി നെല്ലു്, ഗോതമ്പു്, ചോളം, ബാർളി, ചാമ, മധുരക്കിഴങ്ങു്, തേയില, കരിമ്പു്, പരുത്തി, പുകയില, സോയാബീൻ തുടങ്ങിയവ കൃഷിചെയ്യപ്പെടുന്നു. ഇവ കൂടാതെ പലതരം പഴങ്ങളും പച്ചക്കറികളും ധാരാളമായി വിളയിക്കുന്നുണ്ടു്.

ചൈനയുടെ തെക്കൻപ്രദേശങ്ങളിൽ നെല്ലും, വടക്കൻ പ്രദേശങ്ങളിൽ ഗോതമ്പുമാണു് പ്രധാനമായും കൃഷിചെയ്യപ്പെടുന്നതു്. സെച്ച്‌വാൻതടത്തിലും യാങ്ങ്ട്സി താഴ്‌വരയിലും തെക്കൻ ചൈനയിൽ വ്യാപകമായും നെല്ലു വിളയുന്നു. മഞ്ചൂറിയായിലും ഉത്തരചൈനാസമതലങ്ങളിലുമാണു് ഗോതമ്പു കൂടുതലായി കൃഷിചെയ്യപ്പെടുന്നതു്. സോയാബീൻ, ചോളം, തുടങ്ങിയവയും വടക്കൻ ചൈനയിലാണു് കൂടുതൽ ഉണ്ടാകുന്നതു്. പരുത്തികൃഷിയും വടക്കാണു കൂടുതൽ. സെച്ച്‌വാൻതീരത്തു് മധുരക്കിഴങ്ങും, യാങ്ങ്ട്സി താഴ്‌വരയിൽ ബാർളിയും, തെക്കുകിഴക്കൻ തീരപ്രദേശങ്ങളിൽ തേയിലയും ഉണ്ടാകുന്നു. തെക്കുപടിഞ്ഞാറൻ ചൈന പുകയിലകൃഷിക്കു പ്രസിദ്ധമാണു്. കരിമ്പു വളരുന്നതു് പ്രധാനമായും സെച്ച്‌വാൻ പ്രദേശത്താകുന്നു. പഴങ്ങളും പച്ചക്കറികളും കൂടുതലായി കൃഷി ചെയ്യപ്പെടുന്നതു് വടക്കുപടിഞ്ഞാറൻ ചൈനയിലും.

ചൈനീസ് ജനതയിൽ എൺപതു ശതമാനവും കൃഷിക്കാരാ

ണ്. തങ്ങളുടെ ചെറിയ കൃഷിയിടങ്ങളിൽ പരമ്പരാഗതങ്ങളായ കൃഷിരീതികൾ ഉപയോഗിച്ചാണ് അവർ കൃഷി ചെയ്തുവന്നത്. കൃഷിക്കു ആവശ്യമായ വളം വേണ്ട അളവിൽ ലഭ്യമല്ലാത്തതു കാരണം വിളവ് പലപ്പോഴും മോശമായിപ്പോകാറുണ്ടായിരുന്നു. എന്നാൽ, കൃഷിയിടങ്ങൾ മെച്ചപ്പെടുത്തുക, ജലസേചനം കൂടുതൽ വ്യാപകമാക്കുക, വെള്ളപ്പൊക്കം നിയന്ത്രിക്കുക, നല്ലയിനം വിത്തുകളും രാസവളവും ഉപയോഗിക്കുക തുടങ്ങിയ നടപടികൾ കൂടുതൽ കാര്യക്ഷമമായി സ്വീകരിച്ചതുകൊണ്ട് ഇരുപതാം നൂററാണ്ടിന്റെ ആരംഭത്തിൽ വിളവു വർദ്ധിച്ചു. എങ്കിലും ആഭ്യന്തര ഉപഭോഗത്തിനുള്ള കാർഷികവിഭവങ്ങൾ മാത്രമേ ലഭ്യമായിരുന്നുള്ളു. കമ്മ്യൂണിസ്റ്റുകാർ അധികാരത്തിൽവരുമ്പോൾ കൃഷിമേഖല ഏതാണ്ടൊരു സ്തംഭനാവസ്ഥയിലായിരുന്നുവെന്നു പറയാം.

1949-നു മുമ്പ് ചൈനയിലെ കൃഷിഭൂമികളിൽ പകുതിയിലേറെ, തങ്ങളുടെ കൃഷിയിടങ്ങൾ കണ്ടിട്ടുപോലുമില്ലാത്ത ജന്മിമാരുടെ കൈവശമായിരുന്നു. ഈ ഭൂമിയെല്ലാം ഗവണ്മെൻറു കണ്ടുകെട്ടുകയും കൃഷിഭൂമിയില്ലാതിരുന്ന കർഷകർക്കു വിതരണം ചെയ്യുകയുമുണ്ടായി. ഇതുകൊണ്ട് ഉല്പാദനത്തിൽ വേണ്ടത്ര പുരോഗതി ഉണ്ടാകുന്നില്ലെന്നു കണ്ടപ്പോൾ 1955-ൽ മാവോ സെ തുങ് കൂട്ടുകൃഷിസമ്പ്രദായം ഏപ്പെടുത്തി. കർഷകജനതയെ നൂറുമുതൽ മുന്നൂറുവരെ കുടുംബങ്ങൾ ഉൾക്കൊള്ളുന്ന സഹകരണസംഘങ്ങളായി പുനഃസംഘടിപ്പിച്ചു. കൃഷിയിടങ്ങൾ സഹകരണാടിസ്ഥാനത്തിൽ കൃഷിചെയ്യപ്പെടാനും തുടങ്ങി. എന്നാലും ഓരോ കുടുംബത്തിനും തനതായി കൃഷിചെയ്യാൻ കുറച്ചു ഭൂമി അനുവദിച്ചിരുന്നു.

ഈ പുതിയ സംവിധാനത്തിൽ കാർഷികോല്പാദനം വളരെ വർദ്ധിക്കുമെന്നാണ് കരുതപ്പെട്ടിരുന്നത്*. ഫലം നിരാശാജനകമായിരുന്നു. അതുകൊണ്ട് 1958 അവസാനത്തോടുകൂടി കൂടുതൽ വിപ്ലവകരമായ ഒരു പരിഷ്കാരം ഏർപ്പെടുത്തി. 'ഗ്രാമീണ ജനകീയ കമ്മ്യൂണുകൾ' രൂപീകരിച്ചതാണ് ഈ നടപടി. നേരത്തെയുള്ള സഹകരണസംഘങ്ങളിൽ നൂറുമുതൽ മുന്നൂറുവരെ കുടുംബങ്ങൾ ഉണ്ടായിരുന്നെങ്കിൽ നാലായിരംമുതൽ അയ്യായിരം വരെ കുടുംബങ്ങൾ ചേർന്നാണ് പുതിയ കമ്മ്യൂണുകൾ രൂപീകരിച്ചത്. കുടുംബങ്ങൾക്കു അനുവദിച്ചിരുന്ന സ്വകാര്യകൃഷിയിടങ്ങൾ തിരിച്ചെടുക്കുകയും സ്വതന്ത്രവിപണി അടച്ചിടുകയും ചെയ്തു. പക്ഷേ, ഇതുകൊണ്ടും കാർഷികോല്പാദനം പ്രതീക്ഷിച്ചതുപോലെ വർദ്ധിച്ചില്ല. പച്ചക്കറികളും മററും ധാരാളമായി സ്വകാര്യ കൃഷിഭൂമികളിലാണ് വിളയിച്ചിരുന്ന

ത്ത്. സ്വകാര്യഭൂമികൾ നിറുത്തലാക്കിയതിനെ തുടർന്ന് ഇവയുടെ ഉല്പാദനവും വളരെ കുറഞ്ഞു.

ഉല്പാദനരംഗം ആകെ കുഴഞ്ഞിരിക്കുന്നതായി കണ്ട ഭരണകൂടം സ്വതന്ത്രവിപണികൾ വീണ്ടും തുറക്കാൻ 1959 അവസാനം തീരുമാനിച്ചു. സ്വകാര്യഭൂമികൾ കർഷകർക്ക് വിട്ടുകൊടുക്കുവാനും നിശ്ചയിച്ചു. കമ്മ്യൂൺ സമ്പ്രദായം കൃഷിക്ക് പറ്റിയതല്ലെന്ന നിഗമനത്തിൽ ഗവണ്മെൻറ് എത്തിച്ചേർന്നു. 1961-ൽ ഈ സമ്പ്രദായം സമൂലമായി പരിഷ്കരിക്കാനും ചെറിയ 'ഉല്പാദന ടീമുകൾ' സംഘടിപ്പിക്കാനും തീരുമാനിച്ചു. 60 മുതൽ 80 വരെ കുടുംബങ്ങൾ ചേർന്നാണ് ഇപ്രകാരം ടീമുകൾ ഉണ്ടാക്കിയത്. ചുരുക്കത്തിൽ 1955-ലെ കൂട്ടുകൃഷി മാതൃകയിലേക്ക് ചൈന തിരിച്ചുവന്നിരിക്കുകയാണ്. സംഘടനാപരമായ മാററങ്ങൾ മാത്രം വരുത്തിയതുകൊണ്ട് കാർഷികോല്പാദനം വർദ്ധിക്കുകയില്ലെന്ന ബോദ്ധ്യം വന്നതിൻെറ ഫലമായാണ് കൂടുതൽ യാഥാർത്ഥ്യബോധത്തോടെയുള്ള പുതിയ സംവിധാനം കൈക്കൊണ്ടിട്ടുള്ളത്.

1953-ൽ ആരംഭിച്ച പഞ്ചവത്സരപദ്ധതികളിൽ ആദ്യത്തേതും രണ്ടാമത്തേതും ഘനവ്യവസായങ്ങൾക്ക് കൂടുതൽ പ്രാധാന്യം നൽകുകയുണ്ടായി. കാർഷികമേഖലയ്ക്കു മൂന്നാംസ്ഥാനം മാത്രമാണ് കൊടുത്തിരുന്നത്. കാർഷികോല്പാദനത്തിലുണ്ടായ കുറവിന് ഇതും ഒരു കാരണമായിരുന്നു. ഗവണ്മെൻറ് ഇപ്പോൾ കൃഷിക്ക് കൂടുതൽ പ്രാധാന്യം നൽകുകയും, ജലസേചനപദ്ധതികളിലും രാസവള നിർമ്മാണത്തിലും കൂടുതൽ ശ്രദ്ധപതിപ്പിക്കുകയും ചെയ്യുന്നുണ്ട്.

### ഉല്പാദനക്കണക്ക്

1975-ൽ മൂന്നുകോടി അമ്പതുലക്ഷം ഹെക്ടാറിൽ നെല്ലും, രണ്ടുകോടി അമ്പതുലക്ഷം ഹെക്ടാറിൽ ഗോതമ്പും, അഞ്ചുകോടി അമ്പതുലക്ഷം ഹെക്ടാറിൽ ഉരുളക്കിഴങ്ങും, ഒരുകോടി ഹെക്ടാറിൽ സോയാബീനും അറുപതുലക്ഷം ഹെക്ടാറിൽ പരുത്തിയും കൃഷിചെയ്തിരുന്നു. ഉല്പാദനം താഴെ പറയുംപ്രകാരമായിരുന്നു.

| | | |
|---|---|---|
| നെല്ല് | – | പതിനൊന്നുകോടി നാല്പതുലക്ഷം ടൺ |
| ഗോതമ്പ് | – | നാലുകോടി പത്തുലക്ഷം ടൺ |
| ബാർളി | – | രണ്ടുകോടി പത്തുലക്ഷം ടൺ |
| ചോളം | – | രണ്ടുകോടി നാല്പതുലക്ഷം ടൺ |
| ഉരുളക്കിഴങ്ങ് | – | നാലുകോടി ടൺ |
| സോയാബീൻ | – | ഒരുകോടി ഇരുപതുലക്ഷം ടൺ |

നിലക്കടല – ഇരുപത്തേഴുലക്ഷം ടൺ
പഞ്ചസാര – മുപ്പത്തിമൂന്നുലക്ഷം ടൺ
പുകയില – ഒൻപതരലക്ഷം ടൺ
തേയില – മൂന്നുലക്ഷം ടൺ
പരുത്തി – ഇരുപത്തൊന്നുലക്ഷത്തി അമ്പതിനായിരം ടൺ
ചണം – അഞ്ചരലക്ഷം ടൺ

ഹെക്ടറൊന്നിനു വിളവിന്റെ കണക്കു്:

നെല്ല് – 3.14 ടൺ
ഗോതമ്പു് – 1.40 ടൺ
മററുധാന്യങ്ങൾ – 1.00 ടൺ
ഉരുളക്കിഴങ്ങു് – 2.00 ടൺ
സോയാബീൻ – 1.00 ടൺ
പരുത്തി – 0.38 ടൺ

**മത്സ്യ സമ്പത്തു്**

കടൽമത്സ്യങ്ങളുടെ കാര്യത്തിലും കായലുകളിലും നദികളിലുമുള്ള മത്സ്യങ്ങളുടെ കാര്യത്തിലും ചൈന സമ്പന്നയാണു്. മത്സ്യംവളർത്തലും വമ്പിച്ച തോതിൽ നടക്കുന്നുണ്ടു്. ഒരുവർഷം ശരാശരി എഴുപതു ലക്ഷം ടൺ മത്സ്യം ലഭിക്കുന്നതായിട്ടാണു് കണക്കു്.

**കാലിസമ്പത്തു്**

1975-ൽ ചൈനയ്ക്കുണ്ടായിരുന്ന കാലിസമ്പത്തിന്റെ വിവരം താഴെ കൊടുക്കുന്നു:

കുതിര – എൺപതുലക്ഷം
കഴുത – ഒരുകോടി പതിനാറുലക്ഷം
പശുക്കൾ – ആറുകോടി മുപ്പത്തിരണ്ടുലക്ഷം
എരുമ – മൂന്നുകോടി
ആടു് – പതിമൂന്നുകോടി മുപ്പതുലക്ഷം
പന്നി – ഇരുപത്തിമൂന്നുകോടി എണ്ണൂറുലക്ഷം

# വ്യവസായവും വാണിജ്യവും

**ധാതുസമ്പത്തു്**

കൽക്കരി, ഇരുമ്പു്, സ്വർണ്ണം, വെള്ളി, വെളുത്തീയം, കാരീയം, രസം, നാകം, ചെമ്പു്, മോളിബ്ഡിനം, ടങ്സ്റ്റൺ, യുറേനിയം, എന്നിവയും പെട്രോളിയവും ചൈനയിൽനിന്നു ലഭിക്കുന്നു.

## കൽക്കരി

ലോകത്തിൽ കൽക്കരി ഉല്പാദിപ്പിക്കുന്ന രാജ്യങ്ങളിൽ അഞ്ചാം സ്ഥാനമാണ് ചൈനയ്ക്കുള്ളത്. മററു നാലു രാജ്യങ്ങൾ, അമേരിക്ക, സോവിയററ് യൂണിയൻ, ഇംഗ്ലണ്ട്, പശ്ചിമജർമ്മനി എന്നിവയാകുന്നു. മെട്രിക്ക് ടൺ കണക്കിൽ 1938-ൽ 3 കോടി 89 ലക്ഷവും, 1942-ൽ 5 കോടി 60 ലക്ഷവും, 1954-ൽ 8 കോടിയും 1965-ൽ 40 കോടിയുമായിരുന്നു കല്ക്കരി ഉല്പാദനം. 1975-ൽ അതു 50 കോടിയായി വർദ്ധിച്ചു.

ഷാൻസി-ഷെൻസി താഴ്‌വരകളിലും മഞ്ചൂറിയായിലുമാണ് കല്ക്കരി കൂടുതലായി കാണപ്പെടുന്നത്.

## പെട്രോളിയം

സിങ്കിയാങ്ങിൽനിന്നാണ് പ്രധാനമായും പെട്രോളിയം ലഭിക്കുന്നത്. 1944-ൽ 1,16,000 ടൺ മാത്രം ലഭിച്ചിരുന്നത് 1954-ൽ 8,24,000 ടണ്ണും, 1960-കളിൽ 50,00,000 ടണ്ണും ആയി വർദ്ധിച്ചു. 1975-ൽ ഉല്പാദനം 8 കോടി ടണ്ണായിത്തീർന്നു. കാൻസു സിങ്ഹായ് എന്നിവിടങ്ങളിലും പുതിയ എണ്ണപ്പാടങ്ങൾ കണ്ടെത്തിയിട്ടുണ്ട്.

## ഇരുമ്പ്

ചൈനയിലെ മിക്കവാറും എല്ലാ പ്രദേശങ്ങളിലും ഇരുമ്പയിരുണ്ട്. എന്നാലും സിങ്കിയാങ്ങ്, ഹുപ്പെ, സെച്ച്‌വാൻ, ഫ്യൂക്കിയൻ എന്നീ പ്രദേശങ്ങളിലാണ് അതു കൂടുതലായി കാണപ്പെടുന്നത്. ഇരുമ്പുരുക്ക വ്യവസായം ഇപ്പോൾ കൂടുതൽ വ്യാപകമായിത്തീർന്നിട്ടുണ്ട് ചൈനയിൽ. മഞ്ചൂറിയ, ഹുപ്പെ, അകമംഗോളിയ, കാൻസു എന്നിവിടങ്ങളിലാണ് ഈ വ്യവസായം കൂടുതൽ അഭിവൃദ്ധിപ്പെട്ടിരിക്കുന്നത്. 1975-ൽ 10 കോടി 50 ലക്ഷം ടൺ ഇരുമ്പയിര് ലഭിക്കുകയുണ്ടായി. ഉല്പാദിപ്പിക്കപ്പെട്ട വാർപ്പിരുമ്പ് 3 കോടി 50 ലക്ഷം ടണ്ണും, ഉരുക്ക് 2 കോടി 50 ലക്ഷം ടണ്ണും ആയിരുന്നു.

## മററു ധാതുക്കൾ

സിങ്ടൻ പർവ്വതപ്രദേശത്തും അൾത്തായിയിലുംനിന്ന് സ്വർണ്ണവും, പൂർവ്വമഞ്ചൂറിയൻ പർവ്വതങ്ങളിലും, സിങ്കിയാങ്ങിലും തെക്കുകിഴക്കൻ അതിർത്തിപ്രദേശങ്ങളിലും ചെമ്പും, സിങ്കിയാങ്ങിൽനിന്നു യുറേനിയവും, ദക്ഷിണ യാങ്ട്സിയിൽനിന്ന് ടങ്സ്റ്റനും, തെക്കുപടിഞ്ഞാറൻ അതിർത്തിപ്രദേശങ്ങളിൽ വെള്ളി, നാകം, ഈയം എ

ന്നിവയും ലഭിക്കുന്നു. കിഴക്കൻ മഞ്ചൂറിയായിൽനിന്ന് മോളിബ്ഡിനവും തലോൺ പർവ്വതപ്രദേശത്തുനിന്നു രസവും കിട്ടുന്നു. ദക്ഷിണചൈനയിൽ, പ്രത്യേകിച്ചും ദക്ഷിണയുനാനിൽ, ആണ് വെളുത്തീയം കൂടുതലായി കാണപ്പെടുന്നതു്. അഞ്ജനക്കല്ല്, വൈഡൂര്യം തുടങ്ങിയ കല്ലുകളും കുറഞ്ഞൊരളവിൽ ചൈനയിൽനിന്നു കുഴിച്ചെടുക്കപ്പെടുന്നുണ്ട്.

ജപ്പാൻകാർ മഞ്ചൂറിയായിൽ ഭരണം നടത്തിയിരുന്ന കാലത്താണ് ആധുനികരീതിയിലുള്ള ഖനനം ആരംഭിച്ചതു്. ശാസ്ത്രീയമായ രീതിയിൽ സർവ്വേകളും ഖനനപ്രവർത്തനങ്ങളും കമ്മ്യൂണിസ്റ്റ് ഗവൺമെൻറ് അധികാരത്തിൽ വന്നശേഷം വ്യാപകമായി ആരംഭിക്കുകയുണ്ടായി.

## വ്യവസായങ്ങൾ

ഇരുമ്പ്, ഉരുക്ക്, സിമൻറ്, രാസവളം, തുണി, യന്ത്രോപകരണങ്ങൾ എന്നിവയാണ് ചൈനയിലെ പ്രധാന വ്യവസായങ്ങൾ. വളരെ പണ്ടുമുതൽതന്നെ ചൈനയിൽ ചെറുകിട വ്യവസായങ്ങൾ നിലവിലിരുന്നു. ചെറിയ ഗിൽഡുകളാണ് ഇവ സംഘടിപ്പിച്ചിരുന്നതു്. 19-ാം നൂറ്റാണ്ടിന്റെ അവസാന ദശകങ്ങളിൽ വലിയ വ്യവസായങ്ങൾ സാവധാനം പ്രത്യക്ഷപ്പെട്ടുതുടങ്ങി. ചൈനീസ് മെർച്ചൻറ്സ് സ്റ്റീംഷിപ്പ് കമ്പനി സംഘടിപ്പിക്കപ്പെട്ടു. തുണിമില്ലുകളുമുണ്ടായി. സിൽക്കഫാക്ടറികൾ, തീപ്പെട്ടി ഫാക്ടറികൾ, ഉരുക്കു വ്യവസായശാലകൾ എന്നിവയും 20-ാം നൂറ്റാണ്ടിന്റെ തുടക്കത്തിൽ സ്ഥാപിക്കപ്പെട്ടു. എന്നാൽ ആഭ്യന്തരസമരങ്ങളും വിദേശാക്രമണങ്ങളും ഹേതുമായി വ്യവസായപുരോഗതി വളരെ മന്ദഗതിയിലായിത്തീർന്നു.

1937-ൽ ജപ്പാനുമായി യുദ്ധമുണ്ടാകുന്നതിനുമുമ്പ് യാങ്ട്സി താഴ്വരപ്രദേശങ്ങളിലാണ് വ്യവസായം വികസിച്ചിരുന്നതു്. 1937-നു ശേഷം ചൈനയുടെ ഉൾപ്രദേശങ്ങളിലേക്ക് അതു വ്യാപിച്ചു. ജപ്പാൻകാർ മഞ്ചൂറിയയെ ഒരു വ്യവസായപ്രദേശമാക്കി മാറ്റി. രണ്ടാം ലോകമഹായുദ്ധത്തിന്റെ അവസാനം റഷ്യാക്കാർ ഇവിടത്തെ വ്യവസായശാലകൾ പൊളിച്ചു റഷ്യയിലേക്കു കൊണ്ടുപോയി.

അങ്ങനെ 1949-ൽ കമ്മ്യൂണിസ്റ്റുകൾ വന്നപ്പോൾ വൻകിട വ്യവസായങ്ങളോ വലിയ വ്യവസായശാലകളോ അധികമൊന്നുമുണ്ടായിരുന്നില്ല. എന്നാൽ ചൈനയെ ഒരു വ്യാവസായികരാജ്യമാ

ക്കി മാററാൻതന്നെ കമ്മ്യൂണിസ്ററുകാർ തീരുമാനിച്ചു. 1952-ഓടു കൂടി സുശക്തമായ ഒരു വ്യാവസായികാടിസ്ഥാനം കെട്ടിപ്പടുക്കാൻ അവക്കു കഴിഞ്ഞു. 1953-ൽ ആരംഭിച്ച ഒന്നാം പഞ്ചവത്സരപദ്ധതി ഘനവ്യവസായങ്ങൾക്ക്, പ്രത്യേകിച്ച് ഉരുക്ക് യന്ത്രോപകരണ വ്യവസായങ്ങൾക്ക്, പ്രാധാന്യം നല്കുകയുണ്ടായി. സോവിയററ്-പൂർവ്വയൂറോപ്യൻ സാങ്കേതികവിദഗ്ധന്മാരുടെ സഹായസഹകരണങ്ങളും അവക്കുണ്ടായിരുന്നു.

1957 ആയപ്പോഴും വമ്പിച്ച വ്യവസായവളർച്ച ചൈന കൈവരിച്ചു. 1952-ൽ ഉണ്ടായിരുന്നതിന്റെ മൂന്നിരട്ടിയായി വ്യവസായസ്ഥാപനങ്ങൾ. അതായതു് വാർഷികവളർച്ച പ്രതിവർഷം മുപ്പതു ശതമാനമെന്ന കണക്കിലായിത്തീർന്നു. 1949-ൽതന്നെ എല്ലാ വ്യവസായസംരംഭങ്ങളുടെയും നിയന്ത്രണം ഗവൺമെന്റ് ഏറെറടുത്തിരുന്നെങ്കിലും ഒരു 'സമ്മിശ്ര സമ്പദ്‌വ്യവസ്ഥ'യാണു് വ്യവസായത്തിൽ തങ്ങൾ ആഗ്രഹിക്കുന്നതെന്നു് കമ്മ്യൂണിസ്ററുകൾ പ്രസ്താവിച്ചിരുന്നു. ഗവൺമെന്റു നിയന്ത്രിച്ചിരുന്നെങ്കിൽകൂടിയും സ്വകാര്യവ്യവസായങ്ങൾ അനുവദിക്കപ്പെട്ടിരുന്നു. എന്നാൽ ക്രമേണ നിയന്ത്രണങ്ങൾ കൂടുതൽ കർശനമാക്കപ്പെട്ടു. 1952-53 കാലത്തു് പ്രധാനവ്യവസായങ്ങൾ ദേശസാൽക്കരിച്ചു. 1955-56 ആയപ്പോഴും മററു വ്യവസായങ്ങളും ഗവൺമെൻറിന്റെ കീഴിലായി. അങ്ങനെ 1956-ഓടുകൂടി ചൈനയുടെ സമ്പദ്ഘടന തികച്ചും സമൂഹസാൽക്കരിക്കപ്പെട്ടുകഴിഞ്ഞിരുന്നു. ഓരോ വ്യവസായവും മററു വ്യവസായങ്ങളിൽനിന്നു് സ്വതന്ത്രമായി പ്രവർത്തിക്കുമെന്നും ലാഭനഷ്ടങ്ങൾക്ക് അതതു വ്യവസായങ്ങൾതന്നെ ഉത്തരവാദിത്തം വഹിക്കണമെന്നും ഗവൺമെന്റു നിശ്ചയിച്ചു. വ്യാവസായികപദ്ധതികൾ ആവിഷ്കരിക്കാനും പ്രവർത്തനങ്ങൾ ഏകോപിപ്പിക്കാനുമായി 1956-ൽ ഒരു സ്റ്റേററ് സാമ്പത്തിക കമ്മീഷനും രൂപീകരിക്കുകയുണ്ടായി.

വ്യാവസായികോല്പാദനത്തെ നയിച്ചിരുന്നതു് മുതലാളിത്തരാഷ്ട്രങ്ങളിലെപ്പോലെ കമ്പോളഗതിവിഗതികളായിരുന്നില്ല; പ്രത്യുത കേന്ദ്രഗവൺമെന്റു നിശ്ചയിക്കുന്ന പദ്ധതികളായിരുന്നു. തങ്ങൾക്കു ലഭിക്കുന്ന സ്ഥിതിവിവരക്കണക്കുകളുടെ അടിസ്ഥാനത്തിൽ പീക്കിങ്ങിലെ ഉദ്യോഗസ്ഥന്മാർ പദ്ധതികളും പരിപാടികളും ആവിഷ്കരിക്കുകയും അവ നടപ്പിലാക്കാൻ വ്യവസായമേഖലയോടാവശ്യപ്പെടുകയുമായിരുന്നു.

കുറച്ചുകാലം ഈ ഏർപ്പാടു് വിജയിച്ചുവെങ്കിലും കർശനമായ കേന്ദ്രനിയന്ത്രണത്തിന്റെ ഫലമായി വ്യവസായങ്ങളിലേർപ്പെട്ടി

ന്നു വ്യക്തികൾക്ക് വ്യവസായങ്ങളിലുള്ള താല്പര്യം ക്രമേണ നഷ്ടപ്പെടുകയും, ചെറുകിട വ്യവസായങ്ങളെ പ്രത്യേകിച്ചും ഇതു പ്രതികൂലമായി ബാധിക്കുകയുമുണ്ടായി.

ഇതേ തുടർന്നാണ് 1958-'59-ൽ വ്യവസായത്തിലെ 'മഹോത്പ്ലുതം' (The Great Leap forward) ഉണ്ടായത്. ചൈനയെ അതിവേഗത്തിൽ കാര്യക്ഷമമായി വ്യവസായവൽക്കരിക്കാനുള്ള സംരംഭമായിരുന്നു ഇത്. വൻകിട വ്യവസായങ്ങളെയും ചെറുകിടവ്യവസായങ്ങളെയും ഒരേസമയം മുന്നോട്ട് കൊണ്ടുപോകാൻ ഇതു ലക്ഷ്യമിട്ടു. ഫലം മോശപ്പെട്ട ചെറുകിട വ്യാവസായികോല്പന്നങ്ങൾ വളരെയേറെയുണ്ടായി എന്നതാണ്. വൻകിട ഉല്പന്നങ്ങൾ ആവശ്യത്തിലധികമാവുകയുംചെയ്തു. അങ്ങനെ അസന്തുലിതമായ ഒരു വ്യാവസായികപുരോഗതിയാണ് കൈവന്നത്. സോവിയറ്റ്യൂണിയൻ സാങ്കേതികവിദഗ്ധന്മാരെ പിൻവലിച്ചതും കാർഷികമേഖലയിൽ സ്തംഭനമുണ്ടായതും വ്യവസായത്തെ പ്രതികൂലമായി ബാധിക്കുകയുമുണ്ടായി. അങ്ങനെ 'വ്യാവസായിക കുതിച്ചുചാട്ടം' പ്രതീക്ഷിച്ചതുപോലെ ഒരു വലിയ വിജയമായില്ല.

1961-നുശേഷം വ്യവസായനയത്തിൽ ഗവണ്മെന്റ് ചില മാറ്റങ്ങൾ വരുത്തി. വ്യവസായമേഖല അനിയന്ത്രിതമായി വികസിപ്പിക്കുന്നതിനെ തടയുകയും നിലവിലുള്ള വ്യവസായശാലകളെ ശക്തിപ്പെടുത്തുകയും ചെയ്യുന്ന നയമാണ് ഇപ്പോൾ സ്വീകരിച്ചിരിക്കുന്നത്. ഒരു സന്തുലിതമായ വ്യവസായവികസന നയമാണിത്; അതായത് വൻകിട വ്യവസായങ്ങൾക്കും ചെറുകിട വ്യവസായങ്ങൾക്കും തുല്യപ്രാധാന്യം നൽകിക്കൊണ്ടും ചെറുകിടവ്യവസായങ്ങളെ കേന്ദ്രനിയന്ത്രണത്തിൽനിന്ന് ഒഴിവാക്കിക്കൊണ്ടുമുള്ള ഒരു നയം.

## വാണിജ്യം

ചൈനയുടെ വിവിധ പ്രദേശങ്ങൾ തമ്മിൽ വ്യാപാരം വളരെ പണ്ടുമുതൽക്കേ നടന്നിരുന്നു. ക്രിസ്ത്വബ്ദത്തിന്റെ ആരംഭകാലത്ത് വിദേശവ്യാപാരികൾ ചൈനയിലേക്കു വന്നു. റോമാസാമ്രാജ്യത്തിൽനിന്നുപോലും കച്ചവടക്കാർ വന്നിരുന്നു. പിന്നീട് ചൈനക്കാർ വിദേശങ്ങളിലേക്കുപോയി കച്ചവടം നടത്താൻ തുടങ്ങി. ജപ്പാൻ, ഫിലിപ്പൈൻസ്, പൂർവ്വേന്ത്യ, തെക്കുകിഴക്കൻ ഏഷ്യൻരാജ്യങ്ങൾ എന്നിവിടങ്ങളിലേക്കാണ് അവർ പോയത്.

പത്തൊൻപതാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിൽ ചൈനയുടെ

വിദേശവ്യാപാരം വളരെ വർദ്ധിച്ചു. ഇരുപതാം നൂററാണ്ടിൽ ജപ്പാൻ ഒഴികെയുള്ള രാജ്യങ്ങളുമായി ചൈന നല്ല തോതിൽ വ്യാപാരം നടത്തിയിരുന്നു. കമ്മ്യൂണിസ്ററുഭരണം നിലവിൽ വന്നതിനെ തുടർന്ന് വിദേശവ്യാപാരം സ്ററേററ് ഏറെറടുക്കുകയുണ്ടായി. 1955 വരെ ഇറക്കുമതിയായിരുന്നു കയററുമതിയെക്കാൾ കൂടുതൽ. അതിനുശേഷം മറിച്ചായിട്ടുണ്ട്.

രണ്ടാം ലോകമഹായുദ്ധത്തിനുമുമ്പ് ലോകവ്യാപാരത്തിൽ ചൈനയ്ക്കു നിസ്സാരമായ പങ്കു മാത്രമേ ഉണ്ടായിരുന്നുള്ളു. ആകെയുള്ള ലോകവ്യാപാരത്തിന്റെ രണ്ടു ശതമാനം മാത്രമായിരുന്നു ചൈനയുടേത്. യുദ്ധകാലത്തു ചൈനയുടെ വ്യാപാരം വീണ്ടും പരിമിതപ്പെട്ടു. യുദ്ധത്തിനുശേഷം കുറച്ചുകാലത്തേക്ക് അമേരിക്കയും ബ്രിട്ടനുമായും വലിയ തോതിൽ വ്യാപാരം നടന്നിരുന്നു. 1936-ൽ സോവിയററ്യൂണിയനുമായുള്ള വ്യാപാരം ആകെ വ്യാപാരത്തിന്റെ 0.4 ശതമാനം മാത്രമായിരുന്നു, എന്നാൽ 1950-ൽ ആ രാജ്യവുമായി ഒരു വ്യാപാരക്കരാർ ചൈന ഒപ്പുവയ്ക്കുകയും വ്യാപാരം വളരെ വർദ്ധിക്കുകയുമുണ്ടായി. 1950-ൽ ആകെയുള്ള ഇറക്കുമതിയുടെ 20 ശതമാനം സോവിയററ്യൂണിയനിൽനിന്നായിരുന്നു. കയററുമതിയുടെ 27 ശതമാനവും സോവിയററ്യൂണിയനിലേക്കായിരുന്നു. 1951-ൽ അതു യഥാക്രമം 45 ശതമാനവും 52 ശതമാനവുമായിത്തീർന്നു.

കമ്മ്യൂണിസ്ററ് ചൈനയുടെ വ്യാപാരം അങ്ങനെ ഏറിയകൂറും സോവിററ്യൂണിയനും പൂർവ്വയൂറോപ്യൻ രാജ്യങ്ങളുമായിട്ടായിത്തീർന്നു. എന്നാൽ സോവിയററ്യൂണിയനുമായുള്ള ആശയസംഘട്ടനങ്ങളെ തുടർന്ന് ആ രാജ്യവുമായുള്ള വ്യാപാരം ഇപ്പോൾ കുറഞ്ഞിരിക്കുകയാണ്. ജപ്പാനുമായുള്ള വ്യാപാരം കൂടിയിട്ടുണ്ട്. ഇറക്കുമതി പ്രധാനമായും വ്യാവസായിക അസംസ്കൃതസാധനങ്ങളും യന്ത്രസാമഗ്രികളും ഉപകരണങ്ങളുമാണ്. കയററുമതി സോയാബീൻ, തേയില, കമ്പിളി, കാർഷികോല്പന്നങ്ങൾ എന്നിവയും.

1960-ൽ വിളവു കുറഞ്ഞപ്പോൾ ആസ്ട്രേലിയ, ഫ്രാൻസ്, കാനഡ എന്നിവിടങ്ങളിൽനിന്നു ചൈന ഭക്ഷ്യധാന്യങ്ങൾ ഇറക്കുമതി ചെയ്യുകയുണ്ടായി.

1975-ൽ 7.3 ബില്യൻ ഡോളറിന്റെ ഇറക്കുമതിയും 6.9 ബില്യൻ ഡോളറിന്റെ കയററുമതിയും ചൈന നടത്തുകയുണ്ടായി. ഇറക്കുമതി കമ്മ്യൂണിസ്ററു ബ്ലോക്കിൽനിന്ന് ഒരു ബില്യൻ ഡോളറിനും, വികസ്വരരാജ്യങ്ങളിൽനിന്ന് 0.9 ബില്യൻ ഡോളറിനും വികസിത രാജ്യങ്ങളിൽനിന്ന് 5.4 ബില്യൻ ഡോളറിനുമായി

ന്നു. കമ്മ്യൂണിസ്ററുരാജ്യങ്ങളിലേക്ക് 1.4 ബില്യൻ ഡോളറിനും, വികസ്വരരാജ്യങ്ങളിലേക്ക് 1.8 ബില്യൻ ഡോളറിനും, വികസിതരാജ്യങ്ങളിലേക്ക് 3.7 ബില്യൻ ഡോളറിനും കയററുമതിയും ഈ കാലയളവിൽ നടന്നിട്ടുണ്ട്.

## നാണയം-ബാങ്കിങ്ങ്-ബജററ്

ചൈനയുടെ പഴയ നാണയം ചെമ്പുതുട്ടുകൾ ആയിരുന്നു. ചെറിയ തോതിലുള്ള ക്രയവിക്രയങ്ങൾക്ക് ഈ നാണയവും വലിയ വ്യാപാരത്തിനു വെള്ളിക്കട്ടികളുമാണ് ഉപയോഗിച്ചിരുന്നത്. വെള്ളിക്കട്ടികളുടെ മൂല്യം അവയുടെ ഭാരമനുസരിച്ചായിരുന്നു. വ്യാപാരസ്ഥാപനങ്ങൾതന്നെയാണ് ബാങ്കുകളായും പ്രവർത്തിച്ചിരുന്നത്. ഇവ നാണയങ്ങൾ സ്വീകരിക്കുകയും വായ്പകൾ കൊടുക്കുകയും ചെയ്തിരുന്നു. യൂറോപ്പുമായി വ്യാപാരം തുടങ്ങിയപ്പോൾ സ്പാനിഷ്–മെക്സിക്കൻ ഡോളർ പ്രചാരത്തിൽവന്നു. പത്തൊൻപതാം നൂററാണ്ടിൽ ചില വിദേശബാങ്കുകൾ, പ്രധാനമായും ബ്രിട്ടീഷ് ബാങ്കുകൾ, ചൈനയിൽ ശാഖകൾ സ്ഥാപിച്ചു. ഇരുപതാം നൂററാണ്ടിൻെറ ആരംഭത്തോടുകൂടി 'ചെമ്പുതുട്ടുകൾ' നിലവിലില്ലാതായി. ചൈനക്കാർ വെള്ളിഡോളർ അടിക്കാൻ തുടങ്ങി. പേപ്പർ കറൻസിയും പ്രചാരത്തിൽവന്നു. ബാങ്കുകളായി പ്രവർത്തിച്ചിരുന്ന പഴയ വ്യവസായസ്ഥാപനങ്ങളുടെ സ്ഥാനത്തു് പാശ്ചാത്യരീതിയിലുള്ള ഗവൺമെൻറു ബാങ്കുകളും സ്വകാര്യ ബാങ്കുകളും നിലവിൽവന്നു. 1935-ൽ വെള്ളിനാണയങ്ങൾക്കു പകരം പേപ്പർകറൻസി വിനിമയ മാധ്യമമായിത്തീർന്നു 1935-നും 1950-നുംഇടയ്ക്കു പല പുതിയ പേപ്പർ കറൻസികളും ഗവൺമെൻറു പുറത്തിറക്കുകയുണ്ടായി.

കമ്മ്യൂണിസ്റ്റുഗവൺമെൻറ് ഈ കറൻസികളെല്ലാം റദ്ദാക്കുകയും അവയുടെ സ്ഥാനത്തു് 'യുവാൻ' നാണയം അംഗീകരിക്കുകയും ചെയ്തു. 1952 അവസാനത്തോടുകൂടി എല്ലാ സ്വകാര്യബാങ്കുകളും ഗവൺമെൻറ് ഏറെറടുത്തു. പീപ്പിൾസ് ബാങ്ക് ഓഫ് ചൈനയാണ്, ചൈനയിലെ ഏക ഇഷ്യൂ ബാങ്ക്. പ്രത്യേക മേഖലകളെ സഹായിക്കാനായി ആറു പ്രത്യേക ഗവൺമെൻറു ബാങ്കുകളുണ്ട്. ബാങ്കുകൾ ദേശസാൽക്കരിച്ചതിനുശേഷം രാജ്യമൊട്ടാകെ ആയിരക്കണക്കിനു ഗവൺമെൻറുബാങ്കിൻെറ ശാഖകൾ സ്ഥാപിതമായി. കാർഷികാവശ്യങ്ങൾക്കും വ്യാവസായികാവശ്യങ്ങൾക്കും ഹ്രസ്വകാല-ദീർഘകാല വായ്പകൾ നൽകുന്നതു് ഗവൺമെൻറുബാങ്കുകളാകുന്നു.

### റവന്യൂ

പലതരത്തിലുള്ള നികുതികളായിരുന്നു ചൈനീസ് ഇംപീരിയൽ ഗവണ്മെൻറിന്റെ വരുമാനമാർഗ്ഗം. ഭൂമിക്ക ഏർപ്പെടുത്തിയിരുന്ന കരവും, ആഭ്യന്തര–വിദേശ വ്യാപാരത്തിന്മേലുള്ള നികുതികളും പ്രധാന റവന്യൂ ഇനങ്ങളായിരുന്നു. 1930–കളിൽ പാശ്ചാത്യമാതൃകയിലുള്ള നികുതികൾ ഏർപ്പെടുത്തപ്പെട്ടു—ആദായനികുതി, കോർപ്പൊറേഷൻനികുതി തുടങ്ങിയ കരങ്ങൾ. കൂടുതൽ വ്യവസ്ഥിതമായ ബജററിങ്, ആഡിററിങ്, അക്കൗണ്ടിങ് എന്നിവയും അംഗീകൃതമായി. എങ്കിലും വിദേശ വായ്പകളുടെ അടിസ്ഥാനത്തിലായിരുന്നു നാഷണലിസ്ററ് ഗവണ്മെൻറ് പ്രവർത്തിച്ചിരുന്നത്. 1949–50 കാലഘട്ടത്തിൽ കമ്മ്യൂണിസ്ററ് ഗവണ്മെൻറിനു നികുതിയിനത്തിൽ നല്ല വരുമാനമുണ്ടായിരുന്നു. 1953–ന് ശേഷം ഗവണ്മെൻറ് സംരംഭങ്ങളിൽനിന്നുള്ള വരവായിരുന്നു പ്രധാന റവന്യൂഇനം. സോവിയററ് ധനസഹായവും നല്ലൊരളവിൽ ലഭ്യമായിരുന്നു. പക്ഷേ, അത്രത്തോളംതന്നെ ധനം വിദേശ ഗവണ്മെൻറുകൾക്ക സഹായധനമായി ചൈന നൽകുകയും ചെയ്തിരുന്നു. പുറമംഗോളിയ, ഉത്തര കൊറിയ, ഉത്തരവിയററ്നാം, നേപ്പാൾ എന്നീ രാജ്യങ്ങൾക്കാണ് ചൈന സഹായം നൽകിയിരുന്നത്.

സ്റ്റേററുസംരംഭങ്ങളിൽനിന്നുള്ള വരുമാനത്തിനു പുറമെ നിർബ്ബന്ധിതസേവിങ്സ് പരിപാടികളിൽനിന്നും മൂലധനം സ്വരൂപിക്കാൻ കമ്മ്യൂണിസ്ററ് ഗവണ്മെൻറിനു കഴിഞ്ഞു. ഇപ്പോൾ കമ്മ്യൂണുകൾ നൽകുന്ന കാർഷികനികുതിയിൽനിന്ന് 10 ശതമാനവും, വ്യവസായ വാണിജ്യങ്ങളിൽനിന്ന് ശേഷിച്ച 90 ശതമാനവും റവന്യൂ വരുമാനം സർക്കാരിനു ലഭിക്കുന്നു. ആദായനികുതി തുടങ്ങിയ വ്യക്തിനികുതികൾ ചൈനയിലില്ല.

### ബജററ്

ഏററവും ഒടുവിൽ പ്രസിദ്ധപ്പെടുത്തിയ ചൈനീസ് ബജററ് 1960–തിലേതാണ്. ഇതിനുശേഷമുള്ള കണക്കുകൾ 1978–ലും ലഭ്യമല്ല. 1960–ലെ ബജററ്‌വിവരങ്ങൾ താഴെ കൊടുക്കുന്നു.

ബജററ് (ദശലക്ഷം യുവാൻ എന്ന കണക്കിന്)

*വരുമാനം*

| | |
|---|---|
| കാർഷികനികുതി | 3300 |
| വാണിജ്യവ്യാപാരനികുതി | 19,450 |
| മററു നികുതികൾ | 1610 |
| സ്റ്റേററുസംരംഭങ്ങളിൽനിന്നുള്ള വരുമാനം | 45,300 |
| മററു വിധങ്ങളിൽ | 300 |
| ആകെ | 70,020 |

*വിനിയോഗം*

| | |
|---|---|
| സാമ്പത്തിക വികസനം | 42,910 |
| സാമൂഹ്യസേവനം, വിദ്യാഭ്യാസം | 8620 |
| പ്രതിരോധം | 5800 |
| ഭരണം | 3170 |
| വായ്പ തിരിച്ചടവ് | 1200 |
| മററു രാജ്യങ്ങൾക്ക സഹായം | 500 |
| ബാങ്കുകളിൽ അടച്ചത് | 5800 |
| ജനറൽ റിസർവ് | 1700 |
| മററു ചെലവിനങ്ങൾ | 320 |
| ആകെ | 70,020 |

*നാണയവിനിമയ നിരക്ക്, അളവുകൾ*

ചൈനീസ് നാണയമായ യുവാൻെറ 1976 ഡിസംബറിലെ വിനിമയനിരക്ക് ഇപ്രകാരമാണ്:

| | |
|---|---|
| 1 പവൻ | 3.153 യുവാൻ |
| 1 അമേരിക്കൻ ഡോളർ | 1.897 യുവാൻ |

തൂക്കങ്ങളും അളവുകളും താഴെ പറയുംപ്രകാരമാകുന്നു.

| | | |
|---|---|---|
| 1 കാററി | – | 0.5 കിലോഗ്രാം |
| 1 പൈക്കൂൾ | – | 0.05 മെടിക്ടൺ |
| 1 മോൺ | – | 0.0667 ഹെക്ടർ |

# ഗതാഗതം, വാർത്താവിനിമയം

**ഗതാഗതം**

പുരാതനചൈനയിലെ ഗതാഗതം സംബന്ധിച്ച ചില പുരാവസ്തുഗവേഷണങ്ങൾ അടുത്തയിടെ നടക്കുകയുണ്ടായി. 1974 ഒക്ടോബറിൽ കാങ് ചോ (കാൻറൺ) നഗരത്തിൽനിന്നും തീവണ്ടിപ്പാളത്തിനു സമീപമായ തടിക്കഷണം കഴിച്ചെടുക്കുകയുണ്ടായി. തുടർന്നു നടത്തിയ ഗവേഷണങ്ങളിൽനിന്നും 2200 വർഷം മുമ്പ് ചിൻ വംശകാലത്തെ കപ്പൽനിർമ്മാണശാലയുടേതെന്ന് അനുമാനിക്കപ്പെടുന്ന ചില അവശിഷ്ടങ്ങളും കണ്ടെത്തി.

പത്തൊമ്പതാം നൂററാണ്ടിൻെറ മദ്ധ്യകാലംവരെ വാഹനഗതാഗതത്തിനു യോഗ്യമായ റോഡുകൾ ചൈനയിലുണ്ടായിരുന്നില്ല. വെറും കാൽനടപ്പാതകളേ ഉണ്ടായിരുന്നുള്ളു. മനുഷ്യർ മനുഷ്യരെ തോളിലേററിക്കൊണ്ടു പോവുകയോ വലിച്ചുകൊണ്ടു പോവുകയോ ആയിരുന്നു. 1915–നു ശേഷമാണ് ചൈനയുടെ വിവിധ ഭാഗങ്ങ

ളിൽ ആധുനികരീതിയിലുള്ള റോഡുകൾ ഉണ്ടായതു്. 1949-ൽ റിക്ഷാകളും മനുഷ്യരെ ചുമന്നുകൊണ്ടു പോകുന്നതിനുള്ള വാഹനങ്ങളും നിരോധിക്കുകയുണ്ടായി. ഇരുപതാംനൂററാണ്ടിന്റെ ആരംഭത്തോടുകൂടി റോഡുഗതാഗതം വദ്ധിച്ചു. 1960-കളിൽ ഗ്രേററർ ചൈനയിൽ മാത്രം മൂന്നുലക്ഷം മൈൽ റോഡുണ്ടായി. എന്നാൽ രണ്ടുലക്ഷം മൈൽ റോഡുകൾ മാത്രമേ ബസ്സുകൾക്കും ട്രക്കുകൾക്കും യാത്ര ചെയ്യാവുന്നതായിരുന്നുള്ളു. രണ്ടുലക്ഷം മോട്ടോർവാഹനങ്ങളുൾപ്പെടെ ആ കാലത്തു പത്തുലക്ഷം വാഹനങ്ങളാണു റോഡുകളിലൂടെ സഞ്ചരിച്ചിരുന്നതു്. 1974-ൽ ഏതാണ്ടു് ഏഴുലക്ഷം കിലോമീററർ റോഡും ആറുലക്ഷത്തി എൺപതിനായിരം മോട്ടോർവാഹനങ്ങളും ഉണ്ടായിരുന്നുവെന്നു കണക്കാക്കപ്പെടുന്നു.

1895-ൽ ആണു് റെയിൽവേയുടെ ആരംഭം. 1920-കളിലെ ആഭ്യന്തരസമരകാലത്തു് റെയിൽവേവികസനം വളരെ മന്ദഗതിയിലായിത്തീർന്നു. 1950-നുശേഷം അതിനു വലിയ പുരോഗതിയുണ്ടായി. ഉത്തരചൈനയ്ക്കും യാങ്ങ്ട്സി താഴ്വരയ്ക്കും ഇടയ്ക്കാണു് ആദ്യം റെയിൽപാത ഉണ്ടാക്കിയതു്. 1926-നു മുമ്പുവരെ വിദേശക്കമ്പനികളായിരുന്നു റെയിൽപാതകൾ നിർമ്മിച്ചിരുന്നതു്. 1930-നുശേഷം ചൈന സ്വയം റെയിൽവേനിർമ്മാണം ഏറെറടുത്തു. 1937-ൽ റെയിൽവേ 6850 മൈലായിരുന്നതു് 1948-ൽ 16,000 മൈലും, 1960 കളിൽ 22,000 മൈലും ആയിത്തീർന്നു. 1975-ൽ 48,000 കിലോമീററർ റെയിൽപാതയാണു് ചൈനയ്ക്കുണ്ടായിരുന്നതു്. ഒരു ഭൂഗർഭ റെയിൽവേയുടെ നിർമ്മാണവും ത്വരിതഗതിയിൽ ഇപ്പോൾ നടക്കുന്നുണ്ടു്. ചൈനയിൽ ഏററവും ചെലവുകുറഞ്ഞ ഗതാഗതമാർഗ്ഗം റെയിൽവേ ആകുന്നു.

ജലഗതാഗതത്തിന്റെ കാര്യമാണെങ്കിൽ, 1960 കളിൽ 70,000 മൈൽ നദികളും തോടുകളും ഗതാഗതയോഗ്യമായുണ്ടായിരുന്നു. ഇവയിലൂടെ ഏതാണ്ടു് 6 ലക്ഷം ടൺ കേവുഭാരമുള്ള കപ്പലുകളും നൗകകളും യാത്ര ചെയ്തിരുന്നു. 1974-ൽ ജലപാതയുടെ നീളം 1,60,000 കിലോമീറററും നൗകകളുടെ ടണ്ണേജ് 28 ലക്ഷത്തിലേറെയുമായി. ചരക്കു ഗതാഗതത്തിന്റെ മൂന്നിലൊന്നിൽ കൂടുതൽ ജലമാർഗ്ഗമായാണു നടക്കുന്നതു്. ദക്ഷിണചൈനയിലാണു് ജലഗതാഗതം കൂടുതലുള്ളതു്.

ജനാധിപത്യറിപ്പബ്ലിക്ക് നിലവിൽ വരുന്നതിനു മുമ്പുതന്നെ ചൈനയിൽ വിമാനത്താവളങ്ങൾ ഉണ്ടായിരുന്നു. സോവിയററ് സഹായത്തോടുകൂടി 1950-ൽ സ്ഥാപിതമായ സിവിൽവ്യോമഗതാഗതം 1955-ൽ സ്ററേററിന്റെ പൂർണ്ണനിയന്ത്രണത്തിലായിത്തീർന്നു. ഏതാണ്ടു് നാല്പത്തയ്യായിരം കിലോമീററർ ദൂരം വ്യോമഗതാഗതമുണ്ടു്.

## വാർത്താവിനിമയം

ചൈനയിൽ പോസ്റ്റൽ സർവ്വീസ് ആരംഭിച്ചത് 1879-ൽ ആയിരുന്നു. 1920-കളിൽ 11,000 പോസ്റ്റ് ആഫീസുകൾ ഉണ്ടായിരുന്നത് 1944-ൽ 26,000 ആയും 1960-കളിൽ, 60,000 ആയും വർധിച്ചു. കഴിഞ്ഞ രണ്ടു ദശാബ്ദകാലത്ത് പോസ്റ്റൽസൗകര്യങ്ങൾ വളരെയേറെ വികസിച്ചിട്ടുണ്ട്. മിക്കവാറും എല്ലാ ആഫീസുകളിലും കമ്പിത്തപാലും സേവിങ്സ് ബാങ്കസൗകര്യങ്ങളും ഏർപ്പെടുത്തിയിട്ടുണ്ട്.

1880-കളിൽ ടെലഗ്രാഫ് പ്രവർത്തനം സ്വകാര്യമേഖലയിൽ ആരംഭിച്ചു. 1902-ൽ അതു ഗവൺമെന്റു നിയന്ത്രണത്തിൻകീഴിലാക്കി. ടെലഫോണിന്റെ വികസനം മന്ദഗതിയിലായിരുന്നു. ഷാങ്ഹായിൽ ലോക്കൽ ടെലഫോൺ സർവ്വീസ് 1881-ൽ ആരംഭിച്ചു. ദൂരസർവ്വീസുകൾ തുടങ്ങിയത് 1900-ൽ ആണ്. ഇപ്പോഴും ഈ സർവ്വീസ് വേണ്ടത്ര വികസിച്ചിട്ടില്ല.

എന്നാൽ റേഡിയോയുടെ പുരോഗതി അങ്ങനെയായിരുന്നില്ല. 1950-ൽ 83 റേഡിയോസ്റ്റേഷനുകളും പത്തുലക്ഷം റേഡിയോസെറ്റുകളുമുണ്ടായിരുന്നു. 1963 ആയപ്പോൾ റേഡിയോ സെറ്റുകളുടെ എണ്ണം 80 ലക്ഷമായി. 1974-ൽ റേഡിയോസ്റ്റേഷനുകൾ 117 ആയി വർധിച്ചു; റേഡിയോസെറ്റുകളുടെ എണ്ണം ഒരുകോടി ഇരുപതു ലക്ഷമായും. ചൈനയിൽ ഇപ്പോൾ പതിനൊന്നു ഭാഷകളിൽ ആഭ്യന്തരപ്രക്ഷേപണവും ഒൻപതു ഭാഷകളിൽ വിദേശസർവ്വീസുകളും നടത്തുന്നു. 1950-കളിലാണ് ടെലിവിഷൻ ആരംഭിച്ചത്. 1964-ൽ 30 ടെലിവിഷൻ സ്റ്റേഷനുകൾ പ്രവർത്തിച്ചിരുന്നു. 5 ലക്ഷം ടെലിവിഷൻ സെറ്റുകൾ ഉണ്ടായിരുന്നതായും കണക്കാക്കപ്പെട്ടിട്ടുണ്ട്.

ചലച്ചിത്രത്തിന്റെ കാര്യമെടുത്താൽ, 1950-ൽ ഒരു ഡസൻ ചലച്ചിത്രങ്ങൾ മാത്രമാണ് ചൈനയിൽ നിർമ്മിച്ചിരുന്നത്. 1959-ൽ അതു 82 ആയി വർധിച്ചു. ഏതാണ്ട് 1200 സിനിമാശാലകളും 14,500 മൊബൈൽ പ്രൊജക്ടർ ടീമുകളുമുണ്ടായിരുന്നു. 1970-കളിൽ ചൈനയിൽ സിനിമ കാണുന്നവരുടെ എണ്ണം ലോകത്തിലെ മറ്റേതൊരു രാജ്യത്തും ഉള്ളവരെക്കാൾ കൂടുതലായിരുന്നു. 400 കോടി ആളുകളാണ് ഒരു വർഷം സിനിമ കാണുന്നതെന്നു കണക്കാക്കപ്പെടുന്നു.

## പത്രങ്ങൾ

1883-ൽ ആണ് ആദ്യത്തെ പത്രമാസിക കാന്റണിൽനിന്നു പ്രസിദ്ധപ്പെടുത്തുന്നത്. ആദ്യത്തെ ദിനപ്പത്രം 1862-ലും. രണ്ടാംലോകമഹായുദ്ധത്തിനുമുമ്പ് ഏററവും കൂടുതൽ പ്രചാരമുണ്ടായിരുന്ന 'ഷെൻ പാവോ' എന്ന പത്രം 1872-ൽ പ്രസിദ്ധീകരണം ആരംഭിച്ചു. വാങ്താവോയാണ് ചൈനീസ് ജേർണലിസത്തിന്റെ പിതാവെന്നു

കണക്കാക്കപ്പെടുന്നത്. അദ്ദേഹം 1874-ൽ ഹോങ്കോങിൽനിന്ന് 'സൺ ഫ്യവാൻ ജി പാവോ' എന്ന പത്രം തുടങ്ങി. 1894-ൽ ജപ്പാനുമായി യുദ്ധം തുടങ്ങുമ്പോൾ ചൈനയിൽ നല്ല രീതിയിലുള്ള ഒരു ഡസൻ പത്രങ്ങളുണ്ടായിരുന്നു. അവയിൽ രണ്ടെണ്ണം 'ഷെൻ പാവോ'യും 'സിൻ വെൻ പാഫോ'യും ഇരുപതാം നൂററാണ്ടിലും പ്രസിദ്ധീകരണം തുടർന്നു.

കമ്മ്യൂണിസ്ററ് വിപ്ലവത്തിനു കളമൊരുക്കിയ 'ന്യൂ യൂത്ത്' എന്ന പ്രസിദ്ധീകരണം ഷാങ്ഹായിൽ 1915-ൽ ആരംഭിച്ചു. എല്ലാതരത്തിലുമുള്ള പ്രസിദ്ധീകരണങ്ങൾ ദ്രുതഗതിയിൽ ആവിർഭവിക്കാൻ തുടങ്ങി. 1921 ആയപ്പോൾ 550 ദിനപ്പത്രങ്ങളും 46 ദശദിനപത്രികകളും, 54 ദ്വൈവാരികകളും, 300 മാസികകളും ഉണ്ടായിരുന്നു. 1930-കളിലും 1940-കളിലും നാഷണലിസ്ററ് ഗവണ്മെൻറ് ഇടതുപക്ഷ പത്രങ്ങളുടെമേൽ നിയന്ത്രണങ്ങൾ ഏർപ്പെടുത്തുകയുണ്ടായി. 1949-ൽ കമ്മ്യൂണിസ്ററ് ഗവണ്മെൻറ് വന്നപ്പോൾ സ്ഥിതിഗതികൾ മറിച്ചായി. മാർക്സിസ്ററ് ആശയഗതിക്കു വിരുദ്ധമായ പ്രസിദ്ധീകരണങ്ങളുടെമേൽ കർശനമായ സെൻസർഷിപ്പ് ഏർപ്പെടുത്തപ്പെട്ടു. 1937-ൽ ന്യൂ ചൈന ന്യൂസ് ഏജൻസി സ്ഥാപിതമായി. 1948-ൽ കമ്മ്യൂണിസ്ററ് പാർട്ടി പത്രമായ 'പീപ്പിൾസ് ഡെയിലി' പ്രസിദ്ധീകരണമാരംഭിച്ചു. 34 ലക്ഷമായിരുന്നു ഈ പത്രത്തിന്റെ 1975-ലെ സർക്കുലേഷൻ. പാർട്ടി ജേർണലായ 'റെഡ് ഫ്ളാഗ്' 1958-ൽ തുടങ്ങി.

നിയന്ത്രണങ്ങളുടെയും നിരോധനങ്ങളുടെയും ഫലമായി 1950 ആയപ്പോൾ പത്രങ്ങളുടെ എണ്ണം 90 ആയി കുറഞ്ഞു. 1959-ൽ അതു 1900 ആയി വർദ്ധിച്ചു. എന്നാൽ 1960-നുശേഷം പത്രങ്ങളുടെ എണ്ണം വീണ്ടും കുറയുകയുണ്ടായി. 392 ദിനപ്പത്രങ്ങളാണ് ഇപ്പോൾ ഉള്ളത്.

പീപ്പിൾസ് ഡെയിലിയും ലിബറേഷൻ ആർമി ഡെയിലിയുമുൾപ്പെടെ പത്തു ദിനപത്രങ്ങൾ വളരെ പ്രശസ്തിയാർജ്ജിച്ചവയായുണ്ട്. 'ചൈന പിക്ടോറിയൽ' 'ചൈനീസ് ലിററേച്ചർ' 'പീക്കിങ് റിവ്യൂ' 'റെഡ് ഫ്ളാഗ്' തുടങ്ങിയ ജേർണലുകളും പ്രസിദ്ധങ്ങളാണ്.

## പൊതുവിവരങ്ങൾ

### ഉൽസവങ്ങൾ

വിനോദം ഇഷ്ടപ്പെടുന്ന ഒരു ജനതയാണ് ചൈനക്കാർ. കമ്മ്യൂണിസ്ററ് ആധിപത്യത്തിനു മുമ്പ് ഉത്സവങ്ങളിലും മററു വിനോദപരിപാടികളിലും സംബന്ധിക്കാൻ അവർക്കു വേണ്ടുവോളം സമയവുമുണ്ടായിരുന്നു. രാഷ്ട്രീയ-സാമ്പത്തിക പുനർനിർമ്മാണത്തിന് അ

ത്യധികം പ്രാധാന്യം നൽകപ്പെട്ടപ്പോൾ വിശ്രമിക്കാനും വിനോദിക്കാനും വേണ്ടത്ര സമയമോ സാവകാശമോ ഉണ്ടാകുന്നില്ലെന്നതു് സ്വാഭാവികമത്രേ. എങ്കിലും ഇന്നും അവർ ചില ഉത്സവങ്ങൾ കൊണ്ടാടുന്നുണ്ടു്.

ചൈനയിലെ ഏററവും പ്രധാനപ്പെട്ട ഉത്സവം നവവത്സരോത്സവമാണു്. പുതുവർഷദിനത്തിന്റെ തലേന്നു് കുടുംബാംഗങ്ങളെല്ലാം ഒന്നിച്ചുകൂടുന്നു. ആഹ്ലാദമേളങ്ങളും സദ്യവട്ടങ്ങളും പിറേറദിവസം നേരം വെളുക്കുന്നതുവരെ തുടരും. അന്നു പകലും രാത്രിയും ഇടവിടാതെ പടക്കംപൊട്ടിക്കുന്നതു് ആഘോഷത്തിന്റെ ഒരു പ്രധാന ഇനമാണു്. പുതുവത്സരത്തിന്റെ ആദ്യത്തെ മൂന്നു ദിവസങ്ങളിൽ കടകമ്പോളങ്ങളെല്ലാം അടച്ചിരിക്കും. കുടുംബാംഗങ്ങളെയും സുഹൃത്തുക്കളെയും സന്ദർശിച്ചു് ആശംസകളും സമ്മാനങ്ങളും നൽകുന്നതിൽ സകലരും വ്യാപൃതരായിരിക്കുന്നു. കടം വീട്ടാനുള്ള അവസരമാണു് വർഷത്തിന്റെ ഒടുവിലത്തെ ദിവസം. കടങ്ങൾ തിരിച്ചുകൊടുക്കാത്ത ആളിനു നവവത്സരോത്സവത്തിൽ പങ്കുകൊള്ളുവാൻ അവകാശമില്ല. അങ്ങനെ ഉത്സവത്തിൽ പങ്കുകൊള്ളാൻ കഴിയാതിരിക്കുന്നതു് ഒരു ചൈനക്കാരനെ സംബന്ധിച്ചിടത്തോളം വളരെ മോശപ്പെട്ട ഒരു കാര്യമാണു്. അതുകൊണ്ടു കഴിയുന്നിടത്തോളം എല്ലാരുംതന്നെ വർഷാവസാനത്തിനു മുമ്പു് ഋണവിമുക്തരാവുന്നു. അതിനു കഴിവില്ലാത്തവർ പുതുവത്സരദിനത്തിന്റെ തലേദിവസം ഒളിവിൽ പോകും. രാത്രി പന്ത്രണ്ടുമണിവരെ ഒളിച്ചിരിക്കും. പന്ത്രണ്ടുമണിക്കുശേഷം കടക്കാർ അവരെ കണ്ടുമുട്ടിയാൽ സുഹൃത്തുക്കളെപ്പോലെ അഭിവാദനം ചെയ്തു സ്വീകരിക്കേണ്ടതാണു്. അധമർണ്ണനു് കടംവീട്ടിത്തീർക്കാനുള്ള കാലാവധി ഒരു വർഷംകൂടി നീട്ടിക്കിട്ടുകയും ചെയ്യുന്നു.

അഞ്ചാംമാസത്തിന്റെ അഞ്ചാംദിവസം നടക്കുന്ന ജലോത്സവമാണു് ചൈനക്കാരുടെ മറെറാരു വിശേഷപ്പെട്ട ഉത്സവം. ഇപ്പോഴും വളരെ ആഹ്ലാദപൂർവ്വം ഈ വള്ളംകളി നടത്തുന്നുണ്ടു്. ബി. സി. 300-ാമാണ്ടു് ജീവിച്ചിരുന്ന കവിയും രാജ്യതന്ത്രജ്ഞനുമായ ചൂ യുവാന്റെ സ്മരണയെ നിലനിറുത്താനാണു് വള്ളംകളി. ചൂ നദിയിൽ മുങ്ങിമരിച്ചു. അദ്ദേഹത്തെ രക്ഷിക്കാനെന്നുള്ള സങ്കല്പത്തിലത്രേ ബോട്ടുകൾ മത്സരിച്ചു മുന്നോട്ടു കുതിക്കുന്നതു്. വള്ളങ്ങൾ വ്യാളങ്ങളുടെ ആകൃതിയിൽ കെട്ടി അലങ്കരിച്ചിരിക്കും. വള്ളംകളിയെ തുടർന്നുള്ള വിരുന്നുസൽക്കാരത്തിൽ ഇലയപ്പം ഒരു പ്രധാന ഇനമാണു്.

എട്ടാമത്തെ മാസത്തിലെ പൗർണ്ണമിദിനത്തിൽ ചന്ദ്രോത്സവം കൊണ്ടാടുന്നു. ചൈനീസ് പുരാണകഥകളനുസരിച്ചു് അതീവസുന്ദരിയായ ഒരു ദേവതയും, ഒരിക്കലും മരണമില്ലാത്ത ഒരു മുയലും ചന്ദ്രനിൽ വസിക്കുന്നുണ്ടു്. ഇവരെ പൂജിക്കാനാണു് ഈ ആഘോഷപരിപാടികൾ. മിക്കവാറും എല്ലാ വീടുകളിലും ദേവതയുടെയും മുയലിന്റെയും ബിംബങ്ങൾ അലങ്കരിച്ചുവച്ചിരിക്കും. അപ്പമാണു് അവർക്കുള്ള നിവേദ്യം.

ഈ പ്രധാനപ്പെട്ട ഉത്സവങ്ങളെക്കൂടാതെ ശിശുജനനത്തോടും പിതൃപൂജയോടും ബന്ധപ്പെട്ട ഒട്ടനവധി കൊച്ചുകൊച്ചു് ആഘോഷങ്ങളും പഴയ ചൈനക്കാർക്കു് ഉണ്ടായിരുന്നു.

### ചൈനയിലെ വൻമതിൽ

മനുഷ്യനിർമ്മിതമായ ഏററവും വലിയ പ്രതിരോധപ്രാകാരമാണു് ചൈനയിലെ വന്മതിൽ. ഇതിനു് 1500 മൈൽ നീളമുണ്ടു്. വടക്കു കിഴക്കു് പോയ്ഹായ് ഉൾക്കടലിനു സമീപത്തുനിന്നു പടിഞ്ഞാറു കൻസുപ്രവിശ്യയിലെ ചരിയായു കുവാൻവരെ നീണ്ടുകിടക്കുന്ന കോട്ടയാണിതു്. ചൗ രാജവംശകാലത്തു വലിയ പ്രഭുക്കന്മാരാൽ നിർമ്മിക്കപ്പെട്ട ഈ മതിൽ അററകുററപ്പണികൾ തീർത്തു് വലുതാക്കിയതു് ബി. സി. മൂന്നാം നൂററാണ്ടിൽ ആദ്യത്തെ ചിൻ ചക്രവർത്തിയാണെന്നു കരുതപ്പെടുന്നു. പക്ഷേ, ഇന്നു കാണുന്ന രീതിയിൽ വന്മതിൽ പണി പൂർത്തിയാക്കിയതു് മിങ്ങ് ചക്രവർത്തിമാരാകുന്നു. കോട്ടയുടെ പല ശാഖകളും നശിച്ചുപോയിട്ടുണ്ടു്.

ചരൽക്കല്ലും ഇഷ്ടികയുംകൊണ്ടാണു് പ്രധാനമായും കോട്ട നിർമ്മിക്കപ്പെട്ടിരിക്കുന്നതു്. ചുവട്ടിലെ വീതി 15 അടി മുതൽ 40 അടി വരെയാണു്. മുകളിലത്തേതു് 12 അടിമുതൽ 35 അടിവരെയും. പൊക്കം 20 അടി മുതൽ 50 അടിവരെ കാണും. സൈനികകാവലിനായി കോട്ടയിൽ ഇടയ്ക്കിടെ നിരീക്ഷണഗോപുരങ്ങളും പണികഴിപ്പിച്ചിട്ടുണ്ടു്.

### പ്രധാന നഗരങ്ങൾ

ചൈനയിലെ പ്രധാന നഗരങ്ങൾ താഴെ പറയുന്നവയാണു്:

| | |
|---|---|
| ഷാങ്ങ്ഹായ് | സിനാൻ |
| പീക്കിങ്ങ് | സൂപോ |
| ടീൻറ്സിൻ | അൻ-ഷാൻ |
| മുക്ക്ഡൻ | താങ്ങ്ഷാൻ |
| വുഹാൻ | ഹാങ്ങ് ചൗ |
| ചുങ്കിങ്ങ് | ചെങ്ങ് ചൗ |
| കാൻറൺ | ലാൻ ചൗ |
| ഹാർബിൻ | ചാങ്ങ് ഷാ |
| ലുഷൻ-തലീൻ | സൂചൗ |
| നാങ്കിങ്ങ് | സിററ്സിഹാർ |
| സിയാൻ | സുചൗ |
| സിങ്ങ്തവോ | ഫൂ ചൗ |
| ചെങ്ങ്തു | ഷികിയാക്വാങ്ങ് |
| തായ് യുവാൻ | വൂസിഹ് |
| ഫൂഷൻ | ക്യൂ-യാങ്ങ് |
| ചാങ്ങ് ചുൻ | നാൻ ചങ്ങ് |
| കുൺമിങ്ങ് | കിരിൻ |

## പ്രധാന ടൂറിസ്റ്റ്കേന്ദ്രങ്ങൾ

ചരിത്രപ്രസിദ്ധങ്ങളും, പ്രകൃതിവിലാസങ്ങളാൽ അനുഗൃഹീതങ്ങളുമായ നിരവധി സ്ഥലങ്ങളുണ്ട് ചൈനയിൽ സന്ദർശകരെ ആകർഷിക്കുന്നവയായിട്ട്. ഗോബി മരുഭൂമി, ചൈനയിലെ വന്മതിൽ, 12-ാം നൂറ്റാണ്ടിലെ പുരാതനസങ്കേതങ്ങൾനിറഞ്ഞ ഹാങ് ചൗ, കിയാങ്സി പ്രവശ്യയിലെ ചുണ്ണാമ്പുകൽ പ്രദേശങ്ങൾ, കവീചൗ പർവ്വതപ്രദേശങ്ങളിലെ ജലപ്രപാതങ്ങൾ, പീക്കിങ്ങിലെ മിങ്കടീരങ്ങൾ, വിലക്കപ്പെട്ട നഗരം, ക്ലാസ്സിക്ക്സ് മന്ദിരം, കൺഫ്യൂഷ്യസിന്റെ അമ്പലം, ടെംപിൾ ഓഫ് ഹെവൻ, കൃത്രിമതടാകങ്ങൾ, ഷാങ്ഹായിയിലെ കടൽത്തീരമണിമന്ദിരങ്ങൾ തുടങ്ങിയവ സന്ദർശകരുടെ പറുദീസകളാകുന്നു.

### ദേശീയഗാനം

പലർ ചേൻ രചിച്ചതും, നീ ഏർ (Nieh Erh) സംഗീതം നൽകി ചിട്ടപ്പെടുത്തിയതുമായ ചൈനീസ് ദേശീയഗാനത്തിന്റെ വിവർത്തനം താഴെ കൊടുക്കുന്നു:

മുന്നോട്ട് മാർച്ചുചെയ്യുക
നമ്മുടെ രാഷ്ട്രത്തിന്റെ ധീരജനങ്ങളെ
നമ്മുടെ കമ്മ്യൂണിസ്റ്റ്പാർട്ടി
നീണ്ട പുതിയ പാതയിലൂടെ
    നമ്മെ നയിക്കുന്നു.
നാം മുന്നോട്ട് മുന്നോട്ട്
    കമ്മ്യൂണിസ്റ്റു ലക്ഷ്യത്തിലേക്ക്
മാർച്ചു ചെയ്യുന്നു.
രാഷ്ട്രനിർമ്മാണത്തിനു്,
    രാഷ്ട്രസംരക്ഷണത്തിനു്
നാം പണിയെടുക്കും, പടവെട്ടും
    മുന്നോട്ട് മാർച്ചുചെയ്യുക, മുന്നോട്ട്
എന്നുമെന്നും മാവോ സേ തുങ്ങിന്റെ
    കൊടിയുയർത്തിപ്പിടിച്ചുകൊണ്ട്
മുന്നോട്ട് മാർച്ചുചെയ്യുക, മാർച്ചുചെയ്യുക.
മാവോ സേ തുങ്ങിന്റെ കൊടി
    ഉയർത്തിപ്പിടിച്ചുകൊണ്ട്
മാർച്ചുചെയ്യുക, മാർച്ചുചെയ്യുക
    മുന്നോട്ട് മാർച്ചുചെയ്യുക.

# ചൈന—ഒററനോട്ടത്തിൽ

*ഔദ്യോഗികനാമം:* ചുങ്ങ്-ഹ്വാ ജെൻ-മിൻ കുങ്ങ്-ഹോ ക്വോ (പീപ്പിൾസ് റിപ്പബ്ലിക്ക് ഓഫ് ചൈന).
*സ്ഥാനം:* ഉത്തരാർദ്ധഗോളത്തിൽ അക്ഷാംശം 18°20'നും 53° 52'നു് രേഖാംശം 73° 31'നും 135° 3'നും മദ്ധ്യേ.
*വിസ്തീർണ്ണം:* 95,61,000 ച. കി. മീ.
*ജനസംഖ്യ:* 852.13 ദശലക്ഷം (1976).
*മുഖ്യനഗരങ്ങൾ:* പീക്കിങ്ങ്, ഷാങ്ങ്ഹായ്, ടീൻറ്സിൻ.
*ഔദ്യോഗികഭാഷ:* ചൈനീസ് (മൻഡാരിൻ—പുതോങ്ങ് ഹ്വാ)
*മുഖ്യമതങ്ങൾ:* ബുദ്ധമതം, ക്രിസ്തുമതം, ഇസ്ലാംമതം.
*രാഷ്ട്രമേധാവി:* പീപ്പിൾസ് റിപ്പബ്ലിക്ക് ചെയർമാൻ.
*ഭരണമേധാവി:* സ്റ്റേറ്റ് കൗൺസിൽ ചെയർമാൻ.
*നിയമസഭ:* നാഷണൽ പീപ്പിൾസ് കോൺഗ്രസ്.
*നാണയം:* യുവാൻ.
*ദേശീയഗാനം:* 'വാളണ്ടിയർമാരുടെ മാർച്ച്'.

# തെയ്‌വാൻ





പതാക: പന്ത്രണ്ടു മുനകളുള്ള വെളുത്ത സൂര്യചിഹ്നത്തോടു കൂടിയ ചെങ്കൊടി.

## ആമുഖം

നാഷണലിസ്റ്റ് (ക്വമിന്താങ്ങ്) ചൈനയുടെ ആസ്ഥാനമാണ് തെയ്‌വാൻ. എ. ഡി. ഏഴാംനൂററാണ്ടുമുതൽ വ്യക്തമായ ചരിത്രം ഈ ഭൂപ്രദേശത്തിനുണ്ടെങ്കിലും ലോകത്തിന്റെ ശ്രദ്ധ ഇവിടെ പതിയുന്നതു കമ്മ്യൂണിസ്റ്റുകാരുമായുള്ള സമരത്തിൽ പരാജയപ്പെട്ടശേഷം വൻകരയിൽനിന്നു് ചിയാങ്ങ് കൈഷക്ക് ഇവിടെ വന്നുചേർന്നതോടെയാണ്. 1949 ഡിസംബർ 8-ാം തീയതി ചിയാങ്ങ് കൈഷക്ക് തെയ്‌വാനിൽ പുതിയ നാഷണലിസ്റ്റ് ഗവണ്മെന്റ് രൂപീകരിച്ചു ഭരണമാരംഭിച്ചു.

1971 വരെ ഐക്യരാഷ്ട്രസമിതിയിൽ ചൈനയെ പ്രതിനിധാനം ചെയ്തിരുന്നതു് നാഷണലിസ്റ്റു (ക്വമിന്താങ്ങ്) ചൈനതന്നെയായിരുന്നു. 1971 ഒക്ടോബറിൽ ഐക്യരാഷ്ട്രജനറൽ അസംബ്ലി കമ്മ്യൂണിസ്റ്റ് ചൈനയെ സമിതിയിൽ പ്രവേശിപ്പിക്കാനും നാഷണലിസ്റ്റ് ചൈനയെ പുറംതള്ളാനും തീരുമാനിച്ചു. അങ്ങനെ ലോകസമിതിയിൽനിന്നു നാഷണലിസ്റ്റ് ചൈന നീക്കം ചെയ്യപ്പെട്ടു. ഉടൻ നാഷണലിസ്റ്റ് ചൈനയ്ക്കു് (തെയ്‌വാനു്) അംഗീകാരം നല്കിയിരുന്ന നാല്പതിൽപരം രാഷ്ട്രങ്ങളും അതു പിൻവലിക്കുകയുണ്ടായി. 1976 ആയപ്പോഴും തെയ്‌വാനെ അംഗീകരിക്കുന്ന രാജ്യങ്ങളുടെ

സംഖ്യ കേവലം 26 ആയി ചുരുങ്ങിയിരുന്നു. എങ്കിലും തങ്ങളാണു മുഴുവൻ ചൈനയുടെയും വ്യവസ്ഥാപിത ഭരണാധികാരികൾ എന്ന നിലപാടു നാഷണലിസ്റ്റ് ഗവണ്മെൻറ് ഉപേക്ഷിച്ചില്ല. ചൈനയെ പുനരേകീകരിക്കുന്നതിനെപ്പററി രഹസ്യസംഭാഷണം നടത്താൻ 1973-ൽ കമ്മ്യൂണിസ്റ്റ്ഗവണ്മെൻറ് തെയ്‌വാനെ ക്ഷണിച്ചുവെങ്കിലും അവർ ആ ക്ഷണം നിരസിക്കുകയാണുണ്ടായതു്.

1949-ൽ ചിയാങ് കൈഷക്ക് ഭരണമേറെറടുത്തതിനുശേഷമാണ് ഒരുറച്ച ഗവണ്മെൻറ് തെയ്‌വാനുണ്ടാകുന്നതു്. 1972 ഡിസംബർമാസത്തിൽ, 24 വർഷങ്ങൾക്കുശേഷം ആദ്യമായി പ്രാദേശികഭരണത്തിൽ ജനകീയപ്രാതിനിധ്യം വർദ്ധിപ്പിക്കാനായി തിരഞ്ഞെടുപ്പുകൾ നടന്നു. 1975 ഏപ്രിലിൽ ചിയാങ് കൈഷക്ക് മരിച്ചതിനെ തുടർന്ന് അദ്ദേഹത്തിൻെറ പുത്രൻ ചിയാങ് ചിങ് ക്വമിന്താങ് പാർട്ടിയുടെ നേതാവായി തിരഞ്ഞെടുക്കപ്പെട്ടു. 1976 ഒക്ടോബർമാസം 10-ാംതീയതി, ചൈനീസ് റിപ്പബ്ലിക്ക് സ്ഥാപിതമായതിൻെറ 65-ാം വാർഷികം തെയ്‌വാൻ ആഘോഷിച്ചു. വൻകര വീണ്ടെടുക്കുമെന്നുള്ള തെയ്‌വാൻെറ നിശ്ചയത്തിനു മാററമൊന്നും വന്നിട്ടില്ലെങ്കിലും ആഭ്യന്തരമായ രാഷ്ട്രീയഭദ്രതയ്ക്കും സാമ്പത്തികവികസനത്തിനുമാണ് തെയ്‌വാൻ ഗവണ്മെൻറ് ഇപ്പോൾ മുൻഗണന നല്കി പ്രവർത്തിച്ചുപോരുന്നതു്.

പുതിയ ഗവണ്മെൻറിൽ തെയ്‌വാൻനിവാസികൾക്കു കൂടുതൽ പങ്കാളിത്തം നൽകപ്പെട്ടിട്ടുണ്ട്. 1972-ൽ 19 ക്യാബിനററുമന്ത്രിമാർ ഉണ്ടായിരുന്നതിൽ 6 പേർ തദ്ദേശവാസികളായിരുന്നു. ക്വമിന്താങ് പാർട്ടിയും ഗവണ്മെൻറുമായി തദ്ദേശീയർ ഇപ്പോൾ കൂടുതൽ ആത്മാർത്ഥതയോടെ സഹകരിച്ചുവരുന്നു.

വ്യാവസായികമായി വളരെയേറെ പുരോഗമിച്ചിരിക്കുന്ന രാജ്യമാണ് തെയ്‌വാൻ. ജപ്പാൻ കഴിഞ്ഞാൽ ദക്ഷിണപൂർവ്വേഷ്യയിൽ ഏററവും കൂടുതൽ പ്രതിശീർഷവരുമാനമുള്ള രാജ്യവും ഇതുതന്നെ. ഏതാണ്ട് നൂറു രാജ്യങ്ങളുമായി തെയ്‌വാന് വ്യാപാരബന്ധങ്ങളുണ്ട്. എങ്കിലും ഏററവും കൂടുതൽ വ്യാപാരം നടക്കുന്നതു് ജപ്പാനും അമേരിക്കയുമായിട്ടാകുന്നു. സൗദി അറേബ്യയുമായും തെയ്‌വാന് വളരെ നല്ല ബന്ധമാണുള്ളതു്. തെയ്‌വാൻെറ സാമ്പത്തികവികസനത്തിന് എട്ടുകോടി ഡോളർ വായ്പ നൽകിക്കൊണ്ട് സൗദി അറേബ്യ 1976 മാർച്ചുമാസത്തിൽ ഒരുടമ്പടി ഒപ്പു വയ്ക്കുകയുണ്ടായി.

തെയ്‌വാൻെറ വ്യാപാരബന്ധങ്ങളും മററും പരിമിതപ്പെടുത്താൻ ചൈനീസ് കമ്മ്യൂണിസ്റ്റ്ഗവണ്മെൻറ് ശ്രമിക്കുന്നുണ്ടെങ്കിലും തെയ്‌വാൻ ഇപ്പോഴും ഇൻറർനാഷണൽ മോണിററിഫണ്ടിലും, ലോകബാങ്കിലും അതിനോടു ചേർന്നിട്ടുള്ള മററു പല സംഘടനകളിലും അംഗത്വം നിലനിർത്തിപ്പോരുന്നു.

കമ്മ്യൂണിസ്ററ് ചൈനയുമായി അടുത്ത ബന്ധം പുലർത്തുന്നതോടൊപ്പംതന്നെ തെയ്‌വാനെയും അംഗീകരിച്ചു സഹായിക്കുക എ

ന്ന ഒരു ഇരട്ടനയമാണ് അമേരിക്ക കൈക്കൊണ്ടിരുന്നത്. പക്ഷേ, കമ്മ്യൂണിസ്റ്റ് ചൈനയോട് കൂടുതൽ അടുത്തു സഹകരിക്കുന്ന അമേരിക്ക, തെയ്‌വാനോടുള്ള ബന്ധത്തിൽ പഴയ ആവേശം ഇപ്പോൾ കാണിക്കുന്നില്ല. തെയ്‌വാനു നൽകിക്കൊണ്ടിരുന്ന സൈനികോപകരണങ്ങളിൽ അമേരിക്ക ഈയിടെ കുറവു വരുത്തുകയുണ്ടായി. തെയ്‌വാനിൽ നിറുത്തിയിരിക്കുന്ന 2300 അമേരിക്കൻഭടന്മാരിൽ പകുതിയാളുകളെ തിരിച്ചുവിളിക്കാനും തീരുമാനിച്ചിരിക്കുന്നു. ക്വിമോയി, മാട്സു ദ്വീപുകളിൽനിന്ന് അമേരിക്കൻ സൈനികോപദേഷ്ടാക്കളെ പിൻവലിക്കുന്നതാണെന്നും പ്രഖ്യാപിച്ചിരിക്കുകയാണ്. അങ്ങനെ തെയ്‌വാന്റെനേർക്ക് അടുത്തകാലത്തായി അമേരിക്ക ഒരു തണുപ്പൻ മനോഭാവമാണു പ്രകടിപ്പിച്ചുകൊണ്ടിരിക്കുന്നത്. കമ്മ്യൂണിസ്റ്റ് ചൈനയുമായി കൂടുതൽ അടുക്കുന്ന അവസരത്തിൽ തെയ്‌വാനോടു പ്രദർശിപ്പിക്കുന്ന ഈ മനോഭാവം സ്വാഭാവികം മാത്രമാണ്.

ഇന്ത്യയെ സംബന്ധിച്ചാണെങ്കിൽ, ഇന്ത്യ എന്നും കമ്മ്യൂണിസ്റ്റ് ചൈനയ്ക്കുവേണ്ടിയാണു വാദിച്ചിരുന്നത്. തെയ്‌വാനെ ചൈനയുടെ വ്യവസ്ഥാപിതഗവണ്മെന്റായി ഒരിക്കലും ഇന്ത്യ അംഗീകരിച്ചിരുന്നില്ല.

## ഭൂപ്രകൃതി, കാലാവസ്ഥ

പതിമൂന്നു തെയ്‌വാൻദ്വീപുകളും, അറുപത്തിനാലു ചെറുപെസ്കഡോറസ് ദ്വീപുകളും, ക്വിമോയി, മാട്സു എന്നീ ദ്വീപുകളും ചേർന്ന പ്രദേശത്തെയാണ് ഫോർമോസ അഥവാ തെയ്‌വാൻ എന്നു വിളിക്കുന്നത്. തെക്കുകിഴക്കൻചൈനയുടെ കടൽത്തീരത്തുനിന്ന് 200 മൈൽ അകലെ ഇതു സ്ഥിതിചെയ്യുന്നു. അക്ഷാംശം 21°54'-നും 25°20'-നും, രേഖാംശം 120°7'-നും, 121°57'-നും മദ്ധ്യേയാണ് ഇതിന്റെ സ്ഥാനം. ദീർഘവൃത്താകൃതിയിൽ കിടക്കുന്ന ഈ ഭൂവിഭാഗത്തിന്റെ നീളം 242 മൈലും ഏററവുംകൂടിയ വീതി 87 മൈലും ആകുന്നു. വിസ്തീർണ്ണം 13,807 ചതുരശ്രമൈൽ (36,000 ച.കി.മീ.) ചൈനീസ് വൻകരയിൽനിന്ന് ഈ പ്രദേശത്തെ വേർതിരിക്കുന്നത് തെയ്‌വാൻ കടലിടുക്കാണ്. കടലിടുക്കിന്റെ ഏററവും കുറഞ്ഞ വീതി 80 മൈലാകുന്നു.

പടിഞ്ഞാറോട്ടു ചരിഞ്ഞുകിടക്കുന്ന ഈ ഭൂവിഭാഗം കൊടുംകാടുകളും പർവ്വതങ്ങളും നിറഞ്ഞ ഒന്നാണ്. മനോജ്ഞഗംഭീരമാണ് പ്രകൃതിദൃശ്യം. ഇക്കാരണത്താലാണു പോർട്ടുഗീസുകാർ ഈ ഭൂപ്രദേശത്തിന് 'ഇൽഹാ ഫോർമോസ' എന്നു പേരു കൊടുത്തത്. ഇതിന്റെ അർത്ഥം 'മനോഹരമായ ദ്വീപ്' എന്നാകുന്നു. തെയ്‌വാന്റെ മദ്ധ്യഭാഗത്താണ് ഏററവും ഉയർന്ന പർവ്വതനിര. പർവ്വതങ്ങൾ തെക്കുവടക്കായിട്ടാണു കിടക്കുന്നത്. പതിനായിരത്തിലേറെ അടി പൊക്കമുള്ള

ഒരു ഡസനിലധികം കൊടുമുടികളുണ്ട്. ഏററവും അധികം ഉയരമുള്ള യുഷാൻ ('മോറിസൻ' കൊടുമുടി എന്നു പാശ്ചാത്യർ ഇതിനെ വിളിക്കുന്നു) കൊടുമുടിക്ക് 13,113 അടി ഉയരമുണ്ട്. പർവ്വതങ്ങളുടെ കിഴക്കുഭാഗത്തു നീണ്ട് ഇടുങ്ങിയ താഴ്‌വരയും അതിനു കിഴക്ക് സമുദ്രതീരപ്രദേശത്തു പൊക്കം കുറഞ്ഞ പർവ്വതപംക്തികളുമുണ്ട്. മധ്യഭാഗത്തുള്ള പർവ്വതനിരകൾക്കു പടിഞ്ഞാറ് എക്കൽമണ്ണു നിറഞ്ഞ തീരപ്രദേശമാണ്. തെയ്‌വാനിലെ ഏററവും ഫലഭൂയിഷ്ഠമായ പ്രദേശവും ഇതുതന്നെ.

തെയ്‌വാനിൽ 55 ശതമാനം ഭൂമിയും വനപ്രദേശമാകുന്നു. 12 ശതമാനം വെറും ഊഷരപ്രദേശവും. ബാക്കിയുള്ള സ്ഥലത്താണു കൃഷി ചെയ്യപ്പെടുന്നതു്. കൃഷിക്കു വേണ്ട വെള്ളം നൽകുന്ന നിരവധി നദികളുണ്ട്. ഈ നദികളെല്ലാംതന്നെ നീളം കുറഞ്ഞവയും, പലപ്പോഴും ഗതി മാറി ഒഴുകുന്നവയുമാണ്.

മിതമായ കാലാവസ്ഥയാണ് തെയ്‌വാനിൽ അനുഭവപ്പെടുന്നതു്. ശരാശരി താപനില 23° C ആകുന്നു. മഞ്ഞുകാലത്തുപോലും 10°C-ൽ കുറയാറില്ല. തെയ്‌വാന്റെ മിക്കവാറും എല്ലാ പ്രദേശങ്ങൾക്കും 40 ഇഞ്ചിൽ കൂടുതൽ മഴ കിട്ടുന്നു. പർവ്വതപ്രദേശങ്ങളിൽ 200 ഇഞ്ചുവരെ മഴ പെയ്യാറുണ്ട്. ശരാശരി വർഷപാതം 101 ഇഞ്ചാണ്. കാലാവസ്ഥയെ മയപ്പെടുത്തുന്നതിൽ 'ഇരുണ്ട പ്രവാഹം' എന്നു വിളിക്കപ്പെടുന്ന 'ജപ്പാൻ ഉഷ്ണജലപ്രവാഹം' ഒരു പ്രധാന പങ്കു വഹിക്കുന്നു.

## സസ്യങ്ങളും ജന്തുക്കളും

ദേവദാരുക്കൾ, തമാലമരങ്ങൾ, ഓക്കുകൾ, ആൽമരങ്ങൾ, കർപ്പൂരവൃക്ഷങ്ങൾ തുടങ്ങി ഇരുന്നൂറിലേറെ ജാതി മരങ്ങൾ പർവ്വതങ്ങളിലെ വനപ്രദേശങ്ങളിൽ വളരുന്നു. വിവിധതരം പൈൻമരങ്ങളും, മുളവർഗ്ഗങ്ങളും, ചിത്രപ്പുൽച്ചെടികളും, വിഷച്ചെടികൾ, ചൂരൽച്ചെടികൾ, മേപ്പിൾച്ചെടികൾ എന്നിവയും വനങ്ങളിൽ ധാരാളമായി കാണാം. അസേലിയ, ലില്ലികൾ, ഓർക്കിഡുകൾ തുടങ്ങിയ പുഷ്പിക്കുന്ന ചെടികളും സമതലങ്ങളിൽ തഴച്ചുവളരുന്നു.

പർവ്വതപ്രദേശങ്ങളിൽ പലതരം മാനുകളും, ആടുകളും കാട്ടുപന്നികളുമുണ്ട്. തെയ്‌വാന്റെ തെക്കൻഭാഗങ്ങളിൽ കുരങ്ങുകൾ ധാരാളമായി കാണപ്പെടുന്നു. പന്ത്രണ്ടുതരം വിഷപ്പാമ്പുകൾ ഉൾപ്പെടെ മുപ്പത്തേഴ് ഇനം പാമ്പുകളുമുണ്ട്.

## ജനങ്ങൾ

പലതരം സംസ്കാരങ്ങളുടെ സ്വാധീനം തെയ്‌വാൻജനതയിൽ കാണാൻ കഴിയും. പണ്ട് ഉത്തരചൈനയിൽ നിലവിലിരുന്ന നവീനശിലായുഗസംസ്കാരവും ദക്ഷിണചൈനയിലെ പ്രാചീനസംസ്കാര

ങ്ങളും തെയ്‌വാനിലേക്കു പ്രവഹിച്ചിരുന്നതിനു തെളിവുകളുണ്ട്. ഫിലിപ്പൈൻകാരുടെ സ്വാധീനവും കാണാനുണ്ട്. പിന്നീടുള്ള കാലങ്ങളിലും ചൈനീസ് വൻകരയിൽനിന്നു് തെയ്‌വാനിലേക്ക് ആളുകൾ കടിയേറിപ്പാർത്തിരുന്നു.

തെയ്‌വാൻ പർവ്വതപ്രദേശങ്ങളിൽ കുറഞ്ഞതു് എട്ട് ആദിവാസിവർഗ്ഗങ്ങൾ ഇപ്പോഴും വസിക്കുന്നുണ്ട്. ഇവർ മിക്കവാറും ഇൻഡൊനേഷ്യൻ വംശജരാകുന്നു. കുന്നംപ്രദേശങ്ങളിലും പർവ്വതച്ചെരുവുകളിലുമാണു് ഇവരുടെ താമസം. ചെറിയതോതിൽ കൃഷിചെയ്യുകയും ചെയ്യുന്നു. ഭാഷയിലും ആചാരവിശ്വാസങ്ങളിലും ഭിന്നത പുലർത്തുന്നവരാണു് ഈ വർഗ്ഗങ്ങൾ.

തെയ്‌വാനിലെ ജനങ്ങളിൽ ഭൂരിപക്ഷവും ചൈനക്കാർതന്നെ. എന്നാൽ തെയ്‌വാനിൽ ജനിച്ചുവളർന്ന ചൈനക്കാരും വൻകരയിൽനിന്നു് അടുത്തകാലത്തുമാത്രം തെയ്‌വാനിൽ കടിയേറിപ്പാർത്ത ചൈനക്കാരും തമ്മിൽ പലകാര്യങ്ങളിലും അന്തരമുണ്ട്. 16-ാം നൂററാണ്ടുമുതൽ 19-ാം നൂററാണ്ടുവരെയുള്ള കാലഘട്ടങ്ങളിൽ വൻകരയിലെ ദക്ഷിണഫൂക്കിയാനിലും പൂർവ്വക്വാങ്ടങ് പ്രവിശ്യയിലും നിന്നു് തെയ്‌വാനിലേക്കു് കടിയേറിപ്പാർത്തിരുന്നവരുടെ പിൻഗാമികളാണു് തെയ്‌വാനി ചൈനക്കാർ. ഇവർ മിക്കവാറും ഗ്രാമങ്ങളിലാണ് താമസം. അമോയ് ഭാഷയാണു് അവർ സംസാരിക്കുന്നതു്. തെയ്‌വാൻ ജപ്പാന്റെ അധീനത്തിലായിരുന്നപ്പോൾ അവർ ജാപ്പനീസ് ആചാരങ്ങളും സമ്പ്രദായങ്ങളും സ്വീകരിക്കുകയുണ്ടായി. ബുദ്ധമതവും, താവോമതവും പൂർവ്വികാരാധനയും തദ്ദേശദേവതകളെ വന്ദിക്കുന്നതുമെല്ലാം ചേർന്ന ഒരു മതമാണു് ഇവർ പിന്തുടരുന്നതു്.

വൻകരയിൽനിന്നു കടിയേറിയവർ ഏറിയകൂറും 1949-ലെ വിപ്ലവത്തെത്തുടർന്നു് അവിടെനിന്നു പലായനം ചെയ്തവരാണു്. ലോകത്തിലെ ഏററവും കൂടിയ വളർച്ചനിരക്കാണു് തെയ്‌വാനിലെ ജനസംഖ്യ കാണിക്കുന്നതു്. 1976-ലെ കണക്കുപ്രകാരം ജനസംഖ്യ 1,63,52,987 ആകുന്നു. ഇതിൽ നാല്പതു ശതമാനത്തിലേറെ പേർ 16 വയസ്സിനുതാഴെ ഉള്ളവരാകുന്നു.

## ചരിത്രം

എ. ഡി. ഏഴാം നൂററാണ്ടുമുതൽ തെയ്‌വാനെപ്പററി ചൈനയ്ക്കു അറിവുണ്ടായിരുന്നു. എന്നാൽ വൻകരയിൽനിന്നു വലിയതോതിൽ ചൈനക്കാർ ഈ ദ്വീപുകളിലേക്കു കടിയേറിപ്പാർത്തതു് 16-ാം നൂററാണ്ടിന്റെ ഉത്തരാർദ്ധത്തിൽ മാത്രമായിരുന്നു. ഫൂക്കിയാൻ പ്രവിശ്യയിൽ നിരന്തരമായി ഉണ്ടായിക്കൊണ്ടിരുന്ന ക്ഷാമംകാരണം ആളുകൾ അവിടംവിട്ടു പോകാൻ നിർബ്ബന്ധിതരാകുകയും അനേകംപേർ തെയ്‌വാനിൽ കടിയേറിപ്പാർക്കുകയും ചെയ്തു. തെയ്‌വാനിൽ അക്കാലത്തു് ഏതാനും ജപ്പാൻകാരും ആദിമനിവാസികളും മാത്രമാണു

ണ്ടായിരുന്നത്. ജപ്പാൻകാരും ചൈനക്കാരുമായിരുന്ന കടൽക്കൊള്ളക്കാരുടെ സങ്കേതമായിരുന്നു മുമ്പ് ഈ ദ്വീപ്. 1590-ൽ പോർട്ടുഗീസുകാർ ഈ ഭൂവിഭാഗത്തെ കണ്ടെത്തുകയും 'മനോഹരമായ ദ്വീപ്' എന്നർത്ഥം വരുന്ന 'ഫോർമോസ' എന്ന പേര് ഇതിനു നൽകുകയുമുണ്ടായി. ഈ പ്രദേശത്തു കുടിയേറിപ്പാർക്കാൻ പോർട്ടുഗീസുകാർ നടത്തിയ ആദ്യകാലശ്രമങ്ങളെല്ലാം പരാജയപ്പെടുകയാണുണ്ടായത്. ഒടുവിൽ 1624-ൽ അവർ തെക്കുപടിഞ്ഞാറൻ തെയ്‌വാനിലിറങ്ങി. അവിടെ ഒരു വ്യാപാരകേന്ദ്രം സ്ഥാപിച്ചു. കോട്ടകളും പള്ളികളും പണികഴിപ്പിക്കുകയും സ്ഥലവാസികളെ മതംമാററാൻ ശ്രമിക്കുകയും ചെയ്തു. 1926-ൽ തന്നെ ഉത്തരചൈനയിൽ സ്പെയിൻകാരും വന്നിറങ്ങിയിരുന്നു. 1641-ൽ ഡച്ചുകാർ സ്പാനിഷ് താവളങ്ങളെ ആക്രമിച്ച് പിടിച്ചെടുക്കുകയും സ്പെയിൻകാരെ ആട്ടിയോടിക്കുകയും ചെയ്തു. ഇരുപതു വർഷങ്ങൾക്കുശേഷം, അതായതു്, 1661-ൽ ഡച്ചുകാരും ഈ പ്രദേശത്തുനിന്ന് നിഷ്കാസിതരായി.

മിങ്ങ്‌രാജവംശത്തോടു കൂറുണ്ടായിരുന്ന കോക്സിങ്ങ് (ചിങ്ങ്‌ചെങ്ങ്കുങ്ങ്) എന്ന ചൈനീസ് ദേശാഭിമാനിയായിരുന്നു ഡച്ചുകാരെ ഓടിച്ചതു്. മിങ്ങ്‌രാജവംശത്തെ പരാജയപ്പെടുത്തി മഞ്ചുക്കൾ അധികാരത്തിൽ വന്നപ്പോൾ മഞ്ചുക്കൾക്കെതിരായി സമരംചെയ്യാനുള്ള ഒരു താവളമായി തെയ്‌വാനെ കോക്സിങ്ങ് ഉപയോഗിച്ചു. ഇദ്ദേഹത്തിന്റെ ഭരണകാലത്തു് ഈ പ്രദേശം ഒരു മികച്ച വ്യാപാരകേന്ദ്രമായി പരിണമിക്കുകയും ചെയ്തിരുന്നു. എന്നാൽ 1683-ൽ ഇദ്ദേഹത്തിന്റെ ചെറുമകൻ മഞ്ചുക്കൾക്കു കീഴടങ്ങേണ്ടിവരികയും 1684-ൽ തെയ്‌വാൻ ഫൂക്കിയാൻ പ്രവിശ്യയുടെ ഭാഗമാക്കപ്പെടുകയും ചെയ്തു. തുടർന്ന് വൻകരയിൽനിന്നു ആളുകൾ വലിയതോതിൽ കുടിയേറിപ്പാർക്കാൻ വന്നു. 1842-ൽ ഇവിടത്തെ ജനസംഖ്യ 25 ലക്ഷം ആയിത്തീർന്നു. കൃഷിയും കച്ചവടവും വളരെ വർദ്ധിച്ചു. 1886-ൽ തെയ്‌വാൻ ചൈനയുടെ ഒരു പ്രത്യേക പ്രവിശ്യയായി പ്രഖ്യാപിക്കപ്പെട്ടു.

ജപ്പാനുമായുണ്ടായ യുദ്ധത്തിൽ പരാജയപ്പെട്ട ചൈന തെയ്‌വാനെ 1895-ൽ ജപ്പാനു വിട്ടുകൊടുക്കുകയുണ്ടായി. ജപ്പാൻകാരുടെ അധീനത്തിൽ തെയ്‌വാൻ കൃഷിയിലും കച്ചവടത്തിലും വളരെ പുരോഗതിയുണ്ടാക്കി. 1940-ൽ ജനസംഖ്യ ജപ്പാൻകാരുൾപ്പെടെ 58,70,000 ആയിത്തീർന്നു. രണ്ടാം ലോകമഹായുദ്ധത്തിൽ ജപ്പാന്റെ പരാജയത്തെത്തുടർന്ന് 1945 ഒക്ടോബറിൽ തെയ്‌വാൻ വീണ്ടും ചൈനയ്ക്കു ലഭിച്ചു. ഗവർണ്ണറായി നിയമിക്കപ്പെട്ട ചെൻയിയുടെ ദുർഭരണത്തിനെതിരെ ജനങ്ങൾ 1947 ഫെബ്രുവരിയിൽ വലിയൊരു പ്രക്ഷോഭണം സംഘടിപ്പിച്ചു. ഇവിടെ ജനകീയ വിപ്ലവം നടന്നുകൊണ്ടിരിക്കുമ്പോൾ വൻകരയിൽ കമ്മ്യൂണിസ്റ്റുകാർ ചിയാങ്ങ്‌കൈഷക്കിനെതിരെ പൊരുതുകയായിരുന്നു. കമ്മ്യൂണിസ്റ്റുകാരോടു തോററ ചിയാങ്ങ്‌കൈഷക്ക് തെയ്‌വാനിലേക്കു പലായനം ചെയ്യുകയും അ

വിടെ നാഷണലിസ്ററു തലസ്ഥാനം സ്ഥാപിക്കുകയും ചെയ്ത കാര്യം മുൻപ് പ്രസ്താവിച്ചിട്ടുണ്ടല്ലോ. ചിയാങ്-കൈഷക്ക് ഭരണം ഏറ്റെടുത്തപ്പോഴാണ്, വളരെക്കാലത്തിനുശേഷം, തെയ്‌വാനിൽ വ്യവസ്ഥിതവും നിയമാനുസൃതവുമായ ഒരു ഗവണ്മെൻറുണ്ടായതു്.

1950-ൽ കൊറിയൻയുദ്ധം ആരംഭിച്ചതിനെ തുടർന്ന് അമേരിക്കൻ ഏഴാം കപ്പൽപ്പട തെയ്‌വാൻെറ സംരക്ഷണാർത്ഥം നിയോഗിക്കപ്പെട്ടു. തുടർന്ന് 1954-ൽ തെയ്‌വാനും അമേരിക്കയും തമ്മിൽ ഒരു പരസ്പരസഹായഉടമ്പടി ഒപ്പുവച്ചു. ആഭ്യന്തര ഭദ്രതയും സാമ്പത്തിക വികസനവും കൈവരുത്തി പുരോഗതിയിലേക്കു അതിവേഗം മുന്നേറിക്കൊണ്ടിരുന്ന അവസരത്തിലാണ് സ്വദേശീയ രംഗത്തു് തെയ്‌വാനു ശക്തമായ ഒരു പ്രഹരം ഏററതു്. കേവലം അപ്രതീക്ഷിതമായിരുന്നില്ലെങ്കിലും, 1971 ഒക്ടോബർ 25-ാംതീയതി ഐക്യരാഷ്ട്രസമിതി തെയ്‌വാനെ ഐക്യരാഷ്ട്രസഭയിൽനിന്നു പുറംതള്ളി. അമേരിക്ക ഉൾപ്പെടെ ലോകരാഷ്ട്രങ്ങളുടെ തെയ്‌വാനോടുള്ള മനോഭാവത്തിനും മാററം ഉണ്ടായി. എങ്കിലും ചൈനയുടെ മുഴുവൻ പ്രാതിനിധ്യം തങ്ങൾക്കാണെന്നുള്ള തെയ്‌വാൻെറ നിലപാടിനു മാററം വന്നിട്ടില്ല. 1975-ൽ ചിയാങ് കൈഷക്കിൻെറ മരണത്തെ തുടർന്ന് ഡോ. യെൻ ചിയാ കൻ പ്രസിഡൻറാവുകയും, തദ്ദേശവാസികൾക്കു കൂടുതൽ പ്രാതിനിധ്യം നൽകിക്കൊണ്ട് പുതിയൊരു ഗവണ്മെൻറു നിലവിൽ വരികയും ചെയ്തു. പക്ഷേ, പഴയ ഗവണ്മെൻറിൻെറ തുടർച്ചമാത്രമായ പുതിയ ഭരണകൂടം തങ്ങളുടെ മനോഭാവങ്ങളിലോ നയപരിപാടികളിലോ യാതൊരു മാററവും വരുത്തിയിട്ടില്ല. ചിയാങ് കൈഷക്കിൻെറ മൂത്ത മകനായ ചിയാങ് ചിങ് കോ ആണ് പ്രധാനമന്ത്രി.

## ഗവൺമെൻറ്

പ്രസിഡൽഷ്യൽ ഗവണ്മെൻറിൻെറയും ക്യാബിനററ് ഗവണ്മെൻറിൻെറയും സവിശേഷതകൾ ഒത്തുചേർന്ന ഒരു ഭരണസംവിധാനമാണ് തെയ്‌വാനുള്ളതു്. കേന്ദ്ര അധികാരവും പ്രാദേശിക സ്വയംഭരണവും പല മേഖലകളിലും പരസ്പരം അതിവ്യാപിച്ചു കിടക്കുന്നു.

ഭരണസംവിധാനത്തിൽ ഉന്നതാധികാരം നാഷണൽ അസംബ്ലിക്കാകുന്നു. അസംബ്ലിയെ കൂടാതെ എക്സിക്യൂട്ടീവ് യുവാൻ, ലെജിസ്ലേററിവ് യുവാൻ, ജുഡീഷ്യൽ യുവാൻ, എക്സാമിനേഷൻ യുവാൻ കൺട്രോൾ യുവാൻ എന്നിങ്ങനെ അഞ്ചു സമിതികൾകൂടിയുണ്ട്. ഈ അഞ്ചു് അധികാരസമിതികളും ചേർന്നാണ് ഭരണം നടത്തുന്നതു്.

നാഷണൽ അസംബ്ലി, തിരഞ്ഞെടുക്കപ്പെടുന്ന പ്രതിനിധികൾ ചേർന്നതാണ്. പ്രസിഡൻറിനെയും വൈസ്-പ്രസിഡൻറിനെയും തിരഞ്ഞെടുക്കുന്നതും, ഭരണഘടന ഭേദഗതി ചെയ്യുന്നതും നാഷണൽ

അസംബ്ലിയാണ്. പ്രസിഡൻറിന്റെ ഉദ്യോഗകാലാവധി ആറു വർഷമാകുന്നു. അദ്ദേഹം രാഷ്ട്രത്തലവനും, കര–കടൽ–വ്യോമസേനകളുടെ കമാൻഡറുമാകുന്നു. യുദ്ധം പ്രഖ്യാപിക്കാനും ഉടമ്പടികൾ ഉണ്ടാക്കാനും, സൈനികഭരണം പ്രഖ്യാപിക്കാനും പ്രസിഡൻറിനധികാരമുണ്ട്. എക്സിക്യൂട്ടീവ് യുവാനാണ് ഏററവും ഉയർന്ന ഭരണസമിതി. നിയമസഭയായ ലെജിസ്ലേററിവ് യുവാനോട് ഈ ഭരണസമിതി ഉത്തരവാദിത്തം വഹിക്കുന്നു. ലെജിസ്ലേററീവ് യുവാൻ ആണ്ടിൽ രണ്ടുതവണ കൂടി നിയമനിർമ്മാണം നടത്തുന്നു. ഇതിലെ മെംബർമാർ തിരഞ്ഞെടുക്കപ്പെട്ടവരാണ്. സിവിൽ, ക്രിമിനൽ, അഡ്‌മിനിസ്ട്രേററിവ് കേസുകൾ കൈകാര്യംചെയ്യുന്നതു ജുഡീഷ്യൽ യുവാനാകുന്നു. ഉദ്യോഗങ്ങൾക്കുള്ള മത്സരപ്പരീക്ഷകൾ നടത്തുന്നതു് എക്സാമിനേഷൻ യുവാനും, എക്സിക്യൂട്ടീവിന്റെ പ്രവർത്തനങ്ങളെ നിയന്ത്രിക്കുന്നതു് കൺട്രോൾ യുവാനുമാകുന്നു. കൺട്രോൾ യുവാന് ഒരു ആഡിററ് കാര്യാലയവുമുണ്ട്.

1976–ൽ നാഷണൽ അസംബ്ലിയിൽ 1282 ആജീവനസാമാജികരും ആറു വർഷക്കാലത്തേക്കു തിരഞ്ഞെടുക്കപ്പെട്ട 53 പുതിയ മെംബർമാരുമുണ്ടായിരുന്നു. ലെജിസ്ലേററിവ് യുവാനിൽ 389 ആജീവനാംഗങ്ങളും മൂന്നു വർഷത്തേക്കു തിരഞ്ഞെടുക്കപ്പെട്ട 36 മററംഗങ്ങളുമുണ്ട്. ആജീവനാംഗങ്ങൾ മുമ്പ് ചൈനീസ് വൻകരയിൽ നിയമസഭാ മണ്ഡലങ്ങളുടെപ്രാതിനിധ്യം വഹിച്ചിരുന്നവരാണ്. പ്രായപൂർത്തി വോട്ടവകാശത്തിന്റെ അടിസ്ഥാനത്തിൽ തിരഞ്ഞെടുക്കപ്പെട്ടവരാണു മററംഗങ്ങൾ.

ചൈനീസ് റിപ്പബ്ലിക്കിന്റെ ഇപ്പോഴത്തെ പ്രസിഡൻറ് ഡോ. യെൻ ചിയാ കനും പ്രധാനമന്ത്രി ജനറൽ ചിയാങ്‌ചിങ്‌ചുങുമാകുന്നു.

തെയ്‌വാനെ 16 കൗണ്ടികളായി വിഭജിച്ചിട്ടുണ്ട്. പ്രാദേശികസ്വയംഭരണമുള്ളവയാണ് കൗണ്ടികൾ. പ്രൊവിൻഷ്യൽ അസംബ്ലിയാണ് ഉന്നതാധികാരസമിതി.

### രാഷ്ട്രീയകക്ഷികൾ

കൂമിന്താങ്‌പാർട്ടി, യങ് ചൈനാപാർട്ടി, ചൈനാ ഡെമോക്രാററിക് സോഷ്യലിസ്റ്റ്‌പാർട്ടി എന്നീ മൂന്നു രാഷ്ട്രീയകക്ഷികളാണ് തെയ്‌വാനിലുള്ളതു്.

### പ്രതിരോധം

1976–ൽ സായുധസേനയിൽ 4,70,000 അംഗങ്ങൾ ഉണ്ടായിരുന്നു. 3,40,000 പേർ കരസേനയിലും 80,000 പേർ വ്യോമസേനയിലും 35,000 പേർ നാവികസേനയിലും. സൈനികോപകരണങ്ങളെയും, പരിശീലനോദ്യോഗസ്ഥന്മാരെയും അമേരിക്ക നൽകുന്നു. 1976–'77–ലെ രാജ്യരക്ഷാബജററ് 48,000 ദശലക്ഷം ഡോളർ ആയിരുന്നു.

## വിദ്യാഭ്യാസം

തെയ്‌വാനിലെ ജനസംഖ്യ 1977-ൽ 1,65,40,000 ആയിരുന്നു. ജനസംഖ്യയുടെ മൂന്നിലൊരുഭാഗം നിരക്ഷരരാണ്. എന്നാൽ പ്രൈമറിസ്കൂൾ പ്രായത്തിൽ സാക്ഷരതാശതമാനം 95 ആകുന്നു. പ്രീ-പ്രൈമറി വിദ്യാഭ്യാസം നിർബന്ധിതമല്ലെങ്കിലും കിൻഡർഗാർട്ടനിൽ പ്രവേശനത്തിനു് ഇപ്പോൾ വളരെയധികം തിരക്കുണ്ടു്. പ്രൈമറി വിദ്യാഭ്യാസം സൗജന്യവും നിർബ്ബന്ധിതവുമാണു്. 6-നും 12-നും ഇടക്കു വയസ്സുള്ള കുട്ടികളെയാണു് പ്രൈമറിസ്കൂളുകളിൽ പഠിപ്പിക്കുന്നതു്. സെക്കൻഡറിതലത്തിൽ നോർമൽ സ്കൂളുകളും വൊക്കേഷണൽ സ്കൂളുകളുമുണ്ടു്. പ്രൈമറിസ്കൂളുകളും സെക്കൻഡറിസ്കൂളുകളുമുൾപ്പെടെ ഇപ്പോൾ ആകെ സ്കൂളുകൾ 50,000 ആണു്. 1975-'76-ൽ പ്രൈമറിസ്കൂളുകളിൽ 24 ലക്ഷം കുട്ടികളും, സെക്കൻഡറിസ്കൂളുകളിൽ 15 ലക്ഷം കുട്ടികളും പഠിക്കുന്നുണ്ടായിരുന്നു. സ്കൂളുകളിലെ അദ്ധ്യയനമാധ്യമം ഔദ്യോഗികഭാഷയായ ചൈനീസ് മൻഡാരിനാണു്. തെയ്‌വാനു് 11 സർവ്വകലാശാലകളും 16 സ്വതന്ത്ര കോളേജുകളുമുണ്ടു്. കോളേജുകളിലും യൂണിവേഴ്സിറ്റികളിലുമായി മൂന്നുലക്ഷം വിദ്യാർത്ഥികൾ പഠിക്കുന്നു. 14,000 അദ്ധ്യാപകരുമുണ്ടു്.

## കൃഷി

തെയ്‌വാനിൽ ആളുകളുടെ പ്രധാന തൊഴിൽ കൃഷിയാകുന്നു. രാജ്യത്തിന്റെ നാലിലൊരു ഭാഗം ഭൂമിയും കൃഷിക്കുപയുക്തമാക്കിത്തീർത്തിട്ടുണ്ടു്. ഇതിൽ പകുതിയിലേറെ സ്ഥലത്തും നെൽക്കൃഷിയാണു് ചെയ്തുവരുന്നതു്. ഇരുപ്പൂകൃഷിയാണു്. നെല്ല് കഴിഞ്ഞാൽ പിന്നെ കരിമ്പാണു് ഏറ്റവും കൂടുതൽ കൃഷി ചെയ്യപ്പെടുന്നതു്. രണ്ടു ലക്ഷത്തിലേറെ ഏക്കർ ഭൂമിയിൽ കരിമ്പുകൃഷിയുണ്ടു്. പത്തുലക്ഷം ടൺ പഞ്ചസാരയാണു് ഒരു വർഷത്തിൽ ഉല്പാദിപ്പിക്കപ്പെടുന്നതു്. ഗോതമ്പു്, ചോളം, നിലക്കടല, തേയില, വാഴപ്പഴം, കൈതച്ചക്ക, നാരങ്ങ, സോയാബീൻ, കമിളുകൾ എന്നിവയും വലിയ തോതിൽ കൃഷി ചെയ്യപ്പെട്ടുവരുന്നു.

1953 മുതൽ 1967 വരെയുള്ള കാലഘട്ടത്തിൽ കാർഷികോല്പാദനം പ്രതിവർഷം 7 ശതമാനം എന്ന നിരക്കിൽ വർദ്ധിക്കുകയുണ്ടായി. ഗ്രാമപുനരുദ്ധാരണത്തിനായുള്ള ചൈനാ-അമേരിക്കൻ സംയുക്തക്കമ്മീഷൻ നൽകിയ സാങ്കേതിക-സാമ്പത്തികസഹായംമൂലമാണു് പ്രധാനമായും ഉല്പാദനത്തിൽ വർദ്ധനയുണ്ടായതു്. നവീന കൃഷിരീതികളുപയോഗിച്ചു് വലിയ തോതിൽ കൃഷിചെയ്യാൻ സാദ്ധ്യമാകുന്നവിധം ഒരു പുതിയ സാമ്പത്തികനയം 1970-ൽ പ്രഖ്യാപിതമാവുകയും അതിന്റെ ഫലമായി കാർഷികോല്പാദനം ഗണ്യമായ തോതിൽ വർദ്ധിക്കുകയുമുണ്ടായി.

1975-ലെ കാർഷികോല്പാദനത്തിന്റെ വിവരം താഴെ കൊടുക്കുന്നു:

നെല്ല് 25,37,000 ടൺ; മധുരക്കിഴങ്ങ് 31,00,000 ടൺ; ചോളം 85000 ടൺ; മരച്ചീനി, 3,30,000 ടൺ; നിലക്കടല 91,000 ടൺ; പഞ്ചസാര 9,87,000 ടൺ; നാരങ്ങ 3,32,000 ടൺ; വാഴപ്പഴം 4,22,000 ടൺ; കൈതച്ചക്ക 3,28,000 ടൺ; തേയില 29,000ടൺ.

## കാലിസമ്പത്ത്

1975-ലെ കണക്കുകൾ പ്രകാരം തെയ്‌വാനിൽ 2,66,000 പശുക്കളും, 43,37,000 പന്നികളും, 2,67,000 ആടുകളും, 1,40,53,000 കോഴികളും ഉണ്ടായിരുന്നു.

## വ്യവസായം, വാണിജ്യം

തെയ്‌വാൻ ജപ്പാന്റെ അധീനതയിലായിരുന്ന കാലത്താണ് വ്യവസായങ്ങൾ അഭിവൃദ്ധിപ്പെട്ടത്. രാസവളം, അലൂമിനിയം, പഞ്ചസാര, കൽക്കരി, സിമൻറ്, പേപ്പർ, തുണിത്തരങ്ങൾ, ഗ്ലാസ്, തുകൽസാധനങ്ങൾ, റബ്ബർസാധനങ്ങൾ, ഇലക്‌ട്രിക്കൽ സാധനങ്ങൾ, പ്ലൈവുഡ്, റേഡിയോ, ടെലിവിഷൻ എന്നിവയാണ് പ്രധാന വ്യവസായങ്ങൾ. കൽക്കരിയും മാർബിളും എണ്ണയും പ്രകൃതിവാതകവും പ്രധാന വിഭവങ്ങളാണ്. ചെമ്പും സ്വർണ്ണവും ഉൾപ്പെടെ എതാണ്ട് എഴുപതോളം ധാതുക്കൾ ചെറിയ അളവിൽ ഇവിടെയുണ്ട്. 1974-ൽ കൽക്കരി ഉല്പാദനം 28,98,000 ടൺ ആയിരുന്നു. എണ്ണ 2,10,000 ടണ്ണും, സിമൻറ് 61,71,000 ടണ്ണും, ഉരുക്ക് 10,29,000 ടണ്ണും ഉല്പാദിപ്പിച്ചിരുന്നു. പെട്രോളിയം ഉല്പന്നങ്ങൾ 40,00,000 ടണ്ണും നൂല് 11,000 ടണ്ണും. പേപ്പർ 4,63,000 ടണ്ണും ആയിരുന്നു, 1975-ലെ കണക്കുകളനുസരിച്ച്. തെയ്‌വാന്റെ വ്യാപാരം മുഖ്യമായും ആസ്‌ട്രേലിയ, കാനഡ, ഫെഡറൽ റിപ്പബ്ലിക്ക് ഓഫ് ജർമ്മനി, ഹോങ്‌കോങ്, ജപ്പാൻ, കൊറിയ, ഇംഗ്ലണ്ട്, അമേരിക്ക, സിംഗപ്പൂർ എന്നീ രാജ്യങ്ങളുമായാണ് നടക്കുന്നത്. പ്രധാന ഇറക്കുമതിസാധനങ്ങൾ താഴെ പറയുന്നവയാണ്:

ഗോതമ്പ്, ചോളം, സോയാബീൻ, പെട്രോളിയം, കമ്പിളിനൂല്, പരുത്തി, ഇരുമ്പുതകിട്‌ഷീറ്റുകൾ, ഇലക്‌ട്രിക്കൽ സ്വിച്ച് ഗിയർ. 1975-ൽ ഇറക്കുമതിയുടെ 30 ശതമാനം ജപ്പാനിൽനിന്നും, 28 ശതമാനം അമേരിക്കയിൽനിന്നും, 7 ശതമാനം കുവൈററിൽനിന്നും, 6 ശതമാനം പശ്ചിമജർമ്മനിയിൽനിന്നുമായിരുന്നു.

പ്രധാന കയററുമതി ഇനങ്ങൾ ഇവയാണ്: മത്സ്യം, വാഴപ്പഴം, കമ്പിളികൾ, പഞ്ചസാര, തുണിത്തരങ്ങൾ, ചെരിപ്പുകൾ, ടെലിവിഷൻ സെററുകൾ, റേഡിയോ റിസീവറുകൾ, പാവകൾ. കയററുമതി 34 ശതമാനം അമേരിക്കയിലേക്കും 13 ശതമാനം ജപ്പാനിലേക്കും 7 ശതമാനം ഹോങ്‌കോങിലേക്കും 6 ശതമാനം പശ്ചിമജർ

മ്മനിയിലേക്കും ആയിരുന്നു. കയററുമതിയുടെ 17 ശതമാനം തുണിത്തരങ്ങളും 13 ശതമാനം ഇലക്ട്രിക് ഉപകരണങ്ങളും, 12 ശതമാനം നൂലും 6 ശതമാനം ചെരുപ്പും 5 ശതമാനം പഴങ്ങളും 5 ശതമാനം പഞ്ചസാരയുമാണ്.

1975-ൽ 2,26,460 ദശലക്ഷം ഡോളറിന്റെ ഇറക്കുമതിയും, 2,01,470 ദശലക്ഷം ഡോളറിന്റെ കയററുമതിയുമാണ് നടന്നത്.

## നാണയം, സമ്പദ്‌വ്യവസ്ഥ

പുതുതെയ്‌വാൻ ഡോളർ ആണ് തെയ്‌വാന്റെ നാണയം. ആറു സെൻറ് ഒരു ഡോളർ. 1976 സെപ്തംബറിലെ വിനിമയനിരക്ക പ്രകാരം 38 പുതുതെയ്‌വാൻ ഡോളർ ഒരു അമേരിക്കൻ ഡോളറിനു തുല്യമാണ്. ഒരു പവൻ 65.47 പുതുതെയ്‌വാൻ ഡോളർ എന്നതാണ് പവനുമായുള്ള വിനിമയനിരക്ക്.

### ബജററ്

1974-75-ലെ ബജററ്പ്രകാരം വരവ് 12,083 ദശലക്ഷം ഡോളറും ചെലവ് 11,540 ദശലക്ഷം ഡോളറുമായിരുന്നു. പ്രധാനപ്പെട്ട ചെലവിനങ്ങളുടെ വിഹിതം താഴെ കൊടുക്കുന്നു:

| | | |
|---|---|---|
| പൊതുഭരണവും പ്രതിരോധവും | 49,601 | ദശലക്ഷം ഡോ. |
| ഗതാഗതവും വാർത്താവിനിമയവും | 14,746 | ,, |
| സാമൂഹ്യവികസനം | 12,657 | ,, |
| വിദ്യാഭ്യാസം | 20,716 | ,, |

### ബാങ്കിംഗ്

ബാങ്കിംഗ് വളരെയേറെ വികസിച്ചിട്ടുണ്ട്. വാണിജ്യവർദ്ധന സാമ്പത്തിക വികസനത്തിനു വഴി തെളിക്കുകയും അതിന്റെ ഫലമായി ബാങ്കുകളും ഇൻഷ്വറൻസ് കമ്പനികളും വ്യാപകമായ തോതിൽ പ്രവർത്തനമാരംഭിക്കുകയും ചെയ്തു. തെയ്‌വാനിൽ 12 പ്രമുഖ തദ്ദേശബാങ്കുകളും 12 വിദേശബാങ്കുകളുമുണ്ട്. 1962-ൽ തെയ്‌വാൻ സ്റ്റോക്ക് എക്സ്ചേഞ്ച് സ്ഥാപിക്കപ്പെട്ടു.

### അളവുകൾ

| | | | |
|---|---|---|---|
| നീളം | 1 ഷിചി (Shih Chih) | — | 1.084 അടി |
| | 1 ഷിലി | — | 0.311 മൈൽ |
| വിസ്തീർണ്ണം | 1 ച. ഷിചി | — | 1.195 ച. അടി |
| | 1 ഷിമോൺ | — | 0.1647 ഏക്കർ |
| തൂക്കം | 1 ഷികാററി | — | 1.102 പൗണ്ട് |
| | 1 തെയ്‌വാൻകാററി | — | 1.333 പൗണ്ട് |
| | 1 പൈക്കുൾ (Picul) | — | 110.231 പൗണ്ട് |
| പരിമാണം | 1 ഘനഷിലി | — | 1.308 ഘ. അടി |
| | 1 ഷിഷെങ്ങ് | — | 1 ലിററർ |

## ഗതാഗതം, വാർത്താവിനിമയം

റെയിൽവെ ഗവണ്മെൻറ് നിയന്ത്രണത്തിലാണ്. തെയ്‌വാൻ ജപ്പാന്റെ അധീനത്തിലായിരുന്നപ്പോഴാണ് റെയിൽവെ വികസിച്ചത്. ആകെ 4300 കി. മീററർ റെയിൽവെയാണുള്ളത്. കൂടുതലും പശ്ചിമതീരപ്രദേശത്താണ്. റോഡ് ഗതാഗതം വേണ്ടത്ര വികസിച്ചിട്ടില്ല. ഇപ്പോൾ 17,000കിലോമീററർ റോഡുണ്ട്. 2,27,000 മോട്ടോർവാഹനങ്ങൾ 1975-ൽ തെയ്‌വാനിലെ റോഡുകളിൽ സഞ്ചരിച്ചിരുന്നു. കീലങ്ങ്, ഹ്വാലീൻ, കാവോസിയൂങ്ങ് എന്നീ തുറമുഖങ്ങളിൽ 20,000 ടൺവരെയുള്ള കപ്പലുകൾ അടുക്കുന്നു. 1975-ൽ 46 ദശലക്ഷം ടൺ ചരക്കുകൾ ഈ തുറമുഖങ്ങൾ കൈകാര്യം ചെയ്തിരുന്നു. തെയ്‌പി, കാവോസിയൂങ്ങ് എന്നിവിടങ്ങളിൽ സാർവ്വദേശീയ വിമാനത്താവളങ്ങളുണ്ട്. ആഭ്യന്തരസർവ്വീസുകളുമുണ്ട്.

തെയ്‌വാനിലെ വാർത്താപ്രക്ഷേപണകേന്ദ്രങ്ങൾ മിക്കവാറും സ്വകാര്യമേഖലയിലാണ്. എന്നാൽ വാർത്താവിതരണ പ്രക്ഷേപണ മന്ത്രാലയം എല്ലാ പ്രക്ഷേപണകേന്ദ്രങ്ങളെയും നിയന്ത്രിക്കുന്നു. 1976-ൽ ആകെ 14,87,000 റേഡിയോ സെററുകൾ ഉണ്ടായിരുന്നു. ടെലിവിഷൻസെററുകൾ 9,13,000 എണ്ണം. 7,75,000 ടെലഫോണുകളും ഉണ്ടായിരുന്നു.

### പത്രങ്ങൾ

ചൈനാ ഡെയിലിന്യൂസ്, ചൈനാ പോസ്റ്റ്, ചൈനാ ടൈംസ്, ചൈനാന്യൂസ് എന്നീ ദിനപ്പത്രങ്ങളുൾപ്പെടെ 31 പ്രമുഖ ദിനപത്രങ്ങളാണ് തെയ്‌വാനിലുള്ളത്. ആകെ കോപ്പികൾ 3,50,000. മാസികകളും മററു പ്രസിദ്ധീകരണങ്ങളും 475-ൽ ഏറെയുണ്ട്. തെയ്‌വാനിൽ മൂന്നു വാർത്താഏജൻസികളും പതിനൊന്നു പ്രധാനപ്പെട്ട പ്രസിദ്ധീകരണശാലകളും പ്രവർത്തിക്കുന്നു.

## പൊതുവിവരങ്ങൾ

### പ്രധാന നഗരങ്ങൾ

തെയ്‌വാനിലെ പ്രധാന നഗരങ്ങൾ താഴെപ്പറയുന്നവയാണ്:

| | |
|---|---|
| തെയ്‌പീ | പഞ്ചിയാവൂ |
| കാവോസിയൂങ്ങ് | പിങ്ങ്ടങ്ങ് |
| തെയ്‌ചുങ്ങ് | ചുങ്ങ്‌ലി |
| തെയ്‌നാൻ | ചങ്ങ്‌വ |
| കീലങ്ങ് | ഫെങ്ങ്ഷാൻ |
| ഷാൻചുങ്ങ് | താവോയുവൻ |
| ചീയായി | യുങ്ങ്‌ഖോ |
| സിൻചൂ | സിൻതീൻ |

### കളികൾ

പ്രധാന കളികൾ ബാസ്കറ്റ്ബാളും, ബേസ്ബാളുമാകുന്നു. ചൈനക്കാർ നീന്തലിലും വൈദഗ്ധ്യമുള്ളവരാണ്. തെയ്‌വാനിൽ ഇരുപതോളം സ്പോർട്സ് അസോസിയേഷനുകളുണ്ട്.

### വിനോദസഞ്ചാരം

1975-ൽ 8,53,000 വിനോദസഞ്ചാരികൾ തെയ്‌വാൻ സന്ദർശിക്കുകയുണ്ടായി. ഉത്സവങ്ങളും കലാശേഖരങ്ങളും പ്രകൃതിദൃശ്യങ്ങളുമാണ് പ്രധാനമായും ടൂറിസ്റ്റുകളെ ആകർഷിക്കുന്നത്. തെയ്‌വാൻ സന്ദർശിക്കാൻ വിസാ ആവശ്യമാണ്.

## തെയ്‌വാൻ—ഒററനോട്ടത്തിൽ

*ഔദ്യോഗികനാമം:* റിപ്പബ്ലിക്ക് ഓഫ് ചൈന.
*സ്ഥാനം:* ഉത്തരാർദ്ധഗോളത്തിൽ അക്ഷാംശം 21° 54' നും 25° 20' നും രേഖാംശം 12° 7' നും 121° 57' നും മദ്ധ്യേ.
*വിസ്തീർണ്ണം:* 35,981 ച. കി. മീ.
*ജനസംഖ്യ:* 1,65,40,000 (1977).
*തലസ്ഥാനം:* തെയ്‌പീ.
*മുഖ്യനഗരങ്ങൾ:* തെയ്‌പീ, കാവോസിയുങ്ങ്, തെയ്‌ചുങ്ങ്.
*രാഷ്ട്രമേധാവി:* റിപ്പബ്ലിക്കിന്റെ പ്രസിഡണ്ട്.
*ഭരണമേധാവി:* എക്സിക്യൂട്ടീവ് യുവാന്റെ പ്രസിഡണ്ട് (പ്രധാനമന്ത്രി).
*മുഖ്യമതങ്ങൾ:* ബുദ്ധമതം, കൺഫ്യൂഷ്യൻ മതം, തവോമതം, ക്രിസ്തുമതം, ഇസ്ലാംമതം.
*നാണയം:* ന്യൂ തെയ്‌വാൻ ഡോളർ.
*ദേശീയഗാനം:* 'മൂന്നു ജനതകളുടെ തത്വങ്ങൾ'.

# കോളനികൾ

## ഹോങ്ങ്കോങ്ങ്

**ഭൂപ്രദേശവും ജനങ്ങളും**

ചൈനീസ്‌വൻകരയുടെ ദക്ഷിണതീരത്തുള്ള ഒരു ചെറുപ്രദേശവും ('പുതുദേശങ്ങൾ' അഥവാ 'ന്യൂ ടെറിറ്ററീസ്'), കൗലൂൺ ഉപദ്വീപും, ചുക്കിയാങ്ങ് (പേൾനദി) നദീമുഖത്തുള്ള 235 കൊച്ചുദ്വീപുകളും (ഹോങ്ങ്കോങ്ങ് ദ്വീപുകൾ)ചേർന്നതാണ് ഇപ്പോൾ ബ്രിട്ടീഷ് ആധിപത്യത്തിലിരിക്കുന്ന 'ഹോങ്ങ്കോങ്ങ്'.

1842-ലെ നാങ്കിങ്ങ് ഉടമ്പടിയനുസരിച്ച് ഹോങ്ങ്കോങ്ങ്ദ്വീപുകൾ ചൈന ബ്രിട്ടനു വിട്ടുകൊടുത്തു. കൗലൂൺ ബ്രിട്ടീഷുകാർക്ക് ലഭിച്ചതു് 1860-ൽ ആയിരുന്നു. 'പുതുദേശങ്ങൾ' 1898-ൽ, 99 വർഷത്തെ പാട്ടത്തിനും കിട്ടി. ഈ ഉടമ്പടികളൊന്നും സാധുവല്ലെന്നു ചൈനയിലെ ഇപ്പോഴത്തെ കമ്മ്യൂണിസ്റ്റ് ഭരണം പ്രഖ്യാപിച്ചിട്ടുണ്ട്. എങ്കിലും പ്രത്യക്ഷമായ നടപടികളൊന്നും ബ്രിട്ടീഷുകാർക്കെതിരെ ചൈന ഇതുവരെ സ്വീകരിച്ചിട്ടില്ല.

രണ്ടാംലോകമഹായുദ്ധകാലത്തു്, 1941 മുതൽ 1945 വരെ ഹോങ്ങ്കോങ്ങ് ജപ്പാന്റെ അധീനത്തിലായിരുന്നു. 1945-ൽ വീണ്ടും അതു് ബ്രിട്ടന്റെ കീഴിലായിത്തീർന്നു.

ഹോങ്ങ്കോങ്ങിന്റെ വിസ്തീർണ്ണം 403 ചതുരശ്രമൈലും ജനസംഖ്യ (1976-ൽ) 44 ലക്ഷവുമാണ്. ജനസംഖ്യയുടെ 98 ശതമാനവും ചൈനക്കാരാകുന്നു. 1948—49 കാലത്തെ വിപ്ലവത്തെ തുടർന്നു് ചൈനയിൽനിന്നു കുടിയേറിപ്പാർത്തവരാണ് അധികവും. യൂറോപ്യന്മാരും ഇന്ത്യക്കാരുമടങ്ങുന്ന ഒരു ന്യൂനപക്ഷഗ്രൂപ്പും ഇവിടെ വസിക്കുന്നുണ്ട്. ലോകത്തിലെ ഏററവും ജനസാന്ദ്രതയുള്ള പ്രദേശങ്ങളിലൊന്നാണ് ഹോങ്ങ്കോങ്ങ്. ശരാശരി ജനസംഖ്യ ചതു. കിലോമീററിനു് 4211 ആകുന്നു. ഏഷ്യയിൽ ഏററവും ഉയർന്ന ജീവിതനിലവാരം പുലർത്തുന്ന പ്രദേശവും ഹോങ്ങ്കോങ്ങ് തന്നെ.

**നഗരങ്ങൾ**

വിക്ടോറിയാനഗരമാണ് ഹോങ്ങ്കോങ്ങിന്റെ തലസ്ഥാനം. മറെറാരു പ്രധാനനഗരം കൗലൂൺ ആകുന്നു. ഹോങ്ങ്കോങ്ങിലെ വ്യാവസായികനഗരമായി ഇതു വികസിച്ചുകഴിഞ്ഞിരിക്കുകയാണ്. കടൽ നികത്തിയെടുത്തു നാലു പട്ടണങ്ങൾകൂടി ഇപ്പോൾ നിർമ്മിച്ചിട്ടുണ്ട്.

**ഭരണം**

ഗവർണ്ണറും അദ്ദേഹത്തിന്റെ എക്സിക്യൂട്ടീവ് കൗൺസിലും ലെജിസ്ലേററീവ് കൗൺസിലും ചേർന്നാണു ഹോങ്ങ്കോങ്ങിന്റെ ഭരണം നട

ത്തുന്നതു്. രണ്ടു പ്രധാനപ്പെട്ട രാഷ്ട്രീയകക്ഷികൾ ഹോങ്ങ്കോങ്ങിൽ പ്രവർത്തിക്കുന്നു. 9,300 പേരടങ്ങുന്ന ഒരു കരസേനയും 560 പേരുള്ള നാവികപ്പടയും, 500 പേരുടെ വ്യോമസേനയും ചേർന്ന ഒരു പ്രതിരോധസംവിധാനം ഹോങ്ങ്കോങ്ങിനുണ്ടു്. കൂടാതെ ഏതാണ്ടു് 1,000 അംഗങ്ങളുള്ള ഒരു സഹായസേനയുമുണ്ടു്.

## കൃഷിയും കാലാവസ്ഥയും

ഹോങ്ങ്കോങ്ങിന്റെ വലിയൊരുഭാഗം കുന്നുകളും പാറക്കെട്ടുകളും നിറഞ്ഞതാകയാൽ കൃഷിക്കുപയുക്തമായ സ്ഥലം വളരെ കുറച്ചുമാത്രമേയുള്ളു. ലഭ്യമായ സ്ഥലത്തു നെല്ലു കൃഷി ചെയ്തുവരുന്നു. ഇരുപ്പൂകൃഷിയാണു്. ഈർപ്പമുള്ള മൺസൂൺകാലാവസ്ഥയാണു് ഹോങ്ങ്കോങ്ങിൽ അനുഭവപ്പെടുന്നതു്. മഴ വളരെ കൂടുതലാണു്—വർഷത്തിൽ എൺപതു് ഇഞ്ചിലേറെ. ചൂടു് മുപ്പതു ഡിഗ്രി സെന്റിഗ്രേഡിനടുത്താണു്.

## വാണിജ്യവും വ്യവസായവും

ഹോങ്ങ്കോങ്ങ് സ്വതന്ത്ര വ്യാപാരപ്രദേശമാകുന്നു. ഇറക്കുമതിയും കയറ്റുമതിയും ഏററവും കൂടുതൽ ചെയ്യപ്പെടുന്ന ലോകത്തിലെ തുറമുഖങ്ങളിലൊന്നാണു് ഹോങ്ങ്കോങ്ങ്. ഇവിടെനിന്നു കയറ്റുമതി ചെയ്യപ്പെടുന്ന പ്രധാന ഇനങ്ങൾ തുണിത്തരങ്ങൾ, ക്യാമറകൾ, ടെലിവിഷൻ ഉപകരണങ്ങൾ, വാച്ചുകൾ, കളിപ്പാട്ടങ്ങൾ, പ്ലാസ്റ്റിക്ക് സാധനങ്ങൾ തുടങ്ങിയവയാണു്. ഇവിടത്തെ പ്രധാന വ്യവസായങ്ങളും മേല്പറഞ്ഞവതന്നെ. വ്യാവസായികോല്പന്നങ്ങളുടെ 80 ശതമാനവും കയറ്റുമതി ചെയ്യപ്പെടുന്നു. അമേരിക്ക, ഇംഗ്ലണ്ടു്, മററു യൂറോപ്യൻരാജ്യങ്ങൾ എന്നിവിടങ്ങളിലേക്കാണു ചരക്കുകൾ ഏറിയപങ്കും കയററി അയയ്ക്കുന്നതു്. 1975-ൽ കയററുമതി 22,859 ദശലക്ഷം ഡോളറും, ഇറക്കുമതി 33,472 ദശലക്ഷം ഡോളറും ആയിരുന്നു.

## നാണയവും ബജററും

ഹോങ്ങ കോങ്ങ് ഡോളറാണു് നാണയം. 4.753 ഹോങ്ങ്കോങ്ങ് ഡോളർ ഒരു അമേരിക്കൻ ഡോളറിനു തുല്യമാകുന്നു. 7.875 ഹോങ്ങ്കോങ്ങ ഡോളർ ഒരു പവൻ എന്നതാണു് പവനുമായുള്ള വിനിമയനിരക്കു്.

1976-'77-ലെ റവന്യൂവരുമാനം 6,857 ദശലക്ഷം ഡോളറും ചെലവു് 7,212 ദശലക്ഷം ഡോളറും ആയിരുന്നു.

## ഭാഷയും മതങ്ങളും

ഹോങ്ങ കോങ്ങിന്റെ ഔദ്യോഗികഭാഷ ഇംഗ്ലീഷ് ആകുന്നു. എന്നാൽ കാന്റണീസ് സംസാരിക്കുന്ന ഒരു വലിയ വിഭാഗം ആളുകളുമുണ്ടു്.

ബുദ്ധമതം, കൺഫ്യൂഷ്യൻമതം, താവോമതം, ഹിന്ദുമതം, ക്രിസ്തുമതം, ഇസ്ലാംമതം എന്നീ മതങ്ങൾ സഹിഷ്ണുതയോടെ ഇവിടെ

വർത്തിക്കുന്നു. എങ്കിലും പ്രധാന മതങ്ങൾ ബുദ്ധമതവും കൺഫ്യൂഷിയൻ മതവുംതന്നെ.

### വിദ്യാഭ്യാസം

പ്രാഥമികവിദ്യാഭ്യാസം എല്ലാ കുഞ്ഞുങ്ങൾക്കും ലഭിക്കുന്നു. ആംഗ്ലോ ഇന്ത്യൻ ഗ്രാമർസ്കൂളുകൾ, ചൈനീസ് മിഡിൽസ്കൂളുകൾ, സെക്കൻഡറി മോഡേൺ സ്കൂളുകൾ, പ്രീവൊക്കേഷണൽ സ്കൂളുകൾ, ടെക്ക്നിക്കൽ സ്കൂളുകൾ എന്നീ അഞ്ചു തരത്തിലുള്ള വിദ്യാഭ്യാസസ്ഥാപനങ്ങളുണ്ട്. മൂന്ന് അദ്ധ്യാപകപരിശീലന കോളേജുകളുമുണ്ട്. ഹോങ്ങ്കോങ്ങ് യൂണിവേഴ്സിററി, ചൈനീസ് യൂണിവേഴ്സിററി എന്നീ രണ്ടു സർവ്വകലാശാലകളും ഹോങ്ങ്കോങ്ങിലുണ്ട്. 1975–ലെ ഗവണ്മെൻറുകണക്കുകളനുസരിച്ച് കിൻഡർഗാർട്ടനിൽ 1,46,9०5 കുഞ്ഞുങ്ങളും, പ്രൈമറിയിൽ 6,60,922 കുട്ടികളും സെക്കൻഡറിയിൽ 4,15,619 വിദ്യാർത്ഥികളും കോളേജിൽ 11,584 പേരും പഠിക്കുന്നു. 65,081 പേർ വയോജനവിദ്യാഭ്യാസം ലഭിക്കുന്നവരായുണ്ട്. 5,675 വിദ്യാർത്ഥികൾക്ക സ്പെഷ്യൽ വിദ്യാഭ്യാസവും നൽകിവരുന്നു.

### ബാങ്കിങ്

1976–ൽ 74 ലൈസൻസുള്ള ബാങ്കുകൾ ഹോങ്ങ്കോങ്ങിൽ പ്രവർത്തിച്ചിരുന്നു. അതിൽ ബാങ്ക് ഓഫ് ചൈന ഉൾപ്പെടെ 13 എണ്ണം കമ്മ്യൂണിസ്റ്റ് ബാങ്കുകളാണ്, എല്ലാ ബാങ്കുകളും വിദേശനാണയ കൈമാററ ഇടപാടുകൾ നടത്തുന്നുണ്ട്. സമ്പദ്വ്യവസ്ഥയുടെ പ്രധാന ഘടകം വ്യാപാരവും വാണിജ്യവും ആയതുകൊണ്ട് ഹോങ്ങ്കോങ്ങിൻെറ ബാങ്കുകൾ വിദൂരപൂർവ്വദേശങ്ങളിലെല്ലായിടത്തും പ്രവർത്തിക്കുന്നു. ഇൻകോർപ്പറേററ് ചെയ്യാത്ത ബാങ്കുകളുടെ പ്രവർത്തനങ്ങൾ പരിമിതപ്പെടുത്താൻകൊണ്ട് 1964–ൽ നിയമനിർമ്മാണം ഉണ്ടായിട്ടുണ്ട്.

ഹോങ്ങ്കോങ്ങ് അളവുകളെയും തൂക്കങ്ങളെയും സംബന്ധിച്ചിടത്തോളം മെട്രിക്ക് വ്യവസ്ഥയാണ് പിന്തുടരുന്നത്.

### ഗതാഗതം

റോഡ്, റെയിൽവേ, കടത്തുവഞ്ചികൾ എന്നിവയാണു പ്രധാന ഗതാഗതമാർഗ്ഗങ്ങൾ. ഒരു ഭൂഗർഭറെയിൽവേയുടെ നിർമ്മാണവും പുരോഗമിച്ചുകൊണ്ടിരിക്കുകയാണ്. ആകെ 1,07,361 കിലോമീററർ റോഡാണ് ഇപ്പോൾ ഉള്ളത്. ഹോങ്ങ്കോങ്ങിനും മക്കാവോയ്ക്കും ഇടയ്ക്കു കപ്പൽസർവ്വീസുമുണ്ട്.

### സാമൂഹ്യസേവനം, വാർത്താവിനിമയം

സാമൂഹ്യസേവനം, ആരോഗ്യരക്ഷ എന്നീ തുറകളിലും ഹോങ്ങ്കോങ്ങ് മുന്നിലാണ്. 1975 അവസാനത്തിൽ 17,580 കിടക്കകളുള്ള ആശുപത്രിസൗകര്യങ്ങളുണ്ടായിരുന്നു. ആയിരംപേർക്ക നാലു കിടക്കകൾ എന്ന തോതിലാണിത്.

വാർത്താവിനിമയരംഗത്തു് ഹോങ്ങ്കോങ്ങ് കൈവരിച്ചിരിക്കുന്ന പുരോഗതി എടുത്തു പറയത്തക്കതാണു്. 1975-ൽ, 8,37,023 ടെലഫോണുകളും, 8,05,000 ടെലിവിഷൻസെററുകളും ഉണ്ടായിരുന്നു. 107 ദിനപ്പത്രങ്ങൾ കൂടാതെ 226 പത്രമാസികകളും ഹോങ്ങ്കോങ്ങിൽ പ്രചാരത്തിലുണ്ടു്.

വിദൂരപൂർവ്വദേശത്തിലെ ഏററവും പ്രധാനപ്പെട്ട ടൂറിസ്റ്റ്കേന്ദ്രങ്ങളിലൊന്നാണു് ഹോങ്ങ്കോങ്ങ്.

## മക്കാവോ

### ഭൂപ്രദേശവും ചരിത്രവും

ചൈനയുടെ തെക്കുകിഴക്കൻ തീരത്തുള്ള ഒരു ചെറുപ്രദേശമാണു് മക്കാവോ. കൊച്ചുമക്കാവോ ഉപദ്വീപും മൂന്നു ചെറു ദ്വീപുകളും (രണ്ടു തെയ്പാ ദ്വീപുകളും കോളോണും) കൂടിയതാണു് മക്കാവോ കോളനി. വിസ്തീർണ്ണം ആറു് (6) ചതുരശ്രമൈൽമാത്രം. സീക്കിയാങ്ങ് നദീമുഖത്തിനു പടിഞ്ഞാറു ഹോങ്ങ്കോങ്ങിൽനിന്നു് നാല്പതുമൈലകലെ ഇതു സ്ഥിതിചെയ്യുന്നു. 1557 മുതൽ മക്കാവോ പോർട്ടുഗീസുകാരുടെ കൈവശമാണു്. ചൈനയുമായി വ്യാപാരം നടത്താൻ പോർട്ടുഗീസുകാർ മക്കാവോ തുറമുഖത്തെ ഉപയോഗപ്പെടുത്തിയിരുന്നു. 1887-ൽ മക്കാവോയെ പോർട്ടുഗലിനു് ഔപചാരികമായി വിട്ടുകൊടുത്തുകൊണ്ടു് ചൈന ഒരുടമ്പടിയുണ്ടാക്കി. ഇപ്പോൾ അതു് ഒരു പോർട്ടുഗീസ് പ്രോവിൻസാകുന്നു.

മക്കാവോ പ്രോവിൻസിന്റെ തലസ്ഥാനം ഉപദ്വീപിലുള്ള മക്കാവോ നഗരമാണു്. ജനസംഖ്യ നാലു ലക്ഷം. ഇതിൽ ഏതാണ്ടു് 97 ശതമാനവും ചൈനക്കാരാകുന്നു. മൂന്നു ശതമാനംപേർ പോർട്ടുഗീസുകാരും. ഇംഗ്ലീഷും കാൻറണീസുമാണു് ജനങ്ങൾ സംസാരിക്കുന്ന ഭാഷ.

### ഭരണം

1976-ൽ ഈ പ്രദേശം സ്വയംഭരണം നേടി. 1974-ൽ പോർട്ടുഗലിൽ നടന്ന സൈനികവിപ്ലവത്തെ തുടർന്നാണു് മക്കാവോയ്ക്കു സ്വയംഭരണം നൽകാൻ തീരുമാനിക്കപ്പെട്ടതു്. കേണൽ ജോസ് ഗ്രേഷ്യ ലിയാൻ ഡ്രോസ്സിനെ പ്രവിശ്യയിലെ ഗവർണ്ണറായി നിയമിച്ചു. 1976 ഫെബ്രുവരി മാസത്തിൽ ഒരു കല്പനപ്രകാരം ഭരണപരവും സാമ്പത്തികവുമായ സ്വാതന്ത്ര്യം ഈ കോളനിക്കു അനുവദിച്ചുകൊടുക്കുകയും ചെയ്തു. ഗവർണ്ണരുടെ നേതൃത്വത്തിൽ 17 അംഗങ്ങളുള്ള ഒരു നിയമസഭയുണ്ടു്. ഇവരിൽ ആറുപേർ തിരഞ്ഞെടുക്കപ്പെട്ട അംഗങ്ങളാണു്. അഞ്ചുപേരെ ഗവർണ്ണർ നിയമിക്കുന്നു. മററു് ആറുപേർ ബിസ്സിനസ് സംഘടനകളുടെ പ്രതിനിധികളാകുന്നു.

മക്കാവോയിൽ രാഷ്ട്രീയകക്ഷികളൊന്നുമില്ല. ഏതാനും സാംസ്കാരികസംഘടനകൾ മാത്രമാണുള്ളതു്.

### വിദ്യാഭ്യാസം

ലോകത്തിലേക്കും കൂടുതൽ ജനസാന്ദ്രതയുള്ള പ്രദേശമാണ് മക്കാവോ—ചതുരശ്രമൈലിനു് അൻപതിനായിരംപേർ. ജനങ്ങൾ വിദ്യാസമ്പന്നരാണ്. 1975-ലെ കണക്കുകൾപ്രകാരം മക്കാവോയിൽ 38 കിൻഡർഗാർട്ടൻ സ്കൂളുകളും 51 പ്രൈമറി സ്കൂളുകളും 25 ഹൈസ്കൂളുകളും, 14 സാങ്കേതിക പരിശീലനസ്കൂളുകളുമുണ്ട്. അദ്ധ്യാപകർ ആകെ 1283-ഉം വിദ്യാർത്ഥികൾ 14,16൯-ം ആയിരുന്നു.

### നാണയം, ബജററ്

പടാക (Pataca) ആണ് നാണയം. 1976-ലെ ബജററ് പതിമൂന്നേകാൽ കോടി പടാകയായിരുന്നു. ഒരു അമേരിക്കൻ ഡോളർ 5.13 പടാകയ്ക്കും ഒരു പവൻ 8.5 പടാകയ്ക്കും തുല്യമാണ്. റവന്യൂവിന്റെ പകുതിയിലധികവും പാർപ്പിടനിർമ്മാണത്തിനും സാമൂഹ്യക്ഷേമത്തിനും, വിദ്യാഭ്യാസത്തിനുമായി ചെലവാകുന്നു.

മെട്രിക് തൂക്കങ്ങളും അളവുകളുമാണ് മക്കാവോയിൽ നിലവിലുള്ളതു്.

### വാർത്താവിനിമയം

മക്കാവോയിൽ 11 ദിനപ്പത്രങ്ങളുണ്ട്—6 പോർട്ടുഗീസ് പത്രങ്ങളും, 5 ചൈനീസ് പത്രങ്ങളും. 12000 റേഡിയോ സെററുകളുണ്ടെന്നു് കണക്കാക്കപ്പെട്ടിരിക്കുന്നു. ടെലിവിഷൻ ഇല്ല.

### വ്യവസായം, മൃഗസമ്പത്തു്

മക്കാവോയിൽ കൃഷിക്കു് ഒരിഞ്ചു സ്ഥലംപോലുമില്ല. മുഴുവൻ ഭക്ഷ്യധാന്യങ്ങളും ഇറക്കുമതി ചെയ്യപ്പെടുകയാണ്. ചെറിയ തോതിൽ മത്സ്യവ്യവസായമുണ്ട്. തുണിത്തരങ്ങൾ, ചെരിപ്പുകൾ, മദ്യങ്ങൾ, ഐസ്, പടക്കങ്ങൾ എന്നിവയാണ് പ്രധാന വ്യാവസായികോല്പന്നങ്ങൾ. ഇവ കയററുമതി ചെയ്യപ്പെടുന്നു.

1976-ലെ കണക്കുകളനുസരിച്ച് മൃഗസമ്പത്തു താഴെ കൊടുക്കും പ്രകാരമാണ്:

പശുക്കൾ-556, എരുമകൾ-375, പന്നികൾ-5108.

### സ്വതന്ത്രവിപണി, ടൂറിസ്റ്റ്കേന്ദ്രം

സ്വർണ്ണം ക്രയവിക്രയം ചെയ്യപ്പെടുന്ന ലോകത്തിലെ ഏററവും വലിയ സ്വതന്ത്രവിപണികളിലൊന്നാണ് മക്കാവോ. ഇവിടെനിന്നു് ഏഷ്യയിലെ മററു പ്രദേശങ്ങളിലേക്കു് വലിയ തോതിൽ സ്വർണ്ണത്തിന്റെ കള്ളക്കടത്തും നടക്കുന്നുണ്ട്.

മക്കാവോ ഒരു നല്ല ടൂറിസ്റ്റുകേന്ദ്രമായി വികസിച്ചുവരികയാണ്. ഇവിടം സന്ദർശിക്കുന്ന വിനോദസഞ്ചാരികളിൽ ഭൂരിഭാഗവും ജപ്പാൻകാരാകുന്നു. ഹോങ്കോങ് നിവാസികളൊഴികെ മറെറല്ലാവർക്കുംതന്നെ ഇവിടം സന്ദർശിക്കുന്നതിനു വിസാ വേണം.

# സൂചിക

## BIBLIOGRAPHY

Encyclopaedia Britannica Vol. V
Encyclopaedia Americana Vol. VI
Chamber's Encyclopaedia Vol. III
Oxford Junior Encyclopaedia Vol. I
Collier's Encyclopaedia Vol. V
Compton's Pictured Encyclopaedia Vol. III
The New Caxton Encyclopaedia Vol IV
The World Book Encyclopaedia Vol III
Early Civilization in China—W. Watson 1966.
Communist China —An Anthology—Siddhartha
The Europa Year Book 1977 Vol. II (A World Survey)
Britannica Book of the year 1977
The World Almanac 1978
Reader's Digest Library of Modern Knowledge Vol. III 1978
China After Mao—B. G. Varughese in Malayala Manorama June-July 1978
China Pictorial 1977 (Various issues) 1978

## PERIODICALS

Reader's Digest, Time, Newsweek, Illustrated weekly of India (Various issues).

National Library
Calcutta-27